ഉച്ചക്കു ശേഷം 1.44 ന് സഭ പിരിയുകയും 4 മണിക്ക് ബഹു: സ്പീക്കറുടെ അദ്ധ്യക്ഷതയിൽ വീണ്ടും സമ്മേളിക്കുകയും ചെയ്തു.

## ഗവൺമെൻറ് പ്രമേയം

### ആർ.എസ്.എസ്സിൻെറ ഭരണഘടനാ വിരുദ്ധമായ ചില നടപടികളോട് സഭയുടെ എതിർപ്പ് രേഖപ്പെടുത്തൽ.

4 p.m.] മുഖ്യമന്ത്രി (ശ്രീ. പി. കെ. വാസുദേവൻനായർ): സർ, താഴെ പറയുന്ന പ്രമേയം ഞാൻ ബഹുമാനപ്പെട്ട സഭയുടെ അംഗീകാരത്തിനായി അവതരിപ്പിക്കുന്നു.

''ഇൻഡ്യൻ ഭരണഘടന അനുശാസിക്കുന്ന മതേതര സിദ്ധാന്തങ്ങൾക്കു വിരുദ്ധമായി മത വിദ്വേഷം ഇളക്കി വിടുകയും മത ന്യൂനപക്ഷങ്ങൾക്കെതിരായി ആക്രമണങ്ങൾ സംഘടിപ്പിക്കുകയും രാജ്യത്തിൻെറ ഐക്യത്തിനും ഭദ്രതയ്ക്കും ജനാധിപത്യത്തിനും ഭീഷണി ഉയർത്തുകയും ചെയ്യുന്ന ആർ.എസ്.എസ്. പ്രവർത്തനങ്ങളിൽ ഉൽകണ്ഠ രേഖപ്പെടുത്തുകയും അർദ്ധ സൈനിക മാതൃകയിലുള്ള ഡ്രില്ലുകളും ആയുധ പരിശീലനങ്ങളും ആയുധസംഭരണവും അവ പ്രകടിപ്പിച്ചുകൊണ്ടുള്ള റൂട്ടു മാർച്ചുകളും പ്രവർത്തന ശൈലിയായി സ്വീകരിച്ചിട്ടുള്ള ആർ.എസ്.എസിൻെറ പരിപാടികളെ സഭ ശക്തിയായി അപലപിക്കുകയും ചെയ്യുന്നു''.

സർ, ഈ പ്രമേയം ഈ സഭയിൽ അവതരിപ്പിക്കുവാനുണ്ടായ പശ്ചാത്തലത്തെക്കുറിച്ച് ബഹുമാനപ്പെട്ട അംഗങ്ങൾക്കെല്ലാം അറിയാവുന്നതാണ്. ഈ സഭയിൽ പല പ്രാവശ്യം ആർ.എസ്.എസ്.സിൻെറ അക്രമ പ്രവർത്തനത്തെ സംബന്ധിച്ചും അവർ നടത്തുന്ന കൊലപാതകങ്ങളെ സംബന്ധിച്ചും അടിയന്തിര പ്രമേയങ്ങൾ അവതരിപ്പിക്കപ്പെട്ടിട്ടുണ്ട്, ഉന്നയിക്കപ്പെട്ടിട്ടുണ്ട്, അതിൻമേലുള്ള ചർച്ചകൾ നടന്നിട്ടുണ്ട്. അങ്ങനെ നടന്ന ചർച്ചകളുടെ പശ്ചാത്തലത്തിലാണ് ഈ പ്രശ്നം അതിൻെറ പൂർണ്ണമായ രീതിയിൽ സമഗ്രമായ പശ്ചാത്തലത്തിൽ ഈ സഭ ചർച്ച ചെയ്യേണ്ടത് ആവശ്യമാണെന്ന് ഗവൺമെൻറിന് തോന്നിയത്. സർ, ഈ പ്രശ്നത്തെപ്പററി ചർച്ച ചെയ്യുമ്പോൾ കേരളത്തിൽ സമീപകാലത്ത് ഉണ്ടായ ചില നിയമസമാധാനപ്രശ്നങ്ങൾ ഒരുകാര്യം മാത്രമാണ്. നമ്മെയെല്ലാം ചിന്തിപ്പിക്കുന്ന, നമ്മുടെ എല്ലാം സത്വരമായ ശ്രദ്ധ ക്ഷണിച്ചിച്ചിട്ടുള്ള ഒരു പ്രശ്നമാണിത്. എന്നാൽ ആ പ്രശ്നത്തിൻമേൽ കേരള ഗവൺമെൻറ് ചില നടപടികൾ സ്വീകരിച്ചിട്ടുണ്ട്. ആ നടപടികളെക്കുറിച്ച് ഞാൻ ഇപ്പോൾ വിശദീകരിക്കേണ്ട കാര്യമുണ്ടെന്നു തോന്നുന്നില്ല. അതിനെക്കുറിച്ച് പല പ്രാവശ്യം ഇവിടെ പറഞ്ഞു കഴിഞ്ഞിട്ടുണ്ട്. അങ്ങനെയുള്ള ചില നടപടികൾ ആദ്യം സ്വീകരിച്ചത് കേരള ഗവൺമെൻറ് ആയിരുന്നുതാനും. അതിനെത്തുടർന്ന് രണ്ട് സംസ്ഥാന ഗവൺമെൻറുകൾ കൂടി ചില നടപടികൾ ഈ ആർ.എസ്.എസ്. സിൻെറ അക്രമ പ്രവർത്തനങ്ങൾക്കെതിരായി സ്വീകരിച്ചിട്ടുണ്ടെന്നു കാണുന്നത് സന്തോഷകരമാണ്. ആ രണ്ടു സ്റേററുകൾ ഉത്തരപ്രദേശം കർണ്ണാടകവും ആണ്. അവർ എടുത്ത നടപടികൾ എന്താണെന്നു പറയാതെ തന്നെ വ്യക്തമാണ്. ഈ രാജ്യത്ത് ആർ.എസ്.എസ്. സിന് അല്ലാതെ മററാരു പ്രസ്ഥാനത്തിനും ആയുധപരിശീലനമില്ല. സംഘടിതമായ ആയുധ ശേഖരണമില്ല പ്രത്യേകിച്ചുള്ള പരിപാടിയുമില്ല. നമ്മുടെ നാട്ടിലെ പൊതുപ്രവർത്തനത്തിനിടയിൽ പലപ്പോഴും പല അനിഷ്ട സംഭവങ്ങളും ഉണ്ടാകാറുണ്ട്. അതിനെ നിർഭാഗ്യകരമായ അനിഷ്ട സംഭവങ്ങൾ എന്നു വിളിക്കണം. അത് എപ്പോഴും ഉണ്ടാകുന്നതിനെ നമ്മളാരും ഇഷ്ടപ്പെടുന്നില്ല.

ആർ.എസ്.എസ്. സിന്റെ അക്രമപ്രവർത്തനം എന്നു പറയുന്നത് ഒരു പരിപാടി ഇട്ട് ലക്ഷ്യം മുമ്പിൽവച്ചുകൊണ്ട് സംഘടിതമായി നിരന്തരമായി നടത്തുന്ന ഒരു അക്രമപ്രവർത്തനമാണ്. ഈ രാജ്യത്ത് പൊതുവിൽ എങ്ങനെ ഇവർക്കു മാത്രം ലൈസൻസ് അനുവദിച്ചു കൊടുത്തുവെന്ന് മനസ്സിലാകുന്നില്ല. ആയുധംകൊണ്ട് പരിശീലനം നൽകുവാനുള്ള അനുവാദം. ഒരു സാംസ്കാരിക സംഘടനയാണ്, വാളന്റി സംഘടന യാണെന്ന് അവകാശപ്പെട്ടുകൊണ്ട്, നിരുപദ്രവകാരിയെന്ന് അവകാശ പ്പെട്ടുകൊണ്ട് നിർദ്ദോഷിയെന്ന ഭാവേന നടത്തുന്ന പ്രവർത്തനം തികച്ചും അക്രമപൂർണ്ണമായ പ്രവർത്തനമാണ്. അതിന്റെ ഫലമായി ഈ രാജ്യത്തെ നിരപരാധികളായ നൂറുകണക്കിന് ആയിരക്കണക്കിന് ആളുകളുടെ ജീവൻ നഷ്ടപ്പെട്ടിട്ടുണ്ട്; രക്തം ഒഴുക്കിയിട്ടുണ്ട്; മററു ധാരാളം അനിഷ്ട സംഭവങ്ങളുണ്ടായിട്ടുണ്ട്; വമ്പിച്ച തോതിൽ കൊലപാതകം നടന്നിട്ടുണ്ട്; സ്ത്രീകളെ മാനഭംഗപ്പെടുത്തിയിട്ടുണ്ട്. ഈ രാജ്യത്ത് പല പ്രദേശ ങ്ങളിലും വമ്പിച്ച തോതിൽ ആക്രമണം നടന്നിട്ടുണ്ട്. അതിനെക്കുറിച്ച് ഈ രാജ്യത്ത് കണ്ണ് ഉള്ളവർ കാണുന്നുണ്ട്. അങ്ങനെയൊരു പ്രവർത്തനം അനുവദിക്കപ്പെട്ടുവന്നു. ആ പ്രവർത്തനം അങ്ങനെ തുടരാൻ അനുവദിച്ചു കൂടായെന്നു സമീപകാലത്തുണ്ടായ കേരളത്തിന്റെ അനുഭവത്തിന്റെ വെളിച്ചത്തിൽ തീരുമാനിച്ചു. അങ്ങനെയാണ് ചില നടപടികൾ എടു ത്തിട്ടുള്ളത്. ഞാൻ ഈ പ്രമേയം അവതരിപ്പിക്കുവാൻ തീരുമാനിച്ചത്, ഇപ്രകാരം ഒരു പ്രമേയം അവതരിപ്പിച്ച് ചർച്ച ചെയ്തു പാസ്സാക്കി കഴിഞ്ഞാലേ അതിനെ നേരിടാൻ ആകൂയെന്നുള്ള അഭിപ്രായ ത്തിലല്ല. പിന്നെ ഇതിനെ നിയമസമാധാന പ്രശ്നം എന്ന നിലയ്ക്കു നേരി ടാൻ കഴിയും. കേരളത്തെ സംബന്ധിച്ചിടത്തോളം പറയുകയാണെങ്കിൽ കുറേ യേറെ നിയന്ത്രിക്കുവാൻ കഴിഞ്ഞിട്ടുണ്ട് ഇവരുടെ പ്രവർത്തനത്തെ. ഈ സഭയുടേയും ഈ രാജ്യത്തെ ആളുകളുടേയും പിന്തുണയോടുകൂടി ഇതിനെ നേരിടാൻ കഴിയണം. ആർ.എസ്.എസ്. സിന്റെ പ്രവർത്തനമെന്നു പറയു ന്നത് ഒരു വലിയ പ്രശ്നമാണ്. രാജ്യത്തിന്റെ ഭാവിയെ സംബന്ധിച്ചിട ത്തോളം ഈ പ്രസ്ഥാനം വളരുന്നത് ഒരു വലിയ ആപത്ത് ആയിരിക്കും, ഒരു വലിയ ഭീഷണി ആയിരിക്കും. എല്ലാ തരത്തിലുള്ള തത്വങ്ങളിലും പുരോഗമനപരമായ ചിന്താഗതികളിലും അടിയുറച്ച് നിൽക്കുന്ന ആർക്കും ഇതൊരു ഭീഷണി ആയിരിക്കും. അത്രയേറെ ഈ രാജ്യത്തെ പുറകോട്ട് പോകാൻമാത്രം ഉപകരിക്കുന്ന, അത്രയേറെ നമ്മുടെ രാജ്യത്തിന്റെ ഐക്യത്തെ തന്നെ ശിഥിലീകരിക്കുവാനിടയുള്ള, നമ്മുടെ രാജ്യത്ത് കലാ പങ്ങൾ സൃഷ്ടിക്കുവാനിടയുള്ള പ്രത്യയ ശാസ്ത്രത്തിന്റെ ഉടമയാണ് ഈ സംഘടന. അവർ അവകാശപ്പെടുന്ന 'സാംസ്കാരികം' എവിടെ യാണെന്ന് എത്ര അന്വേഷിച്ചിട്ടും മനസ്സിലാകുന്നില്ല. ഇതിനെക്കു റിച്ച് കുറേയേറെ പഠനം മുൻപും നടത്തിയിട്ടുണ്ട്. ഇന്നും ചില പുസ്ത കങ്ങൾ മറിച്ചുനോക്കി. ഇതിനെക്കുറിച്ച് അടിമുടി പരിശോധിച്ചു. രാഷ്ട്രം ജനിച്ച നാൾതൊട്ട് ഇടപെട്ടിട്ടുള്ള ഒരു സംഘടനയാണിത്. എന്നിട്ട് ഇതൊരു സാംസ്കാരിക സംഘടനയാണെന്നു പറഞ്ഞ് മൂടാനാണ് പരിശ്രമിക്കുന്നത്. നമുക്കെല്ലാവർക്കും അറിയാവുന്നതുപോലെ ഈ സംഘടന 1925-ലാണ് രൂപം കൊണ്ടതെങ്കിലും ഗുരുജി ഗോൾവാൾക്കറുടെ ആധിപത്യത്തിൻ കീഴിൽ 1940 തൊട്ടാണ് ആർ.എസ്.എസ്. യഥാർത്ഥ ത്തിൽ അതിന്റെ ഇന്നത്തെ രൂപം പ്രാപിച്ചത്. അദ്ദേഹമാണ് ഈ പ്രസ്ഥാനത്തിന് വ്യക്തമായ ചില പ്രത്യയശാസ്ത്രം നൽകിയത്.

അദ്ദേഹത്തിന്റെ പ്രസിദ്ധമോ കുപ്രസിദ്ധമോ ആയ ''Bunch of Thoughts'' എന്ന പേരിൽ അറിയപ്പെടുന്ന ഒരു ഗ്രന്ഥമുണ്ട്. നമ്മുടെ

ഭാഷയിലേക്ക് വിചാരധാര എന്നപേരിൽ തർജ്ജമ ചെയ്തിട്ടുണ്ട്. ഇതെക്കുറിച്ച് സംശയമുള്ളവർ ആരെങ്കിലുമുണ്ടെങ്കിൽ ഈ വിചാരധാരയിലേക്ക് കണ്ണോടിക്കുന്നത് നല്ലതായിരിക്കും. അത്രയും ഈ പ്രസ്ഥാനത്തെ സംബന്ധിച്ച് നമ്മൾ മനസ്സിലാക്കേണ്ടതാണ്. എല്ലാവർക്കും അറിയാവുന്നതുപോലെ ഇവർ ഇവരുടെ ആശയം കെട്ടിപ്പടുക്കാൻ പരിശ്രമിക്കുന്നത് നമ്മുടെ രാജ്യം ഹിന്ദു രാഷ്ട്രമാണ്, ഈ രാജ്യത്ത് ജീവിക്കുന്ന മററ് മതവിശ്വാസികൾ രണ്ടാംക്ലാസ് പൗരൻമാരാണ്, അവർക്ക് ഇവിടെ എന്തെങ്കിലും അവകാശം ഉണ്ടാകണമെങ്കിൽ അവർ ഭാരതവൽക്കരിക്കപ്പെടണമെന്നുള്ള ആദർശമാണ്, പ്രത്യയശാസ്ത്രമാണ്. അദ്ദേഹത്തിന് യാദൃച്ഛികമല്ലെന്ന് ഞങ്ങൾ കരുതുന്നു—ഒരു ഗുരു ഉണ്ടായി. അത് മററാരുമല്ല ഹിററ്ലർതന്നെയാണ്. ഒരുപക്ഷേ ഹിററ്ലറുടെ ''Mein Kamph'' ഏററവും നന്നായി വായിച്ച് ഹൃദിസ്ഥമാക്കിയത് ഗുരു ഗോൾവാൾക്കർ ആണെന്നു എനിക്ക് തോന്നുന്നു. അദ്ദേഹം ഒളിച്ചുവയ്ക്കാതെതന്നെ പറയുന്നു. ഞാൻ അതിലെ മൂന്നുനാല് വാചകം ഉദ്ധരിക്കാൻ ആഗ്രഹിക്കുകയാണ്. വംശത്തിൻേറയും അതിൻെറ സംസ്കാരത്തിൻേറയും പാവനത നിലനിറുത്തുന്നതിനായി യഹൂദവംശക്കാരായ ജൂതൻമാരെ നിർമ്മാർജ്ജനം ചെയ്തുകൊണ്ട് ജർമ്മനി ലോകത്തെ രക്ഷിച്ചു. വംശീയ അന്തസ്സ് അതിൻെറ ഏററവും ഉയർന്നരൂപത്തിൽ അവിടെ പ്രകടിതമായി. വംശീയ അന്തസ്സിൻെറ ഒരു പ്രചാരകനാണ്; അത് ഏററവുമധികം ഉയർത്തിപ്പിടിക്കുന്ന ആളാണ്, ആർ.എസ്. എസ്സിൻെറ നേതാവായ ഗുരുഗോൾവാൾക്കർ. ജർമ്മനിയാണ് അദ്ദേഹത്തിന് ഏററവും മാതൃകയായിട്ട് കാണാൻ കഴിഞ്ഞത്. ഭിന്നതകളുള്ള സംസ്കാരത്തിനും വംശത്തിനും ആഴത്തിൽ ഇറങ്ങിച്ചെന്ന് ഏകതാനമമായ ഒന്നിൽ ലയിച്ചുചേരുക എത്രത്തോളം അസാദ്ധ്യമാണെന്നും ഹിററ്ലറുടെ ജർമ്മനി കാണിച്ചുതന്ന, ഹിന്ദുസ്ഥാനിലെ നമുക്ക് അംഗീകരിക്കാൻ കഴിയുന്ന ഒരു നല്ല പാഠം —ഇത് ഗുരു ഗോൾവാൾക്കറിൽനിന്ന് ഉദ്ധരിക്കുന്ന വാചകമാണ്. ഹിന്ദുസ്ഥാനിലെ നമുക്ക് അംഗീകരിക്കാൻ കഴിയുന്ന ഒരു നല്ല പാഠം. അവിടം തൊട്ട് ഇങ്ങോട്ട് ആരംഭിക്കുകയാണ് പ്രത്യയശാസ്ത്രം. എന്നുമാത്രമല്ല അദ്ദേഹം പച്ചയ്ക്കുതന്നെ പറയുന്ന ഹിന്ദുസ്ഥാനിലെ ഹിന്ദുക്കളല്ലാത്ത ജനങ്ങൾ ഹിന്ദു സംസ്കാരവും ഭാഷയും സ്വീകരിക്കണം, ഹിന്ദുമതത്തെ ആദരിക്കാനും അതിനെ ഭക്തിപുരസ്സരം കാണാനും പഠിക്കണം. ഹിന്ദുവംശത്തേയും സംസ്കാരത്തേയും സ്തുതിക്കുന്നതല്ലാതെ മറെറാരു ആശയവും വച്ചുപുലർത്താൻ പാടില്ല. ഭൂമിയുടേയും അതിൻെറ ദീർഘകാല പാരമ്പര്യത്തിൻേറയും നേരെയുള്ള സഹിഷ്ണുതയും, കൃതജ്ഞതയും ഇല്ലാത്ത സമീപനം ഉപേക്ഷിച്ചാൽപോര സ്നേഹത്തിൻേറയും ആത്മാർപ്പണബോധത്തിൻേറയും ക്രിയാത്മകമായ സമീപനം വളർത്തണം. ഒററ വാക്കിൽ അവർ അന്യരല്ലാതാകണം. അഥവാ ഹിന്ദുരാഷ്ട്രത്തോട് പൂർണ്ണമായി കീഴ്പ്പെട്ടുകൊണ്ട് അവർ രാജ്യത്ത് കഴിയണം. ഒരുകാര്യത്തിൽ ഗുരു ഗോൾവാൾക്കറോടും ആർ.എസ്.എസ്സിനോടും നന്ദിവേണമെന്ന് ഞാൻ പറയുന്നു. അവർ ഒന്നും വളച്ചൊടിച്ച് സൂത്രം പ്രയോഗിക്കാതെ പച്ചയ്ക്ക് പറയുന്നു. പക്ഷേ എന്ത് ആപൽക്കരമായ വിഷലിപ്തമായ ആശയമാണ് ഈ വാചകത്തിൽ അടങ്ങിയിരിക്കുന്നതെന്ന് മനസ്സിലാക്കാനും കൂടിവേണ്ടിയാണ് നമ്മൾ ഈ ചർച്ച നടത്തുന്നത്. അവിടംകൊണ്ടും തീരുന്നില്ല. പരസ്പരം ബന്ധപ്പെട്ട നിരവധി ആശയങ്ങളുടെ സമുച്ചയമാണ് ''Bunch of Thoughts'' എന്നു പറയുന്നത് വളരെ ശരിയാണ്. നമ്മുടെ രാജ്യത്തിൻെറ അതിർത്തിയെപററി കുറെ സ്വപ്നങ്ങളുണ്ട് ആർ. എസ്. എസ്സിന്. നമ്മുടെ രാജ്യത്തുമാത്രമല്ല നമ്മുടെ

ലോകത്തും വികസനമോഹിയായ പലരും ഈ സ്വപ്നം കണ്ടു കഴിയുന്നുണ്ട്. ഇൻഡ്യയെ സംബന്ധിച്ചിടത്തോളം അതിൻേറയും കുത്തക അവകാശപ്പെടുന്നത് ഈ കൂട്ടരാണ്. അദ്ദേഹം പറയുന്നു രണ്ട് സമുദ്രങ്ങളിൽ കൈ കുത്തിനിൽക്കുന്ന ഹിമാലയവും പടിഞ്ഞാറ് ആര്യനും അതായത് ഇറാനും, കിഴക്ക് സിങ്കപുരയും അതായത് സിങ്കപ്പൂരും ദക്ഷിണ സമുദ്രം അവളുടെ പാവനപാദത്തിൽ അർപ്പിച്ച' ഒരു താമരയിതളായ ലങ്കയും ഉള്ള നമ്മുടെ മാതൃഭൂമിയുടെ ഈ ചിത്രമാണ് ആയിരക്കണക്കിന് വർഷമായി നമ്മുടെ ജനങ്ങളുടെ മനസ്സിൽ സ്ഥിരമായി പ്രകാശിച്ചു നിൽക്കുന്നത്. ഇന്നും ഹിന്ദു അവൻെറ നിത്യസ്നാനം നടത്തുന്നത് ഗംഗയും യമുനയും സരസ്വതിയും നർമ്മദയും സിന്ധുവും മുതൽ കാവേരി വരെയുള്ള പരിശുദ്ധനദികളിലാണ്, അവിടംകൊണ്ടും തീരുന്നില്ല. നമ്മുടെ രാജ്യത്തിൻെറ നിർഭാഗ്യകരമായ വിഭജനത്തെതുടർന്നുണ്ടായ പ്രശ്നങ്ങളെ സംബന്ധിച്ചെല്ലാം നമുക്കറിയാം. അവിടെ ആർ.എസ്.എസ്സിൻെറ രാഷ്ട്രീയമായ മുഖമെന്ന് കരുതപ്പെടുന്ന ജനസംഘത്തിൻെറ ആശയങ്ങളും അഭിപ്രായങ്ങളും അടുത്ത പാരഗ്രാഫിൽ അദ്ദേഹം പറഞ്ഞിട്ടുണ്ട്. കഴിഞ്ഞതെല്ലാം കഴിഞ്ഞുപോയിയെന്ന് നമ്മോട് പറയുന്ന ചിലർ ഉണ്ട്. മരിച്ച പ്രശ്നങ്ങൾ കുത്തിപ്പൊക്കുന്നതുകൊണ്ട് എന്താണ് പ്രയോജനം? ഏതായാലും വിഭജനം സ്ഥിരപ്പെട്ടുകഴിഞ്ഞ ഒരു വസ്തുതയല്ലേ? ഇത് എങ്ങനെ കഴിയും? മാതാവിൻെറ വൃണപ്പെട്ട മുഖം എല്ലാ ദിവസവും തന്നെ തുറിച്ചുനോക്കുമ്പോൾ ഒരു മകൻ എങ്ങനെ വെറുതെ ഇരിക്കും? അവൾ വീണ്ടും പൂർണ്ണയാകുന്നതുവരെ ഒരു യഥാർത്ഥ പുത്രനും മറക്കാനോ വിസ്മരിക്കാനോ കഴിയുകയില്ല. ഇത് ഓരോ പ്രശ്നത്തെ സംബന്ധിച്ചുമുള്ള വികലമായ, അങ്ങേയററം വിഷലിപ്തമായ ആശയങ്ങളുടെ ഒരു ചങ്ങലക്കെട്ടാണ് എന്നാണ് ഇത് ഓരോന്നോരോന്നായി ബന്ധിപ്പിച്ചാൽ കാണാൻ കഴിയുന്നത്. സമയച്ചുരുക്കംകൊണ്ട് അതിലേക്കു കടക്കുന്നില്ല. എന്നാൽ ഹിന്ദുമതത്തെ സംബന്ധിച്ചൊക്കെ ഇത്രവളരെ പാടിപ്പുകഴ്ത്തുകയും പ്രശംസിക്കുകയും ചെയ്യുന്ന ഗുരു ഗോൾവാക്കറുടെ ആർ. എസ്. എസ്സിൻെറ ഹിന്ദുമതത്തെ സംബന്ധിച്ചുള്ള യഥാർത്ഥ ധാരണ അറിയേണ്ടത് ആവശ്യമാണ്. പലരിൽനിന്നും അത് അവർ മൂടിവയ്ക്കുന്നു. ഹിന്ദുമതത്തിൽതന്നെ ഇന്ന് എന്തെങ്കിലും മനുഷ്യത്വപരമായ പ്രശ്നത്തെ സമീപിക്കുന്ന ഹിന്ദുക്കൾ ഉൾപ്പെടെയുള്ള പുരോഗമനവാദികളായ, ഹിന്ദുമതത്തിൻെറ അന്തസ്സത്തയെത്തന്നെ മനസ്സിലാക്കിയിട്ടുള്ള, ഹിന്ദുക്കൾ ഉൾപ്പെടെ വർജ്ജിച്ച് കഴിഞ്ഞിരിക്കുന്ന ചാതുർവർണ്യം, ജാതിവ്യവസ്ഥ ഇവയെ മുറുകെപ്പുണർന്നുകൊണ്ടു അതിന് എന്തുവിലകൊടുത്തും സംരക്ഷിക്കുമെന്ന് പറയുന്ന പ്രസ്ഥാനമുണ്ടെങ്കിൽ അത് ഇതാണ്. കേരളത്തെപ്പററിയും അദ്ദേഹം നല്ലൊരു പഠനം നടത്തിയിട്ടുണ്ട്. ഗുജറാത്ത് സർവ്വകലാശാലയിലെ ഒരു പ്രസംഗത്തിൽ ഗുരു മറെറാരു തെററായ ധാരണയെ പരിഹസിച്ചു. പഴകിയതും കാലഹരണപ്പെട്ടതും മാത്രമല്ല വംശത്തിൻേറയും ജാതിയുടെയും മേധാവിത്വത്തിലും അസമത്വത്തിലും വേരൂന്നിയിട്ടുള്ള ഒന്നാണ് ഈ ധാരണ. നമ്മുടെ മുൻഗാമികൾ വിഡ്ഢികളായിരുന്നില്ലെന്ന് ഗുരുജി പറഞ്ഞു. ജാതിവ്യവസ്ഥയെ സംബന്ധിച്ച് മുൻഗാമികൾ വിഡ്ഢികളായിരുന്നില്ലെന്ന് അദ്ദേഹം പറഞ്ഞു. സങ്കരബീജ സങ്കലനംവഴി മനുഷ്യനെ മെച്ചപ്പെടുത്താനുള്ള ഒരു ശ്രമത്തിലാണ് ഇപ്പോൾ അവർ. കേരളത്തിൽ പാർക്കുന്ന വടക്കുനിന്നുള്ള ബ്രാഹ്മണകുടുംബങ്ങളിലെ മൂത്തമകൻ കേരളത്തിലെ വൈശ്യ - ക്ഷത്രിയ ശൂദ്ര സമുദായത്തിലെ പെൺകുട്ടികളെ മാത്രമേ വിവാഹം കഴിക്കാവൂയെന്ന് നിബന്ധനയുണ്ടായി. കൂടാതെ മററ്

ചട്ടങ്ങളുമുണ്ടാക്കി. ഏതുവർഗ്ഗത്തിൽപെട്ട വിവാഹിതയായ സ്ത്രീയുടേയും പ്രഥമസന്താനം ഒരു നമ്പൂതിരി ബ്രാഹ്മണൻ വഴിയുള്ളതായിരിക്കണം. അതിനുശേഷം മാത്രമേ അവളുടെ ഭർത്താവിൽനിന്നും സന്താനം ഉണ്ടാകാൻ പാടുള്ളു. പണ്ടൊരു കാലത്ത് നിലവിലുണ്ടായിരുന്ന ചില സമ്പ്രദായങ്ങളാണ് ഇതെല്ലാം. അതൊക്കെ കേരളത്തിലെ മനുഷ്യരൊക്കെ എത്രയോമുമ്പ് തള്ളിക്കളഞ്ഞിരിക്കുന്നു. നമ്പൂതിരിസമുദായം ഉൾപ്പെടെ പുതിയ സമുദായമായി മാറിക്കഴിഞ്ഞെങ്കിലും നമ്മുടെ ഇൻഡ്യയിൽ ഇപ്പോഴും പറയാൻ ആളുകളുണ്ട്. അതൊക്കെയായിരുന്നു നല്ലത്, അതൊക്കെ ആയിരുന്നു പാവനം അതിനൊക്കെവേണ്ടിയാണ് ഇനിയും നമ്മൾ നിൽക്കേണ്ടതെന്ന് പറയുന്ന ഒരു തത്വശാസ്ത്രമാണ്, പ്രത്യയശാസ്ത്രമാണ് ഇപ്പോഴും ഒരു ദണ്ഡും കഠാരയും പിച്ചാത്തിയുമായി മാത്രം ചിലരുടെമുമ്പിൽ പ്രത്യക്ഷപ്പെടുന്ന ആപൽക്കരമായ പ്രസ്ഥാനത്തിനുള്ളത്. എന്റെ ദൃഷ്ടിയിൽ അതല്ല പ്രധാനപ്പെട്ട പ്രശ്നം. നേരേ മറിച്ച് വിധവാവിവാഹമാണ്. ഈ രാജ്യത്ത് ഇനിയും വിധവാവിവാഹം തെററാണ്, ഒരു മഹാപാപമാണ് എന്ന് പറയാൻ ഇവരെമാത്രമേ കിട്ടുകയുള്ളു. ഇങ്ങനെ പലതുമുണ്ട്. അതിലേക്കു കടക്കുന്നില്ല. സമകാലീനപ്രശ്നങ്ങളെപററി പറഞ്ഞാൽ ഈ പ്രസ്ഥാനത്തിന്റെ ആശയം തികച്ചും പിന്തിരിപ്പനായിരുന്നു. ജനങ്ങൾക്ക് സ്വീകരിക്കാനാകാത്തതായിരുന്നു.

ഇനി സമകാലീന പ്രശ്നങ്ങൾ എടുത്തുനോക്കിയാൽ അറബി ജനത ഇസ്രായേൽ സാമ്രാജ്യത്തിനെതിരായി പോരാടിയപ്പോൾ ഈ പ്രസ്ഥാനമാണ് സാമ്രാജ്യത്തിന്റെ കുഴലൂത്തുകാരായി നടന്നിട്ടുള്ളത്. വിയററ്നാം ജനത അമേരിക്കക്കെതിരായി അമേരിക്കൻ സാമ്രാജ്യത്തിനെതിരായി നടത്തിയ യുദ്ധത്തിൽ അമേരിക്കക്ക് സ്തുതി പാടാനും വിയററ്നാമിനെ ആക്ഷേപിക്കാനും ഈ രാജ്യത്ത് ഒരു പ്രസ്ഥാനം തയ്യാറായത് ആർ.എസ്.എസ്. മാത്രമാണ്. ഇന്നത്തെ വിദേശകാര്യമന്ത്രി ശ്രീ. വാജ്പെ 1960-ൽ അമേരിക്ക സന്ദർശിക്കുകയുണ്ടായി. അന്നു അദ്ദേഹത്തിന്റെ കയ്യിൽ ഒരു സന്ദേശം കൊടുത്തയച്ചു ഗുരുഗോൾവാൾക്കർ. ആ സന്ദേശം അമേരിക്കയിൽ പ്രസിദ്ധപ്പെടുത്തുകയുണ്ടായി. അങ്ങനെ ഗുരു ഗോൾവാൾക്കറുടെ സന്ദേശം ശ്രീ. വാജ്പെ കയ്യിൽ കൊണ്ടുപോയി. യു.എസ്.എ. സ്വതന്ത്രലോകത്തിന്റെ നേതാവാണ്, ധർമ്മവും അധർമ്മവും തമ്മിൽ ലോകവ്യാപകമായി ഒരു യുദ്ധത്തിൽ ഏർപ്പെട്ടിരിക്കുന്നു, ആ യുദ്ധത്തിൽ യു.എസ്.എ ധർമ്മത്തിന്റെ ഭാഗത്തു നിൽക്കുന്നു, ഈ കാര്യത്തിൽ ഇൻഡ്യയുടെ സൗഹൃദം യു.എസ്.എ. തേടേണ്ടതാണ് എന്നാണ് ആ സന്ദേശത്തിൽ പറഞ്ഞിരുന്നത്. 1960-ൽ അന്നത്തെ ജനസംഘം നേതാവായ ഇന്നത്തെ വിദേശകാര്യമന്ത്രിയുടെ കയ്യിൽ അമേരിക്കയിൽവച്ച് പ്രസിദ്ധപ്പെടുത്തുന്നതിനു കൊടുത്തയച്ച ഗുരുഗോൾവാൾക്കറുടെ സന്ദേശം ഇതാണ്. അതേക്കുറിച്ച് കൂടുതൽ പറയേണ്ട ആവശ്യമില്ല. അങ്ങനെ നിരന്തരമായി എല്ലാ പ്രശ്നങ്ങളോടും അവർ എടുത്തിട്ടുള്ള നയം ഒരു പിൻതിരിപ്പൻ നയമാണ്. എല്ലാ തരത്തിലുമുള്ള ദേശസാൽക്കരണത്തെയും അവർ എതിർത്തിരുന്നു. ബാങ്ക് ദേശസാൽക്കരണത്തെ എതിർത്തിരുന്നു. അങ്ങനെ സാമൂഹികവും സാമ്പത്തികവുമായ ഏതെങ്കിലും പുരോഗമന നടപടികളെ അവർ എതിർക്കാത്തതായുണ്ടോ എന്നുള്ളത് മഷിയിട്ടുനോക്കണം, ഭൂതക്കണ്ണാടി വച്ചു നോക്കണം. അങ്ങനെ കാണാൻ സാധിക്കുകയില്ല. ഈ രാജ്യത്തിന് അപായകരമായ രീതിയിൽ യാതൊരു രാഷ്ട്രീയനയവുമില്ലാതെ, യാതൊരു രാഷ്ട്രീയ ചിന്താഗതിയുമില്ലാതെ ഒരു പരമാധികാരിയായ സംഘടനയെന്ന നിലയിൽ അവർ പ്രവർത്തിക്കുന്നു ഈ രാജ്യത്ത്. തികച്ചും കേന്ദ്രീകൃതമായി തിരഞ്ഞെടുപ്പുകളെല്ലാം ഉപേക്ഷിച്ച് അതിനോടെല്ലാം സലാം

പറഞ്ഞത് പിരിഞ്ഞിരിക്കുകയാണ്. ഗുരുജി എല്ലാം താഴോട്ടു താഴോട്ട് നിർദ്ദേശിക്കപ്പെടുന്നു. സംസ്ഥാനത്തിലെ പ്രചാരകൻമാരെ നിർദ്ദേശിക്കുന്നു. ഒരു ഗുരുജിയുടെ സ്ഥാനത്ത് മററാരു ഗുരുജിയെ നിർദ്ദേശിക്കുന്നു. അങ്ങനെ തിരഞ്ഞെടുപ്പ് ഈ പ്രസ്ഥാനത്തിനകത്തില്ല. ഇതിനെല്ലാം അവർ മാതൃകയായി സ്വീകരിച്ചത് നാസി പാർട്ടിയുടെ ഭരണഘടനയും മററു സമ്പ്രദായങ്ങളുമാണ്. ഇത്തരത്തിലുള്ള ഒരു പ്രസ്ഥാനത്തിലേക്ക് ചെറുപ്പക്കാർ ആകർഷിക്കപ്പെടുന്നു എന്നത് വൈരുദ്ധ്യം നിറഞ്ഞ നിർഭാഗ്യകരമായ ഒരു സ്ഥിതിവിശേഷമാണ്. ഇൻഡ്യയിൽ അങ്ങനെയൊരു സ്ഥിതിവിശേഷം ഉണ്ടായതിന്റെ പശ്ചാത്തലത്തെപ്പററിയൊന്നും ഇപ്പോൾ ഞാൻ കൂടുതൽ പറയുന്നില്ല. പ്രത്യേകിച്ച് ഈ കഴിഞ്ഞ രണ്ടു വർഷക്കാലത്തിനുള്ളിൽ ഈ രാജ്യത്തുണ്ടായ സംഭവവികാസങ്ങളുടെ തണൽ പററിയാണ് ഇന്ന് ഈ ആപൽക്കരമായ പ്രവണത പത്തിവിടർത്താൻ ശ്രമിക്കുന്നത്. എനിക്കതിൽ യാതൊരു സംശയവുമില്ല. പക്ഷേ ഈ പ്രസ്ഥാനത്തിന്റെ പ്രവർത്തനങ്ങളെ നിയമസമാധാന പ്രശ്നം മാത്രമായി കാണാതെ ഈ രാജ്യത്തിന് ആപൽക്കരമായ ചിന്താഗതി ഉൾക്കൊള്ളുന്ന ഒരു പ്രസ്ഥാനമാണെന്നുള്ളതു മനസ്സിലാക്കി പ്രത്യയശാസ്ത്രപരമായി ഇതിനെ നേരിടണം. ഇതിനെ ആ നിലയിൽ കണ്ടുകൊണ്ടങ്ങനെ ചിന്തിക്കുന്നവർ ഒത്തുചേർന്നു ഈ ആശയത്തെ നശിപ്പിക്കാൻ എതിർത്തു പരാജയപ്പെടുത്തണമെന്ന ഉദ്ദേശത്തോടുകൂടി യാണ് ഈ പ്രമേയം അവതരിപ്പിച്ചിട്ടുള്ളത്. ഇതിന് പ്രായോഗികമായി കേരളത്തിൽ സ്വീകരിക്കേണ്ട നടപടികളെക്കുറിച്ച് ബഹുമാനപ്പെട്ട മെമ്പർമാർക്ക് നിർദ്ദേശം കാണും. ആ നിർദ്ദേശം തീർച്ചയായും അവർ സമർപ്പിക്കണമെന്നു ഞാൻ അഭ്യർത്ഥിക്കുന്നു. അതേപ്പററി ചർച്ച ചെയ്യാനും തീരുമാനമെടുക്കാനും ഗവൺമെൻറ് സന്നദ്ധമായിരിക്കും. ഈ പ്രമേയത്തെ സംബന്ധിച്ചുള്ള ചർച്ച അത്തരത്തിലുള്ള ഒരുചർച്ചയായി, നമ്മുടെ മുൻപിലുള്ള ഭീഷണിയെ നേരിടുന്നതിനുള്ള ഒരുചർച്ചയായി നടക്കണമെന്നുമാത്രം ബഹുമാനപ്പെട്ട മെമ്പർമാരോടും സഭയോടും അഭ്യർത്ഥിച്ചുകൊണ്ട് ഈ പ്രമേയം സഭയുടെ അംഗീകാരത്തിനായി സമർപ്പിക്കുന്നു.

ശ്രീ. ഇ. ചന്ദ്രശേഖരൻ നായർ: സർ, ഞാൻ ഈ പ്രമേയത്തെ പിൻതാങ്ങുന്നു. ഈ പ്രമേയത്തെ പിൻതാങ്ങി ദീർഘമായി സംസാരിക്കേണ്ട കാര്യമില്ല. പ്രത്യേകിച്ച് എന്റെ വിശ്വാസം, ഈ സഭയിലെ എല്ലാ ഭാഗത്തുമുള്ള മെമ്പറൻമാരും പ്രമേയാവതാരകൻ പ്രകടിപ്പിച്ച അഭിപ്രായങ്ങളോട് യോജിപ്പ് പ്രകടിപ്പിക്കുമെന്നാണ്. അദ്ദേഹം പറഞ്ഞ പ്രശ്നങ്ങളൊന്നും ഞാൻ ആവർത്തിക്കുന്നില്ല. സർ, ഇൻഡ്യയെ സംബന്ധിച്ച് നാം പറയുന്നത് ഇൻഡ്യ ഒരു സെക്യുലർ സ്റേററാണെന്നാണ്. സെക്യുലർ സ്റേററ് എന്നുപറയുമ്പോൾ മതസ്വാതന്ത്ര്യം എല്ലാവർക്കും അനുവദിച്ചുകൊടുത്തിരിക്കുന്നു. എല്ലാ മതങ്ങൾക്കും സ്വാതന്ത്ര്യമുണ്ട്. ഇൻഡ്യയിലെ ദേശീയ സമരകാലഘട്ടത്തിൽത്തന്നെ ഇൻഡ്യ ഒരു സെക്യുലർ സ്റേററായിരിക്കണമെന്നും അതുപോലെതന്നെ......................

ശ്രീ. എ. നീലലോഹിതദാസൻ നാടാർ: സെക്യുലർ സ്റേററിനെ സംബന്ധിച്ച് കമ്മ്യൂണിസ്ററ് വിശകലനം എന്താണെന്നു പറഞ്ഞാൽ കൊള്ളാം.

ശ്രീ. ഇ. ചന്ദ്രശേഖരൻ നായർ: അതൊക്കെ മനസിലാക്കണമെങ്കിൽ കമ്മ്യൂണിസ്ററു പാർട്ടിയുടെ പ്രത്യയശാസ്ത്രങ്ങളെ സംബന്ധിച്ചുള്ള പുസ്തകങ്ങൾ ചവറുപോലെ വായിക്കാൻ കിട്ടും. അതു വായിച്ചു

പഠിച്ചാൽ മതി. കമ്മ്യൂണിസ്ററ് പാർട്ടിയും കോൺഗ്രസ്സുകാരും ആർ.എസ്.പി.ക്കാരും എല്ലാം സെക്യുലർ സ്റേററ് എന്ന പദത്തിന് ഒരു അർത്ഥംതന്നെയാണ് കാണുന്നത്. അതു മനസ്സിലാക്കാത്തവരുണ്ടെങ്കിൽ കഷ്ടമാണ്. സെക്യുലർ സ്റേററിനേയും ഇൻഡ്യയുടെ അഖണ്ഡതയേയും ദേശീയതയേയും എല്ലാം കുറിച്ച് നാം സംസാരിക്കുന്നതിൻെറ പ്രധാനകാരണം ഒരു അവികസിത രാഷ്ട്രത്തിൽ, വളരെക്കാലത്തെ സമരത്തിനുശേഷം സ്വാതന്ത്ര്യം നേടിയെടുത്ത ഒരുരാജ്യത്ത് മതന്യൂനപക്ഷങ്ങളെ സംബന്ധിച്ചിടത്തോളം ആലോചിക്കുമ്പോറം ചെറിയ നമ്പർ അല്ല, മതന്യൂനപക്ഷങ്ങറം എന്നു പറയുമ്പോറം ലോകത്തിൽ ഏററവും കൂടുതൽ മതങ്ങറം ഉള്ള ഒരു രാജ്യമാണ് ഇൻഡ്യ, ഈ രാജ്യത്ത് മതത്തിൻെറ അടിസ്ഥാനത്തിലോ ഭാഷയുടെ അടിസ്ഥാനത്തിലോ അടിമുടി ഒരു വിഭജനം ഉണ്ടാകുകയാണെങ്കിൽ അല്ലെങ്കിൽ പ്രാദേശികത്വത്തിൻെറ അടിസ്ഥാനത്തിൽ ഒരു വിഭജനമുണ്ടാകുകയാണെങ്കിൽ ഒരു വിഘടിത ഇൻഡ്യക്ക് പ്രത്യേകിച്ച് ഒരു അവികസിത രാഷ്ട്രത്തിന് മുന്നോട്ടു പോകാൻ സാധിക്കുകയില്ല. എന്നതാണ്. അതുകൊണ്ടുകൂടിയാണ് പ്രത്യേകിച്ച് ഇൻഡ്യയിലെ എല്ലാ ദേശീയ നേതാക്കൻമാരും ഇൻഡ്യയിൽ റീജിയണലിസം പാടില്ലെന്നും സെക്യുലറിസം മുന്നോട്ടുകൊണ്ടുപോകണമെന്നും പറയുന്നത്. മതസ്വാതന്ത്ര്യം ഉണ്ടായിരിക്കണമെന്നുള്ളത് ഒരു പ്രധാന സംഗതിയാണ്. നേരേമറിച്ച് ഇൻഡ്യയുടെ ഐക്യം കാത്തുരക്ഷിക്കുന്നതിന് ഈ രണ്ടു പ്രവണതകറംക്കും എതിരായി പോരാടി അതിനെ പരാജയപ്പെടുത്തണമെന്ന അർത്ഥത്തിലാണ് പറഞ്ഞത്. അതല്ലെങ്കിൽ ഇൻഡ്യയിൽ ശിഥിലീകരണ പ്രവണത വളർന്നുവരികയാണെങ്കിൽ ഒരു രാഷ്ട്രമെന്ന നിലയിൽ ഇൻഡ്യക്ക് മുന്നോട്ടുപോകാൻ കഴിയുകയില്ല. അതിനെ ശക്തിപ്പെടുത്തുന്ന രീതിയിലാണ് മുഖ്യമന്ത്രി ഇവിടെ പറഞ്ഞതുപോലെ ദേശീയപ്രവർത്തനങ്ങളുമായി ഒരിക്കലും ബന്ധപ്പെട്ടിട്ടില്ലാത്ത ഏതെങ്കിലും തരത്തിൽ ബന്ധം ചൂണ്ടിക്കാണിക്കുകയാണെങ്കിൽ അത് ലോകത്തിനാകെ വിപത്തുണ്ടാക്കിയിട്ടുള്ള നാസി പ്രസ്ഥാനവുമായി ബന്ധമുള്ള ഒരു പ്രസ്ഥാനമെന്ന നിലയിൽ ആർ.എസ്.എസ്. ഇവിടെ ശിഥിലീകരണ ശക്തികളെ വളർത്തുന്നതിനുവേണ്ടി പരിശ്രമിച്ചുകൊണ്ടിരിക്കുന്നത് ആർ.എസ്.എസ്. ൻെറ പ്രവർത്തനം ദേശീയവിമോചന ഘട്ടത്തിൽ ഇല്ലായിരുന്നു. അത് ഇൻഡ്യയിൽ രംഗത്തുവന്നത് ഗാന്ധിജിയുടെ വധത്തോടുകൂടിയായിരുന്നു. ഗാന്ധിജിയുടെ വധത്തിൽ ആർ.എസ്.എസ്.ന് പങ്ക് ഉണ്ടായിരുന്നോ എന്നുള്ളതിനെ സംബന്ധിച്ച് പലർക്കും സംശയമുണ്ടായിരുന്നെങ്കിൽപോലും അതു പരിഹരിക്കത്തക്ക രീതിയിലാണ് ശിക്ഷിക്കപ്പെട്ട ആളുകറം പുറത്തുവന്നതിനുശേഷം പ്രസിദ്ധീകരിച്ചിട്ടുള്ള ലേഖനങ്ങറംകൊണ്ടു മനസ്സിലാകുന്നത്. സർ, അതുകഴിഞ്ഞ് അവരെ നിരോധിച്ചു. അവർക്ക് ബന്ധമുണ്ടെന്ന് അറിഞ്ഞതുകൊണ്ട് അവരെ നിരോധിക്കുകയുണ്ടായി. അതിനുശേഷം ആർ.എസ്.എസ്സിൻെറ പ്രവർത്തനം കൂടുതൽ ശക്തി ആർജ്ജിച്ചിരിക്കുന്നത്, ഒരു ചർച്ചാവിഷയമാക്കേണ്ടി വന്നിരിക്കുന്നത് ഈ അടുത്ത കാലത്തായിട്ടാണെന്ന് പ്രത്യേകം പ്രസ്താവിക്കേണ്ട ഒരു കാര്യമാണ്. സർ, ബഹുമാനപ്പെട്ട മുഖ്യമന്ത്രി ചൂണ്ടിക്കാണിച്ചതുപോലെ ആർ.എസ്. എസ് എന്തിനുവേണ്ടി നിൽക്കുന്നു എന്നുള്ളതിനെ സംബന്ധിച്ചിടത്തോളം ആർ.എസ്.എസ്സിനെ എതിർക്കേണ്ടത്, ആർ.എസ്.എസ്സിൻെറ പ്രവർത്തനം വളരുന്നതിനെ തടയേണ്ടത് ഒരു സാമുദായികാടിസ്ഥാനത്തിലോ ഒരു മതത്തിൻെറ അടിസ്ഥാനത്തിലോ അല്ല. തീർച്ചയായിട്ടും എത്രയോ കാലമായി മാററങ്ങറംക്കുവേണ്ടി ആഗ്രഹിച്ചുകൊണ്ടിരുന്ന ഹിന്ദുസമുദായത്തിൻെറതന്നെ അടിത്തട്ടിൽ കിടക്കുന്ന ആളുകറംതന്നെ

യാണ് ഇനി ബ്രാഹ്മണ മതത്തിന്റെ പുനരാവിർഭാവം ഉണ്ടാകാതിരിക്കാൻ ഈ ആർ.എസ്.എസ്സിന്റെ പ്രവർത്തനം തടയേണ്ടത്. ഞാൻ ആർ.എസ്.എസ്സിന്റെ ഫിലോസഫിയെക്കുറിച്ചോ തത്വസംഹിതയെക്കുറിച്ചോ ഒന്നും ദീർഘമായി സംസാരിക്കുന്നില്ല. എങ്കിലും വളരെക്കാലമായിട്ട് ഹൈന്ദവസംസ്ക്കാരത്തിനുവേണ്ടി പ്രവൃത്തിച്ച എത്രയോ മഹാൻമാരും ആചാര്യൻമാരുമുണ്ട്. കേരളത്തിൽതന്നെ ശ്രീനാരായണഗുരു ഹിന്ദുസമുദായം നന്നാക്കുന്നതിനുവേണ്ടി പരിശ്രമിച്ചിട്ടുണ്ട്. അവരാരും പിച്ചാത്തിയും ഇടികട്ടയുമായിട്ടുള്ള വാളൻറിയേഴ്സിനെ സംഘടിപ്പിച്ചല്ല ഇതു നടത്തിയിട്ടുള്ളത്. സമുദായത്തിൽ ഹിന്ദുമതത്തിലുണ്ടായിരുന്ന ദുരാചാരങ്ങളെ മാററുന്നതിനുവേണ്ടി അവർ പരിശ്രമിച്ചു. ഹിന്ദുമതത്തിലെ ബ്രാഹ്മണ മേധാവിത്വം അവസാനിപ്പിക്കുന്നതിനുവേണ്ടി എത്രയോ കാലം പരിശ്രമിച്ചതിനുശേഷമാണ് ഇന്ന് അതൊക്കെ കുറേ മാറിയത്. അതു വീണ്ടും സ്ഥാപിക്കുന്നതിനുവേണ്ടി, അത് ബലമുപയോഗിച്ച് സ്ഥാപിക്കുന്നതിനുവേണ്ടി ഹിന്ദുക്കളുടെ ഇടയിൽ അടിമത്വത്തിൽ ആണ്ടിരുന്നവരെ വീണ്ടും അടിമത്വത്തിൽ ആക്കുന്നതിനുവേണ്ടി അങ്ങനെ ഹിന്ദു സമുദായത്തിൽതന്നെ താഴെക്കിടയിൽകിടക്കുന്നവരെ അതേപടി നിലനിറുത്തുന്ന ആ ഉച്ചനീചത്വം പുനഃസ്ഥാപിക്കുന്നതിനുവേണ്ടിയുള്ള ഒരു പരിശ്രമമാണ് ആർ.എസ്.എസ്.നടത്തുന്നതെന്നും ആ ആശയത്തിനുവേണ്ടിയാണ് ആർ.എസ്.എസ്. നിലകൊള്ളുന്നതെന്നും വിസ്മരിച്ചിട്ട് ആർ.എസ്.എസ്സിനെതിരായ ഒരു പ്രക്ഷോഭണത്തിന്റെയും കാര്യമില്ല. ആർ.എസ്.എസ്. ഹിന്ദു വർഗ്ഗീയവാദം നടത്തുന്നു. അതിന്റെ ഫലമായിട്ട് മുസ്ലീംങ്ങൾക്ക് അപകടം വരുന്നു ക്രിസ്ത്യാനികൾക്ക് അപകടം വരുന്നു, അതല്ല പ്രശ്നം. പണ്ട് ഹിററ്ലറും ചെയ്തത് അതാണ്. ഹിററ്ലർ ജൂതൻമാർക്കെതിരായിട്ട് നാസി പാർട്ടിയെ ഓർഗനൈസ് ചെയ്തു. ജൂതൻമാരെ നശിപ്പിക്കുന്നതിനും കമ്മ്യൂണിസത്തെ അപ്പാടെ കുഴിച്ചുമൂടുന്നതിനുംവേണ്ടി നാസി പാർട്ടി ഉണ്ടാക്കി. അവിടത്തെ കമ്മ്യൂണിസ്ററുകാരും ജൂതൻമാരും മാത്രമല്ല നശിച്ചത്, സോഷ്യലിസ്ററ് ഡെമോക്രസിയെ തകർത്തു, സകലതും തകർത്തു.

സർ, അതുപോലെതന്നെ ഹിന്ദുരാഷ്ട്രം എന്നുള്ള പേരു പറഞ്ഞിട്ട്, ഇതു കേൾക്കുമ്പോൾ പാവംപിടിച്ച ഹിന്ദുക്കളായിട്ടുള്ള പണ്ട് ബ്രാഹ്മണ മേധാവിത്വത്തിൽ അടിഞ്ഞുകിടന്ന താഴെക്കിടയിലുള്ള, ഹിന്ദുക്കളായ ആളുകൾക്ക്, പഴയകാലമൊന്നും ഓർക്കാത്തവർക്ക്, തെററിദ്ധാരണ കൊണ്ട് ഹിന്ദുവെന്നും നായരെന്നും ഈഴവനെന്നുമൊക്കെപറഞ്ഞാൽ അതിന്റെ പുറകെ പോകാമെന്നുണ്ടെങ്കിൽ ഗോൾവാൾക്കർ പറഞ്ഞതുപോലെ പണ്ടൊരു കാലത്ത് ബ്രാഹ്മണന് എല്ലാ സ്ത്രീകളേയും അനുഭവിക്കാനുള്ള സൗകര്യംവരെ ഉണ്ടായിരുന്നു; ആ ബ്രാഹ്മണ മേധാവിത്വം പുനഃസ്ഥാപിക്കുന്നതിനുവേണ്ടിയാണ് ഇവർ നിൽക്കുന്നതെന്നുള്ളത് ഹിന്ദുസമുദായം മനസ്സിലാക്കണം. ഹിന്ദു മതവും ഹിന്ദു സംസ്ക്കാരവും ശരിയായി വളരണമെങ്കിൽ പണ്ട് ആർഷഭാരതത്തിൽ ഇല്ലാതിരുന്നതും ഇടക്കാലത്ത് ബ്രാഹ്മണ മേധാവിത്വം ഉണ്ടാക്കിയതുമായ ചില കാട്ടാള രീതികൾ നമ്മൾ മാററിയത് ഇനിയും പുനഃസ്ഥാപിക്കാനുള്ള പരിശ്രമത്തെ ഹിന്ദുസമുദായത്തിലെ അവർണ്ണരായിട്ടുള്ളവരാണ്, അവശത അനുഭവിക്കുന്നവരാണ് ശക്തിയായി എതിർക്കേണ്ടത്. അല്ലാതെ ഇത് ഹിന്ദുക്കളും കൃസ്ത്യാനികളും മുസ്ലീംങ്ങളും തമ്മിലുള്ള വൈരുദ്ധ്യമാക്കേണ്ട കാര്യമില്ല.

സർ, ഒരുകാര്യംകൂടി പറഞ്ഞുകൊണ്ട് ഞാൻ അവസാനിപ്പിക്കാം ഞാൻ നേരത്തെ സൂചിപ്പിച്ചതുപോലെ ഇടക്കാലത്ത് ഒന്നു കെട്ടടങ്ങിക്കിടന്ന ആർ.എസ്.എസ്. ഇന്ന് സജീവ പ്രശ്നമായിട്ടുണ്ട്; കേരളത്തിൽ സജീവ പ്രശ്നമായിട്ടുണ്ട്. കേരളത്തിൽതന്നെ അവരെടുക്കുന്ന നയം ഓരോ പ്രദേശത്തും ഓരോ പാർട്ടികളുടെ നേരെയാണ് ഇവിടെ ആക്രമണം നടന്നത്. കണ്ണൂരിൽ മാർക്സിസ്റ്റ് പാർട്ടിയുടെ നേരെ ആകമണം നടത്തി. വേറൊരിടത്ത് ഇന്ദിരാകോൺഗ്രസിന്റെ നേരെയായിരുന്നു ആക്രമണം. വേറൊരിടത്ത് ജനതാപാർട്ടിയിൽപ്പെട്ടവരുടെ നേരെയായിരുന്നു. കൊല്ലത്ത് എന്റെ നിയോജകമണ്ഡലത്തിൽ ഞങ്ങളുടെ പാർട്ടിയുടെ നേരെയായിരുന്നു ആക്രമണം. ഇങ്ങനെ പലയിടത്തും എവിടെയൊക്കെ പാർട്ടിക്കാർ കുറേ ഉണ്ടെന്നുവച്ചാൽ അവിടെ ഒരു ഭയം സൃഷ്ടിച്ചുകൊണ്ട് അവരുടെ പ്രവർത്തനം മുന്നോട്ടുകൊണ്ടുപോകുന്നതിനുള്ള പരിശ്രമമാണ് നടക്കുന്നത്. ഇത്തരത്തിലുള്ള പ്രവർത്തനമാണ് ഇന്നുള്ളത് എന്ന് ഗവൺമെന്റും രാഷ്ട്രീയപ്പാർട്ടികളും ശ്രദ്ധിക്കേണ്ടതായിട്ടുണ്ട്. കാരണം ഒരിടത്ത് ഒരു പാർട്ടിയെ ആക്രമിക്കുമ്പോൾ മററു പാർട്ടികൾ തമ്മിലുള്ള ശത്രുത ഉപയോഗിച്ചുകൊണ്ട് അവരുടെ നേരെയല്ലേ എന്നു വിചാരിച്ച് ബാക്കിയുള്ളവർ ചിരിക്കും. മററുള്ളിടത്ത് വേറൊരു പാർട്ടിയുടെ നേരെ ആയിരിക്കും. ഈ രീതിയിലുള്ള ടാക്ററിക്സ് കേരളത്തിൽ അവർ ശ്രദ്ധാപൂർവ്വം കൊണ്ടുവരുന്നുണ്ട്. ഇപ്പോൾ ഈ ആർ.എസ്.എസ്സിന്റെ പ്രവർത്തനം കൂടുതൽ ശക്തമായി വന്നതിന് ഒരു കാരണമുണ്ട്. അതെന്താണെന്നുവച്ചാൽ ആർ.എസ്.എസ്സിനെപ്പോലുള്ള ഫാസിസ്ററ് പാർട്ടികൾ എപ്പോഴും ശ്രമിക്കുന്നത് ഏതെങ്കിലും രീതിയിൽ അധികാരവുമായി ബന്ധപ്പെട്ടിട്ട് അധികാരംകൂടി ഉപയോഗിച്ചുകൊണ്ട് ഒരു ഫാസിസ്ററ് ഭരണസംവിധാനം ഉണ്ടാക്കാനാണ്. നിർഭാഗ്യവശാൽ ഈ അടുത്തകാലത്തായിട്ട് ഇന്ന് കേന്ദ്രത്തിൽ ഭരിക്കുന്ന കക്ഷിയുടെ ഒരു പ്രധാന ഘടകകക്ഷി എന്നു പറയുന്ന ജനസംഘം ആർ.എസ്.എസ്സിന്റെ ഒരു രാഷ്ട്രീയ പ്രസ്ഥാനമാണ് ആർ.എസ്.എസ്സിന്റെ ആൾ ഇൻഡ്യാ റാലികളിൽ, മദ്ധ്യപ്രദേശ് മുഖ്യമന്ത്രി അഡ്രസ് ചെയ്തു. ഡെൽഹിയിൽ നടന്ന ആൾ ഇൻഡ്യാ റാലികളിൽ വേഷമിട്ടില്ലെങ്കിൽപ്പോലും കേന്ദ്രത്തിലെ രണ്ടു മന്ത്രിമാർ ചെന്നിരുന്നു. ആർ.എസ്.എസ്സിന്റെ സ്വഭാവം ഇതാണെന്നുണ്ടെങ്കിൽ ആർ.എസ്.എസ്സിന്റെ പരിപാടിയെ സംബന്ധിച്ച് ഇത്തരത്തിലുള്ള വളരെ പഴഞ്ചനായ ഹിന്ദു മതത്തിലെ ബ്രാഹ്മണ മേധാവിത്വം പുനഃസ്ഥാപിച്ച് ഒരു ഏകാധിപത്യ സ്ഥാപനമാണെന്ന് അവർ സ്പഷ്ടമായി പറഞ്ഞിരിക്കുമ്പോൾ ഭരണാധികാരത്തിൽ ഇരിക്കുന്നവർക്കുതന്നെ ഭരണാധികാരവുമായി ബന്ധപ്പെടാൻ സാധിക്കുന്നു എന്നുള്ളതുകൊണ്ടാണ് ഈ അടുത്തകാലത്തായിട്ട് അവർക്കു വളരാനും വികസിക്കാനും പെട്ടെന്നുള്ള വഴിത്താര ഉണ്ടാക്കിയത്. അതുകൊണ്ട് തീർച്ചയായിട്ടും ഭരണസംവിധാനവുമായുള്ള അവരുടെ ബന്ധത്തിൽനിന്നും ആർ.എസ്.എസ്സിനേയും ആർ.എസ്.എസ്സിന്റെ രാഷ്ട്രീയ പ്രതിരൂപമായ ജനസംഘത്തേയും വിമുക്തമാക്കിയെങ്കിൽ മാത്രമേ ആർ.എസ്.എസ്സിന്റെ പെട്ടെന്നുള്ള വളർച്ചയെ തടയാനൊക്കൂ എന്നുള്ള രാഷ്ട്രീയ സത്യംകൂടി എല്ലാവരും കാണണമെന്നഭ്യർത്ഥിച്ചുകൊണ്ട് ഞാൻ ഈ പ്രമേയത്തെ ശക്തിയുക്തം പിൻതാങ്ങുന്നു.

**Mr. Speaker:** The following amendments may be moved.

**Shri P. Karunakaran:** Sir, I move: പ്രമേയത്തിൽ മതന്യൂനപക്ഷങ്ങൾക്കെതിരായി'' എന്നതിനു പകരം ''പുരോഗമന പ്രസ്ഥാനങ്ങൾക്കും മതന്യൂനപക്ഷങ്ങൾക്കും'' എന്നു ചേർക്കണം.

**Shri R. Sundaresan Nair:** Sir, I move: പ്രമേയത്തിൽ മൂന്നാമത്തെ വരിയിൽ ''ആക്രമണങ്ങൾ'' എന്നതിനു മുന്നിൽ ''ക്രൂരമായ'' എന്നുകൂടി ചേർക്കണം.

ശ്രീ. പി. ആർ. കുറുപ്പ്: സർ, ഞാൻ താഴെ പറയുന്ന ഭേദഗതികൾ അവതരിപ്പിക്കുന്നു. ''പ്രമേയത്തിൻെറ നാലാംവരിയിൽ'' ''മതത്തിൽ'' എന്ന വാക്ക് നീക്കം ചെയ്ത് പകരം ''മനുഷ്യജീവിതത്തിനും'' എന്നു ചേർക്കുക.

അതുപോലെ പ്രമേയത്തിൽ ''പരിപാടികളെ'' എന്നതിനു പകരം പരിപാടികളേയും അക്രമ രാഷ്ട്രീയത്തെ നേരിടുന്നതിനുള്ള ഔദ്യോഗിക ശക്തികളുടെ കഴിവുകേടുകളേയും'' എന്നുകൂടി ചേർക്കുക.

സർ, ഈ ചർച്ച ഇവിടെ വയ്ക്കാൻ കാരണമായ പശ്ചാത്തലം ഈ സഭയ്ക്കറിയാം. ചർച്ച ഉണ്ടാകുമെന്നു പ്രഖ്യാപിച്ചതോടുകൂടി ഈ സംസ്ഥാനത്തിലെ ആഭ്യന്തരപ്രശ്നം കൈകാര്യം ചെയ്യാൻ ബാദ്ധ്യതപ്പെട്ട ഒരു ഗവൺമെൻറ്, ആ ഗവൺമെൻറിൻെറ തലവനായ മുഖ്യമന്ത്രി ചർച്ചയ്ക്കുവേണ്ടി അവതരിപ്പിക്കുന്ന പ്രമേയം ഒരു ഓപ്പറേററീവ് ക്ലാസുള്ളതായിരിക്കുകയില്ല എന്നു ഞാൻ പ്രത്യാശിച്ചു. ഒരു തീരുമാനം അതിൽ പ്രഖ്യാപിക്കുകയില്ല എന്നും എന്തു പ്രവർത്തനം നടത്തണമെന്ന് അവസാനം പറയാനുള്ള ചർച്ചയിൽ 'ചെയ്യപ്പെടുന്ന' എന്നൊരു പ്രമേയം മാത്രമായിരിക്കും അവതരിപ്പിക്കുക എന്നും ഞാൻ പ്രതീക്ഷിച്ചു, ഊഹിച്ചു, കീഴ്വഴക്കം അങ്ങനെയാണ് ഇവിടെ അതല്ല. ഒരു പ്രമേയം അവതരിപ്പിച്ച് അപലപിക്കുന്നു എന്നും മാത്രം പറഞ്ഞ് അവിടെ ക്ലോസു ചെയ്യുകയാണ് ആ ചർച്ച. ഇതൊരു ഉരുണ്ടു കളിയാണ്. ഈ ഉരുണ്ടുകളി ആശാസ്യമല്ല. പ്രമേയം കണ്ടപ്പോൾ ഓലപ്പാമ്പാണെന്നു മനസിലായി. വെറും ഒലപ്പാമ്പിൻെറ പ്രകടനം മാത്രമാണെന്ന് മനസ്സിലായി. മുഖ്യമന്ത്രിയുടെ പ്രസംഗം കേട്ടപ്പോൾ ഒരു ചരിത്രകാരൻ ഫാക്ട്സ് ശേഖരിക്കാൻ നോക്കുന്ന ഒരു തൂലികാ കർമ്മാവിൻെറ ഒരു ബാദ്ധ്യത നിർവ്വഹിക്കുന്നതായും തോന്നി. അതിലപ്പുറമൊന്നും പ്രമേയത്തിൽ കണ്ടില്ല. അതുകൊണ്ട് ഈ പ്രമേയം അവതരിപ്പിച്ചതിൻെറ പിന്നിലുള്ള ആത്മാർത്ഥതയെ സംബന്ധിച്ച് സംശയം തോന്നുന്നില്ലെങ്കിലും നമ്മെ സംബന്ധിച്ചിടത്തോളം അതു വ്യക്തമാണ്. ഞങ്ങളുടെ പാർട്ടിയെ സംബന്ധിച്ച് ആർ.എസ്.എസ്സിനോട് ഒരു പ്രഖ്യാപിത നയമുണ്ട്. അത് ഇന്നും ഇന്നലെയും തുടങ്ങിയതല്ല. ആർ.എസ്.എസ്സിനെ ആദ്യം മുതൽ എതിർത്തുവന്ന ഒരു ചരിത്രമാണ് ഇൻഡ്യൻ നാഷണൽ കോൺഗ്രസിനുള്ളത്. അത് വെറുമൊരു ശാരീരികമായ ആയുധപ്പയററിനെ കണ്ടു ഭയപ്പെട്ടുകൊണ്ടുള്ള എതിർപ്പായിരുന്നില്ല. അത് പ്രത്യയശാസ്ത്രപരമായ എതിർപ്പാണ്. സന്ധിയില്ലാത്ത ആശയസമരം കോൺഗ്രസ് തുടർന്നുകൊണ്ടേ ഇരിക്കുന്നുമുണ്ട്. അതിൻെറ ഫാസിസ്ററ് ചിന്താഗതിയെ എതിർത്തിട്ടുമുണ്ട്. അതിൻെറ സാമ്പത്തിക നയങ്ങളെ എതിർത്തിട്ടുണ്ട്. അതിൻെറ മതേതരത്വ വിധ്വംസകത്തേയും എതിർത്തിട്ടുണ്ട്. ആ എതിർപ്പ് ഇന്നും തുടരുന്നു. ബഹുമാനപ്പെട്ട മുഖ്യമന്ത്രി അവസാനം, അതിൻെറ സാമ്പത്തിക നയം പിന്തിരിപ്പൻ ആശയമാണെന്ന് പ്രഖ്യാപിക്കുന്നതു കേട്ടു. പക്ഷേ പ്രമേയത്തിൻെറ പുരോഗമനാശയത്തിൽ വിശ്വസിക്കുന്നവരുടെ നേരെ ആക്രമണം നടത്തുന്നു എന്ന വാദം ഉൾക്കൊള്ളുന്നതുപോലും മുഖ്യമന്ത്രി സമ്മതിച്ചിട്ടില്ല. എന്നാൽ പ്രമേയം മതേതരത്വം ഉൾക്കൊള്ളുകയാണ്. ഇത് രണ്ടുകുട്ടികൾ തമ്മിൽത്തല്ലു കൂടിയാൽ ഒരുകുട്ടിയെ ശകാരിച്ച് രണ്ടാളെയും

തൃപ്തിപ്പെടുത്താൻ നോക്കുന്ന രക്ഷിതാവിന്റെ ചുമതല ഏറെറടുത്ത് ഇവിടെ ചിലരെയൊക്കെ സന്തോഷിപ്പിക്കണമെന്നതിൽക്കവിഞ്ഞ് പ്രമേയം അവതരിപ്പിച്ചതിന്റെ പിന്നിൽ ഞാനൊന്നും കാണുന്നില്ല. ആർ.എസ്. എസ്സിനെ കുറേയധികം തലോടി വളർത്തി. ഇന്ന് അതൊരു പൊത്തിൽ ഒതുങ്ങി നിൽക്കുന്ന ഫണീന്ദ്രന്റെ ശക്തി ഉൾക്കൊണ്ടുകൊണ്ടിരിക്കുകയാണ്. അതിന് വളരെയേറെ ആളുകൾ ഉത്തരവാദികളാണ്. ആ ഉത്തരവാദിത്വം ആർക്കൊക്കെയുണ്ടെന്ന് നമുക്കറിയാം. തലശ്ശേരിയിലും പരിസരപ്രദേശങ്ങളിലും ഇന്നു കൊലപാതകങ്ങളുടെ മാറെറാലികൾ തുടർന്നുകൊണ്ടിരിക്കുകയാണ്. ഞാൻ തിരുവനന്തപുരത്തേയ്ക്കു ഈയാഴ്ച വരുമ്പോൾ നല്ലൊരു പൊതുപ്രവർത്തകനായ ഒരു മാർക്സിസ്ററുകാരന്റെ ശവശരീരം ചുമന്നുകൊണ്ടു പോകുന്നതു കണ്ടുകൊണ്ടാണ് വന്നത്. ദൈനംദിനം കൊലപാതകങ്ങൾ നടന്നുകൊണ്ടിരിക്കുകയാണ്. ആർ.എസ്.എസ്.നെ മാത്രം ഇക്കാര്യത്തിൽ ഞാൻ പറയുന്നില്ല. കൊലപാതകത്തിൽ ആരാണു മുൻപന്തിയിലെന്നുള്ള പരീക്ഷണത്തിലാണ് ഇവിടെ ഇന്നു മാർക്സിസ്ററുപാർട്ടിയും ആർ.എസ്.എസും. ആരു ജയിക്കുമെന്നു എനിക്കു അറിയുകയില്ല. ഇപ്പോൾ തുല്യമാണ്. സമാസമമാണ് മരണം. ദൈനംദിനം അതു നടക്കുമോ എന്ന ചിന്താഗതി നമ്മിൽ ഉൾക്കൊള്ളുന്നു. പക്ഷേ ആർ.എസ്.എസ്സിനു ഒരു വ്യത്യാസമുണ്ട്. അവർ പരിശീലനം സിദ്ധിച്ച ആയുധധാരികളായ ഭടൻമാരാണ്. അവർ പതിയിരുന്നു ആക്രമിക്കുവാൻ തയ്യാറുള്ളവരാണ്. ഇതു വസ്തുതകളാണ്. ഈ ഭീഷണിയെ നേരിടാൻ നമ്മുടെ ഭരണകൂടത്തിനു എത്രത്തോളം സാദ്ധ്യതയുണ്ടെന്നുള്ളതാണു ചർച്ച. അക്രമരാഷ്ട്രീയം മുൻപും ചർച്ചയ്ക്കു വിഷയമായിട്ടുണ്ട്. അതെല്ലാം പ്രൊവോക്കേഷൻ കൊണ്ട് രാഷ്ട്രീയകക്ഷികൾ തമ്മിൽ നടന്ന അക്രമത്തിന്റെ ഫലമായ മരണങ്ങളാണെന്നു കണ്ടിട്ടുണ്ട്. പതിയിരുന്നുകൊണ്ട് ആക്രമിക്കുന്ന ഒരു പരിതഃസ്ഥിതി ആയിരുന്നില്ലെന്നുള്ളതു ശരിയാണ്. ഇന്നു എല്ലാ പാർട്ടിക്കാരും അതിനെ എതിർക്കുന്നു. അപ്പോൾ ആർ.എസ്.എസ്.ന്റെ നയപരിപാടികൾ പറഞ്ഞുകൊണ്ടുള്ള ഒരു ചർച്ചയുടെ ആവശ്യമുണ്ടോ? ഈ ചർച്ചയിൽനിന്നു ഉടലെടുത്തുകൊണ്ട് എന്തു നടപടിയെടുക്കുവാൻ ഈ ഭരണകൂടം തയ്യാറുണ്ട് എന്നുള്ളതാണു ചോദ്യം. ഇല്ലെങ്കിൽ ഈ ചർച്ച അസ്ഥാനത്താണ്. ഞങ്ങൾക്ക് ആർ.എസ്. എസ്സിന്റെ നയപരിപാടികൾ മുഖ്യമന്ത്രിയുടെ വായിൽക്കൂടി കേൾക്കേണ്ടതില്ല. ഞങ്ങൾ ആർ.എസ്.എസ്.ന്റെ ചരിത്രം എഴുതാൻവേണ്ടി മുഖ്യമന്ത്രിയിൽനിന്നും സാക്ഷിവിവരം ശേഖരിക്കുവാൻ ആഗ്രഹിക്കുന്നില്ല. ഞങ്ങളാഗ്രഹിക്കുന്നത് ആർ.എസ്.എസ്. ന്റെ കൊലപാതക രാഷ്ട്രീയത്തിനെതിരായി ഈ ഗവൺമെൻറിനു എന്തുചെയ്യാൻ കഴിയുമെന്നു അറിയാനാണ്. അതിനെ സംബന്ധിച്ച ചർച്ചയാണ് ഇവിടെ ആവശ്യമുള്ളത്. സി.ആർ.പി.സി. പ്രകാരം നടപടിയെടുക്കാൻ സാധിക്കുകയില്ലേ? ഇൻഡ്യൻ പീനൽകോഡിൽ അതിനു വകുപ്പില്ലേ? സർ, ഇവിടെ അപലപിക്കുന്നു എന്നു പറഞ്ഞുകൊണ്ട് ഒഴിയുകയാണ്. ഇതൊരു പ്രതിഷേധ പ്രകടനം മാത്രമാണ്. റൂൾ 118 പ്രകാരമാണ് ഈ പ്രമേയം അവതരിപ്പിച്ചത്. അങ്ങനെ പ്രമേയം അവതരിപ്പിക്കുമ്പോൾ റൂൾ 119-ലെ ഉപവകുപ്പു (സി)–യിലെ പ്രശ്നങ്ങളെല്ലാം ഉൾക്കൊള്ളണം. ആ ഉപാധികൾക്കു വിരുദ്ധമായി അനുവാദം നൽകാൻ പാടില്ലെന്നു റൂൾ അനുശാസിക്കുന്നുണ്ട്. ഇവിടെ കാണുന്നതെല്ലാം ആക്ഷേപകരവും കുററപ്പെടുത്തലുമാണ്. അപലപിക്കുക എന്ന വാക്കിന്റെ അർത്ഥം കുററപ്പെടുത്തുക എന്നുള്ളതാണ്. കുററപ്പെടുത്തുന്ന വാക്കുകൾപോലും ഉണ്ടാകാൻ പാടില്ലെന്നു റൂൾ അനുശാസിക്കുന്നുണ്ട്. ഈ രീതിയിലുള്ള പ്രമേയം

ഇവിടെ കൊണ്ടുവന്നതു നിയമദൃഷ്ട്യാ സാധൂകരിക്കുവാൻപാടില്ലാത്ത താണ്. പരിപാടികൾക്കു രൂപം കൊടുത്തിട്ടില്ലാത്ത ഒളിച്ചുകളിയുടെ ലക്ഷണം ഉൾക്കൊള്ളുന്നതാണ്. ഇതു ആരെയോ സന്തോഷിപ്പിക്കുവാനാണ്. ഒരുപക്ഷേ ഭരണകക്ഷിയിലുള്ള ചിലരെ സന്തോഷിപ്പിക്കുവാനുണ്ട്. പ്രതിപക്ഷത്തുള്ള മാർക്സിസ്റ്റു പാർട്ടിയെ സന്തോഷിപ്പിക്കാനുണ്ട്. 'അറയ്ക്കൽ പെണ്ണു കെട്ടുമ്പോൾ പാതിസമ്മതം' വേണമല്ലോ? അതുപോലെ ഇവിടെ പാതിസമ്മതത്തിലാണ്, മൂന്നാംചേരിയുടെ കാര്യം. അപ്പുറം സമ്മതമാണ്, ഇപ്പുറം സമ്മതമായിട്ടില്ല. ആ നിലയിലിരിക്കുകയാണ്. അതുകൊണ്ട് അവരെയും തൃപ്തിപ്പെടുത്തണം ഇവരെയും തൃപ്തിപ്പെടുത്തണം എന്നുള്ളതിൽ കവിഞ്ഞ് ഇതിലൊന്നുമില്ല. സ്ക്കൂളുകൾ അനുവദിക്കുകയില്ല. സ്ക്കൂൾ വാങ്ങിച്ചില്ലേ ആർ.എസ്.എസ്.? കവാത്തുകൾ നിർത്തി എന്നുപറയുന്നു. നിറുത്തിയോ? നടന്നുസർ, ഞങ്ങളുടെ മുന്നിൽ നടന്നു. ഞങ്ങളുടെ കൺമുന്നിൽ നടന്നു. പോലീസ് നോക്കിനിൽക്കേ നടന്നു. നടപടികളൊന്നും എടുത്തിട്ടില്ല. ഇവിടെ അപലപിക്കുന്നു എന്നു പ്രമേയം പാസ്സാക്കുന്നു. ഞങ്ങളെ സംബന്ധിച്ചിടത്തോളം പൂർണ്ണമായും ഈ പ്രമേയത്തെ അനുകൂലിക്കുന്നു. രണ്ടുകൈയും പൊക്കിക്കൊണ്ട് പാസ്സാക്കാൻ തയ്യാറാണ്. പക്ഷേ അപലപിക്കുന്നു എന്ന വാക്കിന് ഒരർത്ഥമുണ്ട്. ആ അർത്ഥത്തിന്റെ വ്യാപ്തിയോളമേ പോകാൻ നിവൃത്തിയുള്ളൂ. ഇതാണോ ഗവൺമെന്റിന്റെ സ്വഭാവം? ഇതു പരിശോധനാർഹമാണ്. ഈ അപലപിക്കുമ്പോൾതന്നെ പ്രതിപക്ഷങ്ങൾക്കു പറയാനുള്ള അവസരം നൽകണം ആർ.എസ്.എസ്. നെ അപലപിക്കുന്നു എന്നു പറയുമ്പോൾ ഈ സഭയിൽ ആർ.എസ്.എസിന്റെ ഒരു പ്രതിനിധിയുണ്ടോ; ഒരു വക്താവുണ്ടോ? ഈ സഭയിൽ പ്രാതിനിധ്യമില്ലാത്ത ഒരു കക്ഷിയെ സംബന്ധിച്ച് നമ്മളെല്ലാം ഒപ്പം എതിർക്കുന്നു. നമ്മളെല്ലാം എതിർക്കുന്ന പാർട്ടിയാണ് ആർ.എസ്.എസ്. ആർ.എസ്.എസിന്റെ നയപരിപാടികളെ എതിർക്കുന്നു. അതിന്റെ ഫ്യൂഡൽ സിദ്ധാന്തത്തെ എതിർക്കുന്നു, അതിന്റെ ഫാസിസ്റ്റു നയത്തെ എതിർക്കുന്നു; അതിന്റെ സാമ്പത്തികാസൂത്രണ വ്യവസ്ഥിതിയെ എതിർക്കുന്നു. അപ്പോൾ നാം മാത്രമിരുന്നുകൊണ്ട് ഏകപക്ഷീയമായി തീരുമാനമെടുക്കുന്നതുകൊണ്ട് എന്താണർത്ഥം ആർ.എസ്.എസ്.നെക്കൂടി വിളിച്ചിരുത്തിക്കൊണ്ട് മുഖ്യമന്ത്രിയുടെ സാന്നിദ്ധ്യത്തിൽ എല്ലാ രാഷ്ട്രീയകക്ഷിപ്രതിനിധികളെയും വിളിച്ചിരുത്തിക്കൊണ്ട് ഈ രാജ്യത്തെ അപകടത്തിലേയ്ക്കു നയിക്കുന്നുണ്ടെന്നു അവരെ ബോധ്യപ്പെടുത്തുന്ന രീതിയിൽ ഒരു ചർച്ച ചെയ്യാൻ മുഖ്യമന്ത്രി തയ്യാറായിട്ടുണ്ടോ? അല്ലെങ്കിൽ നിയമപരമായ നടപടിയെടുക്കുവാൻ തയ്യാറായിട്ടുണ്ടോ? അതൊന്നും ചെയ്യാതെയാണ് ഈ പ്രമേയം വന്നത്. ഞങ്ങൾ പ്രതിഷേധിക്കുന്നു എന്നുള്ളതിൽകവിഞ്ഞ് ഈ പ്രമേയത്തിന്റെ ഉള്ളിൽ ഒന്നുമില്ലെന്നുള്ളതല്ലേ ശരി? അപ്പുറത്തിരിക്കുന്ന കോൺഗ്രസ് സുഹൃത്തുക്കളുടെ നേതാവ് ശ്രീമാൻ വയലാർ രവി പത്രക്കാരോടു പറഞ്ഞ ഒരു വാക്ക് ഞാൻ ഉദ്ധരിക്കുകയാണ്. രാജ്നാരായണനെ സംബന്ധിച്ചാണു പറഞ്ഞത്. He is not a paper tiger like us- the Congress men- or the magazine intellectuals of the C·P·I· and C·P·I· (M)· സി.പി.എം.നെയും സി.പി.ഐ. യേയും പോലെ പത്രങ്ങളിൽമാത്രം പ്രകടിപ്പിക്കുന്ന ബുദ്ധിജീവിയായി നിൽക്കാനോ ഞങ്ങളെപ്പോലെ കടലാസുപുലിയായി നിൽക്കാനോ തയ്യാറുള്ളവരല്ല രാജ്നാരായണനും മററും എന്നും ശരിയായി ആർ.എസ്സ്.എസ്. നെ എതിർക്കുന്ന ഒരു വ്യക്തി രാജ്നാരായൺ മാത്രമാണെന്നും അദ്ദേഹം പറയുകയുണ്ടായി. അദ്ദേഹത്തിന്റെ പാർട്ടിയുടെ

പുറത്തു നിൽക്കുന്ന ഒരു പാർട്ടിയെസംബന്ധിച്ച അദ്ദേഹത്തിന്റെ അഭിപ്രായം ആദരണീയമല്ല, പക്ഷേ അദ്ദേഹത്തിന്റെ തന്നെ പാർട്ടിയെ സംബന്ധിച്ച് അദ്ദേഹം പറഞ്ഞ അഭിപ്രായം ശരിയാണെങ്കിൽ ആർ.എസ്.എസ്. നു നേരെ അദ്ദേഹത്തിന്റെ പാർട്ടി പ്രയോഗിക്കുന്ന എതിർപ്പുകൾ വെറും കടലാസ് പുലിയാണെന്നു വയലാർ രവി സമ്മതിച്ചു എന്നല്ലേ അർത്ഥം? ആർ.എസ്.എസ്.നോടുള്ള എതിർപ്പു ഏതോവിഭാഗത്തെ കൂട്ടുപിടിക്കാനുള്ള പ്രകടനതന്ത്രം മാത്രമാണെന്നും അതിന്റെ പിന്നിൽ യാതൊന്നുമില്ലെന്നുംതോന്നിപ്പോകുന്നു. സമഗ്രമായ നടപടികളെടുത്തുകൊണ്ട് അക്രമ രാഷ്ട്രീയത്തെ ആകമാനം അപലപിക്കാനും ഏതുകക്ഷി എവിടെനിന്നാലും അതിന്റെ പേരിൽ കർശനമായ നടപടിയെടുക്കാനുമുള്ള മുഖ്യമന്ത്രിയുടെ പ്രഖ്യാപനം മാത്രം മതി ഈ ചർച്ചയെസംബന്ധിച്ചുണ്ടാകാൻ എന്നാണ് എന്റെ അഭിപ്രായം. അതിനു ഈ പ്രമേയം ഉപോൽബലകമാകട്ടെയെന്നും അത്തരമൊരു പാതയിലേക്കു മുഖ്യമന്ത്രിയെ നയിക്കുവാൻ പ്രമേയാവതരണവും ചർച്ചയും പര്യാപ്തമാകട്ടെയെന്നും പ്രാർത്ഥിച്ചുകൊണ്ട് ഈ പ്രമേയത്തെ ഞാൻ അനുകൂലിക്കുന്നു.

ശ്രീ. കെ. കെ. ബാലകൃഷ്ണൻ: സർ, മഹാത്മജിയുടെ സ്മരണയ്ക്കു മുന്നിൽ ആദരാജ്ഞലികൾ അർപ്പിച്ചുകൊണ്ട് ബഹുമാനപ്പെട്ട മുഖ്യമന്ത്രി ഇവിടെ അവതരിപ്പിച്ച പ്രമേയത്തെ ഞാൻ പിന്താങ്ങുകയാണ്. സർ, നമ്മുടെ ഭാരതം ഇന്നു കത്തിയെരിഞ്ഞുകൊണ്ടിരിക്കുകയാണ്. വടക്കേ ഇൻഡ്യയിൽ ആർ.എസ്.എസ്. കാരുടെ അഴിഞ്ഞാട്ടം മൂലം ജനജീവിതം അസഹ്യമായിത്തീർന്നിരിക്കുന്നു എന്നു പത്രങ്ങളിൽ നിന്നും വായിച്ചു മനസ്സിലാക്കാൻകഴിയുന്നുണ്ട്. അപ്പുറത്തിരിക്കുന്ന ജനതാപാർട്ടിയിലെ നേതാക്കൻമാർ യാഥാർത്ഥ്യങ്ങളിലേയ്ക്കു ഒന്നു കണ്ണോടിക്കണമെന്നു ഞാൻ അഭ്യർത്ഥിക്കുകയാണ്. യു.പി.യിൽ ഈയിടെയുണ്ടായ സംഭവവികാസങ്ങൾ ഇൻഡ്യയിലെ രാഷ്ട്രീയ ചരിത്രത്തെ ലജ്ജിപ്പിക്കുന്നവയാണ്. അവിടെ മുഖ്യമന്ത്രിയായിരിക്കുമ്പോൾതന്നെ രാംനരേഷ്യാദവിനെ ഗജേന്ദ്രനാഥ്മിശ്ര എന്ന ആർ.എസ്.എസ്. കാരൻ കുത്തി മുറിവേൽപ്പിക്കുകയുണ്ടായി. ഇതു വളരെ ഗൗരവമുള്ള ഒരു കാര്യമാണ്. മുഖ്യമന്ത്രി ആർ.എസ്.എസി.നെ എതിർക്കുന്നു എന്ന ഒരൊററ കാരണംകൊണ്ട് കുത്തിമുറിവേൽപ്പിക്കുവാൻ ആർ.എസ്.എസ്. കാർ മുന്നോട്ടു വന്നിരിക്കുന്ന ഒരു കാലഘട്ടമാണിത്. ആർ.എസ്.എസ്.നെ യാദവ് എതിർത്തു എന്നുള്ളതുകൊണ്ട് യാദവിനെ മുഖ്യമന്ത്രി സ്ഥാനത്തുനിന്നും പുറത്താക്കാൻ ജനസംഘം ഗൂഢമായ ശ്രമം നടത്തുകയുണ്ടായി. ഞാൻ ആരെയും പഴിചാരാൻ പറയുകയല്ല. വടക്കേ ഇൻഡ്യയിൽ നടക്കുന്ന സംഭവവികാസങ്ങൾ നമ്മുടെ കണ്ണു തുറപ്പിക്കണം. യാദവിനെ മുഖ്യമന്ത്രിസ്ഥാനത്തുനിന്നും നീക്കംചെയ്യാൻ ജനസംഘം ശ്രമിച്ചു. അവിടെ ഈയിടെയുണ്ടായ സംഭവവികാസങ്ങൾ നാം പരിശോധിക്കണം. യു.പി.യുടെ രാഷ്ട്രീയ ചരിത്രത്തിൽ ഇന്നേവരെയുണ്ടായിട്ടില്ലാത്ത ചില സംഭവവികാസങ്ങൾ അവിടെയുണ്ടായി. മൂന്നു മണിക്കൂറിനുള്ളിൽ മന്ത്രിസഭാ മാററമുണ്ടായി. യാദവിനെ മുഖ്യമന്ത്രിസ്ഥാനത്തുനിന്നും നീക്കി ബനാർസിദാസ് ഗുപ്ത മുഖ്യമന്ത്രിയായി. ഇത് എന്തുകൊണ്ടു സംഭവിച്ചു എന്നു നാം പരിശോധിക്കണം. ആർ.എസ്.എസ്.നോടുള്ള വിരോധംമൂലം ബീഹാറിലെ കർപ്പൂരിതാക്കൂർ മന്ത്രിസഭയെ മറിച്ചിടാൻ ജനസംഘം ശ്രമിക്കുകയുണ്ടായി; ആർ.എസ്.എസ്. ശ്രമിക്കുകയുണ്ടായി. എന്താണു കാരണം. കർപ്പൂരിതാക്കൂർ അവിടെയുള്ള പിന്നോക്ക സമുദായക്കാർക്കും ഹരിജനങ്ങൾക്കും സംവരണം നൽകാൻ തീരുമാനിച്ചു

എന്ന ഒരൊററ കാരണംകൊണ്ടാണ് ആർ.എസ്.എസ്.കാർ കർപ്പൂരിതാക്കൂറിന്റെ മന്ത്രിസഭയ്ക്കെതിരായി വാളോങ്ങിയത്. എന്നിട്ട് അതു ഫലിച്ചില്ല. പിന്നോക്കസമുദായങ്ങൾക്കും ഹരിജനങ്ങൾക്കും എതിരായി ജനസംഘം മുന്നോട്ടുനീങ്ങിയാൽ അപകടമാണെന്നു ബോദ്ധ്യപ്പെട്ടിട്ടുള്ളതിന്റെ അടിസ്ഥാനത്തിൽ അവർ പിന്തിരിയുകയുണ്ടായി. സർ, അതുപോലെ ഹരിയാനയിൽ എന്തുണ്ടായി? ഹര്യാന മുഖ്യമന്ത്രി ദേവിലാലിനെ പുറത്താക്കാൻ ആർ.എസ്.എസ്.കാർ ശ്രമിക്കുകയുണ്ടായി. അവിടെയും ഫലിച്ചില്ല. ഞാൻ ഈയവസരത്തിൽ മുഖ്യമന്ത്രി ഇവിടെ സൂചിപ്പിച്ച കാര്യം ഓർമ്മിപ്പിച്ചുകൊണ്ട് ഒരു കാര്യം പറയാനാഗ്രഹിക്കുന്നു. നമ്മുടെ രാജ്യത്തു സവർണ്ണമേധാവിത്വം ഈ രാജ്യത്തെ പാവപ്പെട്ട ജനങ്ങളെ വളരെയേറെ കഷ്ടപ്പെടുത്തിയിട്ടുണ്ട്. ഇൻഡ്യയിൽ 15 കോടിയോളം വരുന്ന ഹരിജനങ്ങൾ അയിത്തക്കാർ ആയി മാറിയത് സവർണ്ണമേധാവിത്വത്തിന്റെ ജുഗുപ്സാവഹമായ നടപടി മൂലമാണെന്നു പറയാൻ ഞാനാഗ്രഹിക്കുന്നു. വടക്കേ ഇൻഡ്യയിൽ അയിത്തജാതിക്കാരായ ഹരിജനങ്ങളെ സാമൂഹ്യസാമ്പത്തികരംഗങ്ങളിൽ വളരെ പിന്നോക്കം നീക്കിയിട്ടുള്ളതിന്റെ ഉത്തരവാദിത്വം അവിടത്തെ സവർണ്ണ മേധാവിത്വമാണെന്നു പറയാൻ ഞാനാഗ്രഹിക്കുന്നു. സർ, ഞാൻ ആരെയും കുററപ്പെടുത്തുന്നില്ല. അവരുടെ പ്രത്യയശാസ്ത്രം അതാണ്. അവർ പഠിച്ചതും അതു തന്നെയാണ്. അവരല്ലാതെ വേറെ ആരും ഈ രാജ്യത്തു പാടില്ലെന്നുള്ള തത്വസംഹിതയിൽ ഉറച്ചുനിൽക്കുകയാണവർ. അലിഗാറിൽ എന്തുണ്ടായി? അവിടെ അനേകം വരുന്ന മുസ്ലീങ്ങളെ, അനേകം മുസ്ലീം കുടുംബങ്ങളെ വഴിയാധാരമാക്കിയ സംഭവം എന്താണെന്നു നമുക്കറിയാം. അവിടെയുണ്ടായ കൈയേററങ്ങളും കൊലപാതകങ്ങളും എല്ലാം കുപ്രസിദ്ധമാണ്. ഈ സംഭവത്തെ സംബന്ധിച്ച് അന്വേഷിക്കുവാൻ നിയുക്തമായ കമ്മീഷന്റെ റിപ്പോർട്ടിൽതന്നെ ആർ.എസ്.എസ്.ന്റെ താണ്ഡവം മൂലം അവിടത്തെ പാവപ്പെട്ട ന്യൂനപക്ഷസമുദായങ്ങൾക്ക്, മുസ്ലീംങ്ങൾക്കും ഹരിജനങ്ങൾക്കും ജീവിക്കുവാൻ നിവൃത്തിയില്ലാതായിത്തീർന്നിരിക്കുന്നു എന്നാണു പറഞ്ഞിരിക്കുന്നത്. സർ, ഞാൻ ആർ.എസ്.എസ്.ന്റെ പഴയ ചരിത്രം ഒന്നു പരിശോധിക്കുവാൻ അഭ്യർത്ഥിക്കുകയാണ്. സ്വാതന്ത്ര്യലബ്ധിക്കുമുൻപു ഈ രാജ്യത്തെ ഹിന്ദുക്കളിൽ മതവിദ്വേഷം കുത്തിച്ചെലുത്തി മതന്യൂനപക്ഷങ്ങൾക്കു എതിരായി കുരിശുയുദ്ധം നടത്താൻ പ്രേരിപ്പിച്ചത് ആർ.എസ്.എസ്. ആണെന്നുള്ളത് ഒരു സത്യമാണ്. അനേകായിരം ആളുകളുടെ കൊലപാതകത്തിനു വഴി തെളിച്ച ആർ.എസ്.എസ്.ന്റെ പഴയ ചരിത്രം ഇന്നും നമുക്കു മറക്കാൻ കഴിയുന്നില്ല.

മഹാത്മാഗാന്ധിയെ ബോംബെറിഞ്ഞു കൊല്ലുന്നതിന് ആർ.എസ്.എസ്.-കാർ പരിപാടി ഇട്ടിരുന്നെങ്കിലും ഭാഗ്യവശാൽ ബോംബിന് അദ്ദേഹം വിധേയനായില്ല. അതിനുശേഷം ആർ.എസ്.എസ്.-കാരനായ ഗോഡ്സേയുടെ വെടിയുണ്ടയേററ് മരണമടഞ്ഞ കാര്യം നമുക്ക് ഒരിക്കലും ധിസ്മരിക്കാൻ കഴിയുകയില്ല. അങ്ങനെ ഈ രാജ്യത്തെ രാഷ്ട്രനേതാക്കൻമാരും ന്യൂനപക്ഷങ്ങളും ഹിന്ദുവിശ്വാസത്തിനും ഹിന്ദുക്കൾക്കും എതിരാണെന്നു വ്യാഖ്യാനിച്ചുകൊണ്ട് ന്യൂനപക്ഷസമുദായങ്ങൾക്കെതിരായി ആർ.എസ്.എസ്.-കാർ നടത്തുന്ന അക്രമപ്രവർത്തനങ്ങൾക്ക് വിരാമമിടേണ്ടകാലം അതിക്രമിച്ചിരിക്കുകയാണ്. അപകടമാണ്, ഇൻഡ്യയുടെ സ്ഥിതി അപകടമാണ്.

സർ, ഈ അവസരത്തിൽ ഒരുകാര്യം ബഹുമാനപ്പെട്ട പി.ആർ. കുറുപ്പിനെ ഓർമ്മിപ്പിക്കാൻ ഞാനാഗ്രഹിക്കുകയാണ്. കുറുപ്പ് ആവശ്യമില്ലാത്ത ഒരു ശരം മുഖ്യമന്ത്രിയുടെ നേരെ തൊടുത്തുവിട്ടു. ഈ പ്രമേയത്തിൽ ഒന്നുമില്ലെന്നാണ് അദ്ദേഹം പറഞ്ഞിരിക്കുന്നത്. ഈ നിയമസഭയുടെ എല്ലാ ഭാഗത്തുനിന്നുമുണ്ടായ അഭിപ്രായ പ്രകടനങ്ങളുടെ അടിസ്ഥാനത്തിലാണ് സഭയുടെ അനുമതിയോടുകൂടി ഒരു ദിവസം ഇതിനുവേണ്ടി ചർച്ചചെയ്യാമെന്ന് ഉറപ്പ് നൽകിയത്. ഈ സഭയിലെ എല്ലാ അംഗങ്ങളുടെയും അഭിപ്രായം ആദരിച്ചുകൊണ്ട് പ്രായോഗികമായ നടപടി സ്വീകരിക്കാൻ ഗവൺമെൻറ് തയ്യാറാണെന്ന പ്രഖ്യാപനത്തോടു കൂടിയാണ് ഇങ്ങനെ ഒരു ചർച്ചയ്ക്കു കളമൊരുക്കാമെന്ന് അന്ന് മുഖ്യമന്ത്രി സമ്മതിച്ചത്. അതിൻെറ അടിസ്ഥാനത്തിലാണ് പ്രമേയം അവതരിപ്പിച്ചുകൊണ്ട് അദ്ദേഹം ഇവിടെ പറഞ്ഞത്, ഈ സഭയിലെ പ്രതിപക്ഷാംഗങ്ങളോടും മററ് ഏത് അംഗങ്ങളോടും ക്രിയാത്മകമായ നിർദ്ദേശം ഈ രാജ്യത്ത് ആർ.എസ്.എസ്.-കാർ അഴിച്ചുവിടുന്ന അരാജകത്വം അവസാനിപ്പിക്കാൻ നൽകിയാൽ അത് ഉൾക്കൊണ്ടുകൊണ്ട് പ്രവർത്തിക്കാൻ ഈ ഗവൺമെൻറ് തയ്യാറാണെന്ന്. അതും ബഹുമാനപ്പെട്ട കുറുപ്പ് വിമർശനബുദ്ധ്യാ നോക്കിക്കൊണ്ട് സംസാരിക്കുകയുണ്ടായി. സർ, ആർക്കും ഈ കാര്യത്തിൽ അഭിപ്രായവ്യത്യാസമില്ല. ഈ രാജ്യത്തെ ജനങ്ങൾക്ക് പ്രത്യേകിച്ച് ന്യൂനപക്ഷങ്ങൾക്ക് സമാധാനത്തോടുകൂടി ജീവിക്കാൻ കഴിയണം. നാം മതേതരത്വത്തിനുവേണ്ടി നിലകൊള്ളുന്നു. സർ, ഞാൻ ഒരുകാര്യം പറയാനാഗ്രഹിക്കുകയാണ്. ഈ രാജ്യത്ത് ആർ.എസ്.എസ്.-കാർ എന്ത് അക്രമം അഴിച്ചുവിട്ടാലും ഇൻഡ്യയുടെ സംസ്ക്കാരം, ഇൻഡ്യയുടെ പാരമ്പര്യം, ഇൻഡ്യൻ ജനതയുടെ സംസ്ക്കാരം ഇൻഡ്യൻ ജനങ്ങളുടെ പാരമ്പര്യം, ഈ രാജ്യത്ത് അക്രമത്തിന് വഴി തെളിക്കുകയില്ലെന്ന് നമുക്കു പരിപൂർണ്ണമായി വിശ്വസിക്കാം. ഞാൻ ഒന്നുകൂടി കൂട്ടിച്ചേർക്കട്ടെ, ആർ.എസ്.എസ്.-കാരുടെ ശക്തി ചെറുതല്ല സർ. 1978 മാർച്ച് 12-ാം തിയതിയിലെ ഇല്ലസ്ട്രേറഡ് വീക്കിലിയിൽ ഒരു ലേഖനമുണ്ട്. രമേഷ്ചന്ദ്രൻ എഴുതിയ ഒരു ലേഖനമുണ്ട്. അതിൽ പറഞ്ഞിരിക്കുന്നു. "Lathi training is one of the exercises imparted Hindu youths in the Shakhas throughout the country. It is estimated that nearly 20 lakhs attend the morning classes." 20 ലക്ഷം ആളുകൾ രാവിലെ നടത്തുന്ന ഈ ലാത്തി ട്രെയിനിംഗിൽ പങ്കെടുക്കുന്നുവെന്ന് വ്യക്തമായി പ്രതിപാദിച്ചിരിക്കുകയാണ്. സർ, ഇതൊരു ചെറിയകാര്യമാണെന്ന് ആരും ധരിച്ചുപോകരുത്. നമ്മുടെ ഈ രാജ്യത്ത് വളർന്നുവരുന്ന തലമുറയിൽ മതവിദ്വേഷത്തിൻെറ വിഷം കുത്തിച്ചെലുത്തി അന്യോന്യം ജനങ്ങൾ വെട്ടിക്കൊല്ലുന്നരീതിയിൽ അവരെ വളർത്തിയെടുക്കുന്ന ഇത്തരം പരിപാടികൾ അവസാനിപ്പിക്കേണ്ടത് നമ്മുടെ ആവശ്യമാണ്; ഈ രാജ്യത്തിൻെറ ആവശ്യമാണ്; ഈ രാജ്യത്തെ ജനങ്ങളുടെ ആവശ്യമാണ്. വളർന്നുവരുന്ന ഈ പ്രവണതയെ അവസാനിപ്പിക്കാൻ രാഷ്ട്രനേതാക്കൻമാരും സാമൂഹ്യ പ്രവർത്തകൻമാരും ഒന്നിച്ചിറങ്ങി ആത്മാർത്ഥമായി പ്രവർത്തിക്കണമെന്നാണ് പറയാനുള്ളത്.

സർ, മറെറാരുകാര്യം ഞാൻ ഇവിടെ സൂചിപ്പിക്കാൻ ആഗ്രഹിക്കുകയാണ്. ഇവിടെ മറെറാരു പ്രസിദ്ധീകരണത്തിൽ, ഇൻഡ്യ ടു ഡേ എന്ന പ്രസിദ്ധീകരണത്തിൽ അതിൻെറ കവർപേജിൽതന്നെ ഒരു ചിത്രമുണ്ട്. ആ കവർപേജിൽ ആയിരക്കണക്കിന് യുവാക്കൾ ലാത്തിധരിച്ചുകൊണ്ട് ട്രെയിനിംഗ് എടുക്കുന്ന പടമാണ് എൻെറ കയ്യിലുള്ളത്. ഇതൊന്നും രഹസ്യമായ കാര്യമല്ല, പരസ്യമായ കാര്യമാണ്. ലാത്തിയും മററ് ആയുധ

ങ്ങളും ഉപയോഗിച്ച് ഈ രാജ്യത്ത് എന്തും ചെയ്യാൻ ആവശ്യമായ ട്രെയിനിംഗ് നൽകുന്ന ഒരു പ്രസ്ഥാനം ഇവിടെ വളർന്നുവരുന്നത് ഈ രാജ്യത്തിൻെറ ഭാവിക്ക് ആപത്താണെന്ന് ചൂണ്ടിക്കാണിക്കാൻ ഞാനാഗ്രഹിക്കുകയാണ്.

സർ, ഒരുഭാഗ്യമുള്ളത്—ജനതാപാർട്ടിയെ ഞാൻ കുററം പറയുന്നില്ല. ജനതാപാർട്ടിയിൽതന്നെ ആർ.എസ്.എസ്.-നെ തള്ളിപറയുന്ന നേതാക്കൻമാർ മുന്നോട്ടു വന്നിരിക്കുന്നു. യു.പി.-യിൽ ജനതയുടെ അക്രമം സഹിക്കവയ്യാതായപ്പോ൦ അവിടെത്തെ ജനങ്ങളുടെ നേരെ ആർ.എസ്.എസ്.കാർ കഠാര പ്രയോഗിക്കാൻ തുടങ്ങിയപ്പോ൦ പണ്ട് അഭിപ്രായവ്യത്യാസത്തിൻെറ പേരിൽ മാറിനിന്നിരുന്ന ശക്തൻമാരായ രണ്ടുനേതാക്കൻമാർ ഒന്നിച്ച്ചേരുകയുണ്ടായി. ബഹുഗുണയും ഇൻഡ്യയുടെ ഡപ്യൂട്ടി പ്രധാനമന്ത്രിയായ ചരൺസിംഗും കയ്യോടുകൈ കോർത്തുപിടിച്ചുകൊണ്ട് ഉത്തരപ്രദേശിൽ നടക്കുന്ന നരനായാട്ടിനെതിരായി രംഗത്ത് ഇറങ്ങി പ്രവർത്തിക്കാൻ തയ്യാറായത് ആശ്വാസകരമാണ്. പ്രഗൽഭൻമാരായ നേതാക്കൻമാർ, ജനതയിലുള്ള നേതാക്കൻമാർതന്നെ ഈ പ്രവണതയ്ക്കെതിരായി രംഗത്തിറങ്ങിയിരിക്കുന്നു. ബീഹാർ, ഹരിയാന, കർണ്ണാടകം ഇതുപോലുള്ള സംസ്ഥാനങ്ങളിലൊക്കെ ആർ.എസ്.എസ്.-ൻെറ ഭീഷണിക്കെതിരായി ന്യൂനപക്ഷസമുദായങ്ങളുടെ സംരക്ഷണത്തിനുവേണ്ടി ജനനേതാക്കൻമാർ രംഗത്തിറങ്ങിയിരിക്കുന്നു എന്നുള്ളത് ആശ്വാസകരമാണ്.

സർ, എൻെറ പാർട്ടി, ഇൻഡ്യൻ നാഷണൽ കോൺഗ്രസ് എന്നും ആർ.എസ്.എസ്.-ന് എതിരായി നിലകൊണ്ടിട്ടുള്ള ഒരു പാർട്ടിയാണ്. എല്ലാ വർഗ്ഗീയകക്ഷികൾക്കുമെതിരായി, വർഗ്ഗീയപാർട്ടികൾക്കുമെതിരായി നിലകൊണ്ടിട്ടുള്ള, ധീരമായി പടപൊരുതിയിട്ടുള്ള പ്രബുദ്ധതയുള്ള ഒരു രാഷ്ട്രീയ പ്രസ്ഥാനമാണ് ഇൻഡ്യൻ നാഷണൽ കോൺഗ്രസ്. അതനുസരിച്ച് ധീരമായിതന്നെ എൻെറ സംഘടന മുന്നോട്ടു നീങ്ങും. മതേതരത്വത്തിനുവേണ്ടി നിലകൊള്ളുന്ന ഈ സംഘടന, ഇൻഡ്യൻ നാഷണൽ കോൺഗ്രസ്, ഒരിക്കലും ഈ പ്രവണതയ്ക്കനുകൂലമായി ഒരു അക്ഷരംപോലും പറയുകയില്ലെന്നു മാത്രമല്ല അവസാനം വരെ ഈ പ്രവണതയ്ക്കെതിരായി നിലകൊള്ളുമെന്ന് ഈ അവസരത്തിൽ പറയാൻ ഞാനാഗ്രഹിക്കുകയാണ്. ഞാൻ ഈ പ്രമേയത്തെ പിൻതാങ്ങുന്നു സർ.

മി. സ്പീക്കർ: ചായ കുടിക്കാൻവേണ്ടി സഭ അൽപ്പനേരത്തേയ്ക്ക് നിറുത്തി വയ്ക്കുന്നതാണ്. പത്രപ്രതിനിധികളെക്കൂടി ചായക്കു ക്ഷണിക്കുന്നു.

(സഭ ചായക്കുവേണ്ടി 5 മണിക്ക് പിരിയുകയും ബഹു. ഡെ. സ്പീക്കറുടെ അദ്ധ്യക്ഷതയിൽ വീണ്ടും 5.15-ന് സമ്മേളിക്കുകയും ചെയ്തു.)

ശ്രീ. എം.വി. രാഘവൻ: സർ, ഞാൻ ഈ പ്രമേയത്തെ പൊതുവായി അനുകൂലിക്കുകയാണ്. ആർ.എസ്.എസ്.-ൻെറ അക്രമരാഷ്ട്രീയത്തെക്കുറിച്ചാണ് നമ്മൾ ഇവിടെ ചർച്ചചെയ്യാൻ പോകുന്നത്. രാഷ്ട്രീയം എന്ന് അതിനു പറഞ്ഞുകൂടല്ലോ. അവർ പറയുന്നത് അവർ രാഷ്ട്രീയമില്ലാത്തവരാണ്, ഹിന്ദുക്കളെ നന്നാക്കാൻ പുറപ്പെട്ടവരാണ്, ഹിന്ദുസംസ്ക്കാരത്തെ രക്ഷിക്കാൻ പുറപ്പെട്ടവരാണ് എന്നാണ്. എന്തുപേരിൽ അറിയപ്പെട്ടാലും ശരി ഈ രാജ്യത്തെ ജൻമി-മുതലാളി വർഗ്ഗത്തേയും സ്ഥാപിതതാൽപ്പര്യക്കാരേയും സംരക്ഷിക്കുന്നതിനുവേണ്ടിയുള്ള ഒരു പടയാണ് ഇതെന്നാണ് എൻെറ പാർട്ടിയുടെ അഭിപ്രായം. ജൻമി-മുതലാളിവർഗ്ഗമാണ് ഇൻഡ്യയിൽ അതിനു സംരക്ഷണം നൽകുന്നത്;

അതിനു വളം നൽകുന്നത്; അതിനെ എല്ലാവിധത്തിലും സഹായിക്കുന്നത്. അവരാണ് ഈ ആർ.എസ്.എസ്.-നെ തീററിപ്പോററുന്നത് ആർ.എസ്.എസ്.-ന്റെ ലക്ഷ്യം ഹിന്ദുക്കളെ രക്ഷിക്കലല്ല. കോൺഗ്രസ് ഭരണാധികാരികൾ ഈ രാജ്യത്തെ കുത്തകമുതലാളിമാർക്കും ഭൂപ്രഭുക്കൻമാർക്കും ഉണ്ടാക്കിക്കൊടുത്ത സമ്പദ്ഘടനയെ സംരക്ഷിക്കലാണ്, അവരുടെ ലക്ഷ്യം. അതു സാധിക്കണമെങ്കിൽ തൊഴിലാളികളെ തമ്മിലടിപ്പിക്കണം, കൃഷിക്കാരനെ തമ്മിലടിപ്പിക്കണം, സാധാരണ ജനങ്ങളെ തമ്മിലടിപ്പിക്കണം. എങ്കിൽമാത്രമേ സ്വാതന്ത്ര്യ സമ്പാദനത്തിനുശേഷം ഇവിടത്തെ ഭൂപ്രഭുക്കൻമാരും കുത്തകമുതലാളിമാരും നേടിവച്ചിട്ടുള്ള സമ്പദ്ഘടന സംരക്ഷിക്കാൻ കഴിയൂ.

ശ്രീ. കെ. ശങ്കരനാരായണൻ: കഴിഞ്ഞ തിരഞ്ഞെടുപ്പിൽ മാർക്സിസ്ററ് പാർട്ടി ഈ അടിസ്ഥാനത്തിലാണോ മൽസരിച്ചത്?

ശ്രീ. എം.വി. രാഘവൻ: അതു പറയാം, വളരെ കാര്യമായിത്തന്നെ പറയാം. സർ, അവർ ഹിന്ദു സവർണ്ണമേധാവിത്വത്തിനാണ് ശ്രമിക്കുന്നത്. പാവപ്പെട്ട ഹരിജനങ്ങളെയും പിന്നോക്കം നിൽക്കുന്ന ആളുകളെയും അടിമപ്പെടുത്താനാണ് അവർ ആഗ്രഹിക്കുന്നത്. അതിന്റെ ശാസ്ത്രീയമായ സിദ്ധാന്തം ബഹുമാനപ്പെട്ട മുഖ്യമന്ത്രി ഇവിടെ പറഞ്ഞതിനോടു ഞാൻ പരിപൂർണ്ണമായി യോജിക്കുന്നു. 'നാസികളുമായി അല്ലാതെ വേറെ ആരുമായും ഈ ലോകത്ത് ആർ.എസ്.എസ്.-നെ ബന്ധപ്പെടുത്താൻ സാധിക്കുകയില്ല. മാർക്സിസ്ററ് കമ്മ്യൂണിസ്ററുകാർ ജനതാപാർട്ടിയുമായി യോജിച്ചതുകൊണ്ടാണ് അപകടമുണ്ടായതെന്ന് ചിലർ ഇവിടെ പറഞ്ഞു. ഞങ്ങൾ ജനതയുമായി യോജിച്ചു, യാതൊരു നാണവുമില്ലായിരുന്നു. ജയിലിൽ കിടക്കാൻ കഴിയുകയില്ല എന്നു പറഞ്ഞ് മാപ്പെഴുതിയിട്ട്—കോൺഗ്രസ്സായതുപോലെയൊന്നും ഞങ്ങൾ ആയില്ല. അഭിമാനമുള്ള പാർട്ടിയാണ് എന്റെ പാർട്ടി എന്ന് ചോദിച്ച ആളോടു ഞാൻ പറയുകയാണ്. നിങ്ങൾപോയ പോലെയൊന്നും ഞങ്ങളാരും പോയിട്ടില്ല. ഇന്ദിരാഗാന്ധിയുടെ സ്വേച്ഛാധിപത്യത്തെ ചവിട്ടിപ്പുറത്താക്കുന്നതിനുവേണ്ടി ഞങ്ങൾ ജനതാപാർട്ടിയുമായി കൂട്ടുകൂടി. അതിന്റെ പല ഘടകങ്ങളുമായും യോജിച്ചു. ആ കാര്യത്തിൽ ഇന്നും അവരുമായി യോജിപ്പാണ്. മേലിലും ഇന്ദിരാഗാന്ധിയുടെതിരിച്ചുവരവിനെ ചെറുക്കുന്നതിൽ ജനതാ പാർട്ടിയുമായി യോജിക്കും; ആർ.എസ്.എസ്.-നെ ചെറുക്കുകയും ചെയ്യും. രണ്ടും ഒപ്പം നടക്കും. ജയിലിൽപോകാൻ പേടിച്ചിട്ട് മാപ്പൊന്നും എഴുതിക്കൊടുക്കുകയില്ല. അതാണ് ഞങ്ങളുടെ പാർട്ടിയുടെ നിലപാടെന്നു വ്യക്തമാക്കാൻ ഞാനാഗ്രഹിക്കുകയാണ്.

ഞാൻ ഈ പ്രമേയത്തോടു യോജിക്കുന്നത് മുഖ്യമന്ത്രി പറഞ്ഞതുപോലെ, ഇത് ഫാസിസ്ററ് രീതിയിലുള്ള ഒരു സംഘടനയാണ്, ഇതിനെ ചെറുക്കണം എന്നതു കൊണ്ടാണ്. കോൺഗ്രസ് (ഐ) യുടെ നേതാവ് പി.ആർ. കുറുപ്പ് പറയുന്നത് മാർക്സിസ്ററ്കാരെ പ്രീണിപ്പിക്കാൻ വേണ്ടിയാണ് ഈ പ്രമേയം കൊണ്ടുവന്നതെന്നാണ്. അതിന്റെ അർത്ഥം അതാണ്. ഏതായാലും ഞാൻ കുറുപ്പിനോടു കൃതജ്ഞതപറയുകയാണ്. കാരണം എന്താണെന്ന് പറഞ്ഞാൽ മാർക്സിസ്ററ്കാർ ഏതായാലും ഈ ആർ.എസ്.എസ്.-ന് എതിരായി ശക്തിയായ നിലപാടെടുക്കുന്ന ആളായതുകൊണ്ടല്ലേ അവരെ പ്രീണിപ്പിക്കാൻ വേണ്ടിമുഖ്യമന്ത്രി പ്രമേയം അവതരിപ്പിച്ചത്. കുറുപ്പിന്റെ പാർട്ടി എവിടെ നിൽക്കുന്നു

എന്നാണ് എനിക്കറിയേണ്ടത്. അതേപ്പററി പറയാതെ വേറെ വർത്തമാനം പറഞ്ഞതുകൊണ്ടൊന്നും വലിയ കാര്യമില്ല. ഈ രാജ്യത്ത് മാർക്സിസ്ററുകാരും, കമ്മ്യൂണിസ്ററുകാരും അക്രമം ചെയ്യുന്നുവെന്ന് കുറുപ്പ് പറഞ്ഞു. ഞങ്ങൾ ആരേയും ആക്രമിക്കാൻ വേണ്ടി പുറപ്പെട്ടിട്ടില്ല. ഒരു രാജ്യത്തെ നിയമസമാധാനത്തെ വെല്ലുവിളിച്ചുകൊണ്ടു വടിയും, കത്തിയും, ബോംബുമായിട്ട് ഒരു തരം ഗുണ്ടാ സംഘങ്ങൾ തെരുവിൽ ഇറങ്ങുമ്പോൾ കഴുത്തു കാണിച്ചുകൊടുക്കണമെന്ന് കുറുപ്പ് ആഗ്രഹിക്കുന്നുണ്ടെങ്കിൽ കുറുപ്പിനോട് ഞാൻ പറയാം--കുറുപ്പ് ഈ പണിയെടുത്തപ്പോൾ ഞങ്ങൾ കഴുത്തു കാണിച്ചുതന്നിട്ടില്ലെന്ന് കുറുപ്പു മനസ്സിലാക്കുന്നത് നല്ലതാണ്. അതു മാത്രമേ എനിക്കു പറയാനുള്ളു. അല്ലാതെ ഞങ്ങൾ ആരോടും അക്രമം കാണിച്ചിട്ടില്ല. ഒരു കാര്യം തീർച്ചയാണ്, ആർ.എസ്.എസ്.-നെപ്പററി ഇവിടെ ചർച്ച ചെയ്തതുകൊണ്ടു അവർ ഒരു മഹാമേരുവാണെന്ന ധാരണയൊന്നും എൻെറ പാർട്ടിക്കില്ല. ഇൻഡ്യൻ രാഷ്ട്രീയത്തിൽ ഇൻഡ്യൻ സമൂഹത്തിൽ ഏററവും ഒററപ്പെട്ട സംഘടനയാണ് ഈ ആർ.എസ്.എസ്. എന്നു പറഞ്ഞാൽ നിഷേധിക്കാൻ സാധിക്കുകയില്ല. മഹാത്മാ ഗാന്ധിയെ 1948-ൽ വെടിവച്ചു കൊന്നപ്പോഴാണ് ഇൻഡ്യൻ രാഷ്ട്രീയത്തിലും ഇൻഡ്യൻ സമൂഹത്തിലും ആർ.എസ്.എസ്. ഒററപ്പെട്ട ഒരു ഘട്ടം ഉണ്ടായത്. അതിലും ഒററപ്പെട്ട ഒരു ഘട്ടത്തിലാണ് ആർ.എസ്.എസ്. ഇന്ന്. അതുകൊണ്ട് ആർ.എസ്.എസ്. ഇന്ന് ഒരു പ്രബല ശക്തിയാണ്. എല്ലാപേരും ഇപ്പോൾ അതിനെ ഭയപ്പെട്ടിട്ടാണ് നടക്കുന്നതെന്ന് ആരെങ്കിലും ധരിക്കുന്നുണ്ടെങ്കിൽ അത് തെററാണെന്നാണ് ആർ.എസ്.എസ്.-ൻെറ അനുയായികളോട് എനിക്ക് പറയാനുള്ളത്. ഇന്ന് ഇൻഡ്യയിലെ ഏററവും ഒററപ്പെട്ട ഒരു കാലഘട്ടത്തിലാണ് ആർ.എസ്.എസ്.-നെ സംബന്ധിച്ചിടത്തോളം. നമുക്കറിയാവുന്നതുപോലെ ഇൻഡ്യയിൽ ഒരു രാഷ്ട്രീയ പാർട്ടിയും പ്രത്യക്ഷത്തിൽ അതു പറയുന്നില്ല; കുറുപ്പിനെപ്പോലെ ചിലർ പറയുമ്പോൾ ഒന്നു കൂട്ടിക്കൊടുക്കുകയല്ലാതെ. എന്നാലും കുറുപ്പിൻെറ പാർട്ടി ഇപ്പോൾ ആർ.എസ്.എസ്.-നെ അനുകൂലിക്കുന്നു എന്നു പറയുകയില്ല. കരുണാകരൻെറ പാർട്ടി പറയുമെന്നും തോന്നുന്നില്ല. ജനതാപാർട്ടി മൊത്തത്തിൽ ആർ.എസ്.എസ്.-ന് അനുകൂലമാണെന്ന് പറയുമെന്ന് തോന്നുന്നില്ല. ജനതാപാർട്ടിയിലെ ബി.എൽ.ഡി. അടികൊണ്ടിട്ടാണെങ്കിലും.... ഇപ്പോൾ മുഖ്യമന്ത്രിക്ക് ഒരു കുത്തുംകൊണ്ടു. ഇപ്പോൾ യു.പി.-യെ സംബന്ധിച്ചു പറഞ്ഞാൽ, അവിടെ അവർ ശക്തമായ നടപടിയെടുത്തിട്ടുണ്ട്. മുൻപ് യു.പി.-യിലെ മന്ത്രിമാർ അലിഗറിലെ ലഹള നടന്നപ്പോൾ എന്താണ് ചെയ്തത്? അവിടെ ലഹള നടന്നപ്പോൾ ആർ.എസ്.എസ്. കാരായിട്ടുള്ള പഴയ ജനസംഘം മന്ത്രിമാർ അവിടെ പോയി ആ ലഹളയിൽ ന്യൂനപക്ഷ സമുദായത്തിനെതിരായി ആക്രമണം നടത്തുന്ന ആളുകൾക്ക് പിന്തുണനൽകി. ആ പിന്തുണ നൽകുന്ന മുഖ്യമന്ത്രിയുടെ ആൾക്കാരെ തന്നെ ആർ.എസ്.എസ്.-കാർ കുത്തി. ഇപ്പോൾ ഏതായാലും ബി.എൽ.ഡി.-യും ജനതാപാർട്ടിയിലെ യു.പി. ഗവൺമെൻറും, ആർ.എസ്.എസ്.-ന് എതിരായി ശക്തിയായ നടപടികൾ എടുക്കാൻ തയ്യാറായിരിക്കുന്നു എന്നതാണ് യാഥാർത്ഥ്യം. ഞാൻ ചോദിക്കട്ടെ ജനതാപാർട്ടിയിലെ ചരൺസിംഗിൻെറ ബി.എൽ.ഡി.യും (ജഗജീവൻ റാമിൻെറ) ജനതാപാർട്ടിയിൽത്തന്നെയുള്ള സോഷ്യലിസ്ററുകാരിൽ ഭൂരിപക്ഷവും മധുലിമായെപ്പോലെ ധീരമായി ഈ വർഗ്ഗീയതയെ ചെറുക്കുന്ന മാന്യന്മാരായ സോഷ്യലിസ്ററുകാരെ നമുക്ക് സ്മരിക്കാൻവേണ്ടി സാധിക്കും. ചിലസോഷ്യലിസ്ററുകൾ തെരഞ്ഞെടുപ്പിൽ ജയിക്കണമെന്ന് വച്ച്

ആർ.എസ്.എസ്.-നെ കൂട്ടുപിടിച്ചെങ്കിൽ അത് വേറെ കിടക്കട്ടെ സർ. പക്ഷേ ഈ രാജ്യത്ത് മധുലിമായെപ്പോലുള്ളസോഷ്യലിസ്ററുകാരും അതുപോലെതന്നെ ജഗ്ജീവൻറാമിൻെറ സി.എഫ്.ഡി.-യും—അതുപോലെതന്നെ ചരൺസിംഗിൻെറ ബി.എൽ.ഡി.യും സംഘടനാ കോൺഗ്രസിൻെറ ഒരു പ്രബല വിഭാഗവും അതെല്ലാം ജനതാപാർട്ടിയിൽപ്പെട്ടവരാണ്. അവരും ജനതാപാർട്ടിയിലെ ബഹുഭൂരിപക്ഷവും ഈ ആർ.എസ്.എസ്.-ൻെറ അക്രമങ്ങളെ ചെറുക്കുന്നതിന് ഒരു പൊതുദേശീയ മുന്നണിയിലേയ്ക്ക് വന്നുകൊണ്ടിരിക്കുന്നു എന്നുള്ള യാഥാർത്ഥ്യം മനസ്സിലാക്കാതെ പോയതുകൊണ്ടു യാതൊരു കാര്യവുമില്ല. അത് ഇൻഡ്യൻ രാഷ്ട്രീയ ചരിത്രത്തിൽ ആർ.എസ്.എസ്. എന്ന സംഘടനയെകുഴിച്ചു മൂടാനുള്ള പുറപ്പാടിൻെറ തുടക്കമാണ് എന്ന യാഥാർത്ഥ്യം ആരും വിസ്മരിച്ചിട്ടു കാര്യമില്ല. ജനതാപാർട്ടിയിലെ ജനസംഘവും ചില വ്യക്തികളും ആർ.എസ്.എസ്.-നെ സഹായിക്കുന്നുണ്ടാകാം. അതൊഴിവാക്കിയാൽ ജനതാപ്പാർട്ടിയിലെ മുഴുവൻ പേരും മററെല്ലാ പാർട്ടികളും ആർ.എസ്.എസ്.-നെ ചെറുക്കുന്നിടത്ത് എത്തിയിരിക്കുകയാണ്. അതുകൊണ്ടാണ് ഞാൻ പറഞ്ഞത് ആർ.എസ്.എസ്. ഇൻഡ്യൻ രാഷ്ട്രീയത്തിൽ ഏററവും ഒററപ്പെട്ട ഒരു ഘട്ടത്തിൽ ആണെന്ന്. അതുകൊണ്ടാണ് അവർ സായുധ സംഘട്ടനത്തിനു വേണ്ടി പുറപ്പെട്ടിട്ടുള്ളത്.

സർ, ഈ രാജ്യത്ത് മതേതര ജനാധിപത്യം പോലുള്ള പല വാക്കുകളും ഉപയോഗിക്കുന്നുണ്ട്. ഇൻഡ്യാഗവൺമെൻറ് ഈ രാജ്യത്തെ ഭരണഘടനയോടു കൂറു പ്രഖ്യാപിച്ചിട്ടുള്ള ഒരു ഗവൺമെൻറാണ്. ഭരണഘടന അംഗീകരിച്ചു സത്യപ്രതിജ്ഞ ചെയ്തിട്ടുള്ള ഒരു ഗവൺമെൻറാണ്. ജനസംഘത്തിൻെറ രണ്ടു മന്ത്രിമാർ ഈയിടെ ദേവരശ് പ്രസംഗിക്കുന്ന ആർ.എസ്.എസ്.-ൻെറ റാലിയിൽ പോയത് നമുക്കെല്ലാം അപമാനകരമായിപ്പോയി. അത് ജനതാ നേതൃത്വം മനസ്സിലാക്കേണ്ടതാണ്. മഴയുംകൊണ്ട് കുത്തിയിരുന്ന് സുബ്രഹ്മണ്യ സ്വാമിയെപ്പോലെ ചില ജനസംഘം എം.പി.മാർ അവിടെ ഇരുന്ന് ഈ പ്രസംഗം കേട്ടു. അത് നമ്മുടെ രാജ്യത്തിന് അപമാനകരമാണ്. അത് തിരുത്തേണ്ടതാണ് എന്ന് ജനതാപ്പാർട്ടിയിലെ ഭൂരിപക്ഷം മനസ്സിലാക്കുന്നുണ്ടെങ്കിൽ എനിക്ക് ചാരിതാർത്ഥ്യമുണ്ട്. അതുകൊണ്ട് ഈ രാജ്യത്തിലെ ജനതാപാർട്ടിയിലെ ബഹുഭൂരിപക്ഷം ആളുകളും മററെല്ലാകക്ഷികളും ചേർന്നുകൊണ്ടു തന്നെ ജനസംഘത്തിൻെറയും അതിൻെറ പിൻപന്തിയിലുള്ള ഈ ആർ.എസ്.എസ്. എന്ന അക്രമ ശക്തിയേയും നിലയ്ക്കു നിർത്താനുള്ള ഒരു പ്രസ്ഥാനം ഇൻഡ്യയിൽ ഉണ്ടാക്കി വരികയാണ്. ആ പ്രസ്ഥാനത്തോടൊപ്പം കേരളവും ഉണ്ടെന്ന് കാണിക്കുന്നതിന് ഉപയുക്തമാകും ഈ പ്രമേയവും എന്നതുകൊണ്ടാണ് ഞാൻ ഈ പ്രമേയത്തെ അനുകൂലിക്കുന്നത്; എൻെറ പാർട്ടി ഈ പ്രമേയത്തെ അനുകൂലിക്കുന്നത്. അതേ അവസരത്തിൽ ഞാൻ മുഖ്യമന്ത്രിയോടു ചോദിക്കട്ടെ നമുക്ക് പൊതുവായി ഈ പ്രമേയത്തോടു വിയോജിപ്പില്ല. പൊതുവായി പ്രമേയം പാസ്സാക്കണം. ഗവൺമെൻറ് ഈ ആർ.എസ്.എസ്. നെ നേരിടുന്നതിന് ഈ ഗുണ്ടാസംഘത്തെ നേരിടുന്നതിന് (ഗുണ്ടാസംഘങ്ങരം എന്ന് ഞാൻ പറഞ്ഞാൽ വേദനയുണ്ട്, അങ്ങനെ പറയേണ്ടിവന്നതിൽ-പക്ഷെ അതല്ലാതെ വേറെ വാക്കില്ല) ഈ ആർ.എസ്.എസ്.-നെ നേരിടുന്നതിന് ഈ ഗവൺമെൻറ് ശക്തിയായ നടപടികരം സ്വീകരിക്കുന്നില്ല എന്നതാണ് യാഥാർത്ഥ്യം. അതല്ലെന്നു പറയാൻ സാധിക്കുമോ? കണ്ണൂർ ജില്ലയിൽ ആർ.എസ്.എസ്.-കാർ കഴിഞ്ഞ കുറെ മാസങ്ങളായി മാർക്സിസ്ററ്കാർ

ക്കെതിരായി ആക്രമണം നടത്തുകയാണ്. അത് മാർക്സിസ്ററ് കമ്മ്യൂണിസ്ററുകാരും അതുപോലെതന്നെ ആർ.എസ്.എസ്. കാരും തമ്മിലുള്ള സംഘട്ടനമായി ചിലർ ചിത്രീകരിക്കുന്നുണ്ട്. അതാണ് ശ്രീമാൻ കുറുപ്പും ഇവിടെ പറഞ്ഞത്. ഞങ്ങളും ആർ.എസ്.എസ്.-കാരുമായി യാതൊരു വൈരവുമില്ല. പക്ഷെ ഈ രാജ്യത്തെ ന്യൂനപക്ഷ സമുദായങ്ങൾക്കെതിരായി ആക്രമണം നടത്തുന്ന ഈ ആർ.എസ്.എസ്.-നെ ചെറുക്കുന്ന ഏക പാർട്ടിയെന്ന് പറയുന്നില്ല; ചെറുക്കുന്ന പാർട്ടികളിൽ മുന്നണിയിൽ നിൽക്കുന്ന പാർട്ടി മാർക്സിസ്ററ് കമ്മ്യൂണിസ്ററ് പാർട്ടിയാണ്. ഒരു തൊഴിലാളിവർഗ്ഗപ്പാർട്ടിയായതുകൊണ്ടാണ് ഞങ്ങൾക്കെതിരായി ഈ ആക്രമണം നടത്തുന്നത്. അത് മനസ്സിലാക്കാതെ ഇത് മാർക്സിസ്ററ് ആർ.എസ്.എസ്. സംഘട്ടനമെന്ന് ചിത്രീകരിച്ച് ആർ.എസ്.എസ്.-നെ ആരുതന്നെ രക്ഷിക്കാൻ വേണ്ടി നടന്നാലും യു.പി.-യിലെ യാദവിനു കിട്ടിയതുപോലെയുള്ള അനുഭവമായിരിക്കും പിന്നീട് കിട്ടുക, എന്നുമാത്രമേ എനിക്ക് അവരെ ഓർമ്മപ്പെടുത്താനുള്ളു. അതുകൊണ്ടു ആർ.എസ്.എസ്. കാർ ഞങ്ങൾക്കെതിരായി എന്തുകൊണ്ടു വരുന്നുവെന്ന് എനിക്കറിയാം. ഞങ്ങൾ ഈ രാജ്യത്തെ ന്യൂനപക്ഷത്തിൻെറ രക്ഷയ്ക്കുവേണ്ടി നിലകൊള്ളുന്നു. ഞങ്ങൾ ഒരു തൊഴിലാളിവർഗ്ഗപ്പാർട്ടിയാണ്. ഞങ്ങൾ ഈ രാജ്യത്തെ അദ്ധ്വാനിക്കുന്ന വർഗ്ഗത്തിൻെറ പാർട്ടിയാണ്. ഞങ്ങൾക്ക്, ഹിന്ദു, മുസ്ലീം, ക്രിസ്ത്യൻ, സിക്ക്, പാർസി എന്ന രീതിയിൽ ചിന്തിക്കേണ്ട ആവശ്യമില്ല. ഒരാൾ തൊഴിലാളിയാണോ, കൃഷിക്കാരനാണോ, കർഷകത്തൊഴിലാളിയാണോ, എന്നുനോക്കി, അവൻെറ മോചനത്തിനുവേണ്ടിയാണ് ഞങ്ങൾ പൊരുതുന്നത്. ഏതുജാതിയാണെന്നും ഏതുമതമാണെന്നും ഞങ്ങൾ നോക്കാറില്ല. അതുകൊണ്ടാണ് ഞങ്ങൾ ഈ രാജ്യത്തെ മതവിദ്വേഷികളെ അതല്ലെങ്കിൽ മതം ഉപയോഗിച്ചുകൊണ്ടു ഈ രാജ്യത്തെ കശാപ്പ് നടത്താൻ പുറപ്പെടുന്നവരെ ചെറുക്കുന്നത്. അതു മനസ്സിലാക്കിക്കൊണ്ടുതന്നെയാണ് ആർ.എസ്.എസ്.കാർ ഞങ്ങൾക്കെതിരായി ആക്രമണങ്ങൾ നടത്തുന്നത് എന്നുള്ളതാണ് യാഥാർത്ഥ്യം. ഒരു കാര്യം വ്യക്തമാണ്. ആരുതന്നെ ഞങ്ങളെ എതിർക്കാൻ പുറപ്പെട്ടാലും ഞങ്ങൾ ആ വഴിയിൽ നിന്നും പിന്തിരിയുകയില്ല എന്നു ഞാൻ അവരെ ഓർമ്മപ്പെടുത്തുന്നു. ഈ കേരളത്തിലുണ്ടായ തലശ്ശേരി സംഭവം. ഞാൻ ആ പഴയ കഥകളിലേക്കൊന്നും പോകുന്നില്ല. അന്ന് മാർക്സിസ്ററ് ആക്രമണത്തിൻെറ കെട്ടുകഥകൾ പലരും ചമച്ചിട്ടുണ്ട്. പക്ഷെ സർവ്വരും എതിർത്തിട്ടും അന്ന് തലശ്ശേരി തെരുവിൽ ന്യൂനപക്ഷത്തിൻെറ രക്ഷയ്ക്കുവേണ്ടി ജീവൻ കൊടുത്തത് കമ്മ്യൂണിസ്ററുകാരനാണെന്ന് പറയുന്നതിൽ എനിക്ക് അഭിമാനമുണ്ട്. ന്യൂനപക്ഷത്തിൻെറ രക്ഷയ്ക്കുവേണ്ടി നടക്കേണ്ടിവന്നിട്ടുള്ള ഒരാൾക്കും ജീവൻ കൊടുക്കേണ്ടിവന്നിട്ടില്ല. ന്യൂനപക്ഷത്തിൻെറ രക്ഷയ്ക്ക് ജീവൻ കൊടുക്കേണ്ടിവന്നത് സഖാവ് യു.കെ. കുഞ്ഞുരാമനെപ്പോലുള്ളവരാണ്. കമ്മ്യൂണിസ്ററ്കാരനാണെന്നുള്ളതിൽ ഞങ്ങൾക്ക് അഭിമാനമുണ്ട്. അന്നും ഞങ്ങൾ തല നിവർത്തിത്തന്നെ നടന്നിട്ടുണ്ട്. ഈ റൗഡിസത്തെ അന്നും ഞങ്ങൾ എതിർത്തുതോൽപ്പിച്ചിട്ടുണ്ട്. അത് കൊണ്ടു മേലിൽ അതിനെതിരായ എതിർത്തുനിൽപ്പ് ഞങ്ങൾ തുടരും. ഞങ്ങളുടെ 4 ആളുകൾ തലശ്ശേരിക്കു ചുററുപാടിലുമായി മരിച്ചു. അതു ഈ നിയമസഭയിൽ തന്നെ രണ്ടുവട്ടം അടിയന്തിരപ്രമേയമായികൊണ്ട് വന്നിട്ടുള്ളതാണ്. ഞങ്ങളുടെ ആളുകളെ വെട്ടിക്കൊല്ലുന്നത് നേക്കിയിരിക്കണമെന്നാണോ മുഖ്യമന്ത്രി ഉദ്ദേശിക്കുന്നത്? അതാണ് എനിക്കു ഈ സ്റേററിനെ സംബന്ധിച്ചിടത്തോളം പറയുമ്പോൾ പറയാനുള്ളത്. എന്താണ് തലശ്ശേരിക്കു ചുററുപാടും പോലീസ് എടുക്കുന്ന നടപടികൾ?

സമുദായ ലഹള മുമ്പുണ്ടായത് തലശ്ശേരിയിലാണ്. എങ്ങനെയാണ് ലഹളയുണ്ടായത്? തലശ്ശേരി നൂർജിഹാൻ ഹോട്ടലിന്റെ പിൻഭാഗത്ത് 10 ആർ.എസ്.എസ്. കാർ കല്ലും വടിയും എടുത്തുനിന്നു. എന്നിട്ട് ഒരു കലശഘോഷയാത്രയായി കുറെ ആർ.എസ്.എസ്.-കാർ വന്നു. കലശഘോഷയാത്ര നൂർജിഹാൻഹോട്ടലിന്റെ മുന്നിൽ എത്തിയപ്പോൾ അവിടെയുണ്ടായിരുന്ന ആർ.എസ്.എസ്.-കാർ പിന്നിൽനിന്നും കല്ലെറിഞ്ഞു. അങ്ങനെ ആർ.എസ്.എസ്. കാർ മുസ്ലീംങ്ങളെ കല്ലെറിഞ്ഞു എന്നുപറഞ്ഞിട്ടാണ് അവർ ആക്രമണം അഴിച്ചുവിട്ടത്. ആ രീതിയിലാണ് ആർ.എസ്. എസ്. കാർ തലശ്ശേരി നഗരം മുഴുവനും കൊള്ളയടിക്കുന്ന ഒരു സ്ഥിതി വരെ എത്തിയത്. അതിന്റെ മറെറാരു പതിപ്പാണ് തലശ്ശേരിയിലെ ജഗന്നാഥ ക്ഷേത്രത്തിൽ നടന്നത്.

ശ്രീനാരായണഗുരു സ്ഥാപിച്ചതാണ് ആ ക്ഷേത്രം. മതമേതായാലും മനുഷ്യൻ നന്നായാൽ മതി എന്നതാണ് അദ്ദേഹത്തിന്റെ തത്വം. അതു പയോഗിച്ച് പലരും വേറെ തകരാറുകൾ ഉണ്ടാക്കിയിട്ടുണ്ടെങ്കിൽ അത് അദ്ദേഹത്തിന്റെ കുററമാണോ? പക്ഷേ ശ്രീനാരായണൻ സ്ഥാപിച്ച ആ ക്ഷേത്രത്തിന്റെ മുമ്പിൽ ഒരു ബോർഡ് വയ്ക്കണം, ആർ.എസ്. എസ്സിന്. എന്താണ് ആ ബോർഡ്, മുഹമ്മദീയർക്ക് പ്രവേശനം ഇല്ല. ആ ബോർഡ് വയ്ക്കാൻ പാടില്ലെന്ന് ക്ഷേത്രം നടത്തുന്നവർ പറഞ്ഞു. പക്ഷേ പോലീസുകാർ ആർ.എസ്.എസ്സിനെ നിയന്ത്രിക്കാൻ ശ്രമിച്ചില്ല. മുഹമ്മദീയർക്ക് പ്രവേശനമില്ലെന്നുള്ള ബോർഡ് വയ്ക്കേണ്ടതില്ലെന്ന് പറഞ്ഞ ക്ഷേത്രക്കമ്മിററിക്കാരുടെ പേരിൽ കേസ് എടുത്തു. ആ കേസ് പിൻവലിക്കാമെന്ന് അന്ന് ഈ നിയമസഭയുടെ മുമ്പിൽ വാഗ്ദാനം നൽകിയിട്ട് ഇതുവരെയും ആ കേസ് പിൻവലിച്ചിട്ടില്ല. ആർ.എസ്.എസ്. എന്തിനാണ് ആ ബോർഡ് വച്ചത്? മുഹമ്മദീയർക്ക് പ്രവേശനം ഇല്ലെന്ന ബോർഡ് വയ്ക്കുക, ചിലപ്പോൾ എം.വി. രാഘവൻ തന്നെ അതിലെ പോകുന്നു, ക്ഷേത്രത്തിൽ ഉൽസവം നടക്കുന്നു, പത്തു പതിനായിരം ആളുകൾ ഉണ്ട്, ഒരു മമ്മദ് അതിലേ പോകുന്നുണ്ട് എന്നു പറഞ്ഞ് എന്നെയും അടിക്കാം. എന്നിട്ട് കുഴപ്പം ഉണ്ടാക്കാം. മുസ്ലീംങ്ങൾ തന്നെ പോകണമെന്നില്ല. ഹിന്ദു മുസ്ലീം കലാപം ഉണ്ടാക്കുന്നതിനുവേണ്ടി കരുതിക്കൂട്ടിയാണ് ആ ബോർഡ് വയ്ക്കുന്നത്. അതല്ലാതെ മുസ്ലീംങ്ങൾ എന്തിന് അവിടെ പോകണം? അങ്ങനെ വല്ലവരും പോയാൽ എന്താണ് അവിടെ വരാൻ പോകുന്നത്? പണ്ടും പലരും ആ ക്ഷേത്രത്തിന്റെ അതിലെ പോയിട്ടുണ്ട്. ഈ കേരളത്തിൽ ഹിന്ദുക്കളും മുസ്ലീങ്ങളും ഒരുപോലെ ആരാധന നടത്തുന്ന പല സ്ഥലങ്ങളും ഉണ്ട്. എന്റെ നിയോജക മണ്ഡലത്തിൽത്തന്നെ കാട്ടിനപ്പള്ളി എന്നു പറയുന്നിടത്ത് ഹിന്ദുക്കളാണ് അധികം നേർച്ച കൊടുക്കുന്നത്. മുസ്ലീങ്ങളും പോകാറുണ്ട്. ഇതുപോലെ മതസൗഹാർദ്ദത്തിന്റെ എത്രയോ കേന്ദ്രങ്ങളുണ്ട്. അതുകൊണ്ട് അതിന്റെ ഉദ്ദേശം മുസ്ലീങ്ങൾ അതിന്റെ അടുത്തുകൂടെ പോകേണ്ട എന്നല്ല. മുസ്ലീമിന്റെ പേര് ഇട്ട് ലഹള ഉണ്ടാക്കാനാണ് ആ ബോർഡ് വയ്ക്കാൻ ശ്രമിക്കുന്നത്. അവർ അതിന് ശ്രമിച്ചപ്പോൾ അതു തടയുന്നതിനു പകരം, അത് തടയണമെന്ന് പോലീസിനോട് ആവശ്യപ്പെട്ടപ്പോൾ, ആവശ്യപ്പെട്ടവരുടെ പേരിൽകേസെടുത്ത നാണംകെട്ട പണി ഈ ഗവൺമെൻറ് എടുത്തു എന്ന് മുഖ്യമന്ത്രി മനസ്സിലാക്കണം. ഇന്നും ആ കേസ് പിൻവലിച്ചിട്ടില്ലായെന്നുള്ളത്, വളരെ വളരെ ലജ്ജാകരമായി ഈ പ്രമേയം അവതരിപ്പിക്കുന്ന അവസരത്തിലും, നമ്മുടെ മുമ്പിൽ നിൽക്കുകയാണ്. കഴിഞ്ഞ കൊല്ലം മുസ്ലീങ്ങൾക്ക് പ്രവേശനം ഇല്ല എന്ന ബോർഡു വച്ചു. കുഴപ്പം ഉണ്ടായി. അന്ന് ഈ ഗവൺമെൻറിന്റെ

സബ് കളക്ടർ വിളിച്ചുകൂട്ടിയിരുന്ന മീററിംഗിൽപോലും പറഞ്ഞത്, ക്ഷേത്രക്കമ്മിററിക്കാർ എതിർത്തപ്പോഠം ബോർഡ് വയ്ക്കാൻ അനുവദിക്കണം എന്നാണ്.

അതുപോലെതന്നെ ശബരിമല അയ്യപ്പൻെറ ഉൽസവം നടക്കുമ്പോഠം അയ്യപ്പൻെറ പടം ആ ക്ഷേത്രത്തിൽ വയ്ക്കാൻ ആർ.എസ്.എസ്.കാർക്ക് താൽപ്പര്യം. അയ്യപ്പൻ എന്താ സർ, ഈ ജഗന്നാഥ ക്ഷേത്രത്തിനെക്കാളും താണ ഒരു ദൈവം ആണോ? അയ്യപ്പൻെറ പടം അവിടെ വയ്ക്കണം എന്നാണ്. പടം വച്ചു. വയ്ക്കാൻ പാടില്ലെന്ന് ക്ഷേത്രക്കാർ പറഞ്ഞു. പോലീസിന് റിപ്പോർട്ട് ചെയ്തു. പോലീസ് അനങ്ങിയിട്ടില്ല. അവസാനം ക്ഷേത്രക്കമ്മിററിക്കാർ കോടതിയിൽപ്പോയി, ആ പടം നീക്കുന്നതിന് സെർച്ച് വാറണ്ട് കൊണ്ടുവന്നു. ആ സെർച്ച്വാറണ്ട് അനുസരിച്ച് തലശ്ശേരി ജഗന്നാഥ ക്ഷേത്രത്തിൽ പോലീസുകാർ പോയി പരതിയപ്പോഠം അവൻെറ കണ്ണു മഞ്ഞളിച്ചുപോയി, ആ പടം കാണുന്നില്ല. രണ്ടേക്കർ സ്ഥലം ഉണ്ടോ എന്നു സംശയമാണ്. സർ, ജഗന്നാഥ ക്ഷേത്രത്തിനകത്ത് ഒട്ടാകെ പരതിയിട്ടും അയ്യപ്പൻെറ പടം കാണുന്നില്ല. ഇന്ന സ്പോട്ടിൽ ആണെന്നു പറഞ്ഞപ്പോഠം മാത്രമേ പോലീസ് ആ പടം എടുക്കാൻ തയ്യാറായുള്ളു. അതിനെ ന്യായീകരിച്ച പോലീസ് ഉദ്യോഗസ്ഥൻമാരാണ് അവിടെ ഉള്ളത്. അവിടെ ഈ രീതിയിൽ പോലീസും അതുപോലുള്ള ഉദ്യോഗസ്ഥൻമാരും ആർ.എസ്.എസ്സിനെ സഹായിക്കുന്നതുകൊണ്ടാണ് ആർ.എസ്.എസ്. സംഘടിതമായ ആക്രമണം നടത്തുന്നത്. കണ്ണൂർ പോലീസ് സ്റേറഷൻെറ തൊട്ടടുത്ത പറമ്പിൽ ആർ.എസ്.എസ്സിൻെറ ട്രെയിനിംഗ് നടക്കുകയാണ്. വടിയും കത്തിയും ആയുധങ്ങളുമായി പരസ്യമായി അവർ വരുന്നു. ട്രെയിനിംഗ് കഴിഞ്ഞു പരസ്യമായി അവർ തിരിച്ചുപോകുന്നു. മുഖ്യമന്ത്രി ഇവിടെ പറയുന്നു, ആയുധ പരിശീലനം നമ്മഠം തടയുമെന്ന്. എന്തു തടയലാണ് സർ? കണ്ണൂരിൽ ഇപ്പോഠം വന്ന ഡി.എസ്.പിയും പറയുന്നത് അതു തടയാൻ നിയമം ഒന്നും ഇല്ലെന്നാണ്. പിന്നെ എന്തു ചെയ്യാൻ പോകുന്നു എന്നാണ് ഈ ഗവൺമെൻറ് വ്യക്തമാക്കേണ്ടത്. തലശ്ശേരിയിൽ ആയുധ പരിശീലനം നടത്തിയപ്പോഠം നിരോധനാജ്ഞമൂലം തടഞ്ഞു. നല്ല കാര്യം. പക്ഷേ തലശ്ശേരിയുടെ ചുററുപാടും ആയുധ പരിശീലനം നടന്നത് ഞങ്ങഠം പോലീസിന് റിപ്പോർട്ടു ചെയ്തിട്ട് അതു തടയാൻ സാധിക്കുന്നില്ല. ഞങ്ങളുടെ നാലു ജീവൻ അപകടപ്പെടുത്തിയിട്ടുണ്ട്. അടുത്ത ദിവസമാണ് ജനതാപ്പാർട്ടിയിലെ ഭാസ്ക്കരൻ അടിയന്തിരപ്രമേയംകൊണ്ടു വന്നത്. ഞങ്ങളുടെ പാർട്ടിയിലെ പ്രകാശൻ എന്നു പറയുന്ന ഒരു ബീഡിത്തൊഴിലാളിയെ ബോംബെറിഞ്ഞു. അങ്ങനെ കാല് നഷ്ടപ്പെട്ട പ്രകാശൻ മെഡിക്കൽകോളേജ് ആശുപത്രിയിൽവച്ച് മിനിഞ്ഞാന്ന് മരിച്ചിരിക്കുകയാണ്. കുറച്ചു ആഴ്ചകഠംക്കു മുമ്പാണ് രാധാകൃഷ്ണൻ എന്നു പറയുന്ന ഞങ്ങളുടെ ഒരു സഖാവ് ഉൽസവം കണ്ട് തിരിച്ചുവരുമ്പോഠം വെട്ടിക്കൊന്നത്. രാജ്മാസ്ററർ എന്നു പറയുന്ന ഒരു സഖാവ് സ്കൂഠം വിട്ട് ഇരുപതു മിനിട്ടു നടന്നതേയുള്ളു. പട്ടാപ്പകൽ ആണ് വെട്ടിക്കൊന്നത്. പവിത്രൻ എന്നു പറയുന്ന ഒരു ടി.ബി. രോഗി, മാർക്സിസ്ററു അനുഭാവി ആയിരുന്നു എന്ന ഒററക്കാരണത്താലാണ് ബസ്സിറങ്ങിയ ഉടനെ വെട്ടിക്കൊന്നത്. ഒരു കൊലപാതക സംഘം അവിടെ സൃഷ്ടിച്ചുകൊണ്ട് ആളുകളെ ഭീഷണിപ്പെടുത്തുന്നു. ഭീഷണിപ്പെടുത്തുകയും കൊല നടത്തുകയും ചെയ്യുമ്പോഠം ശ്രീ. പി.ആർ. കുറുപ്പ് പറയുന്നതുപോലെ മാർക്സിസ്ററുകാർ കഴുത്തു കാണിച്ചുകൊടുക്കണമെന്നാണ് വിചാരമെങ്കിൽ ഈ ഗുണ്ടാസംഘത്തെ നേരിടുന്നതിന്

ഈ രാജ്യത്ത് നീതിബോധമുള്ളവരെല്ലാം ഒന്നിച്ചണിനിരക്കുമെന്നാണ് ഞങ്ങൾക്ക് അതേപ്പററി പറയാനുള്ളത്. ഞങ്ങൾക്ക് ഇന്നു കിട്ടിയത് ഞങ്ങൾക്ക് മാത്രമായിട്ട് കണക്കാക്കുകയാണെങ്കിൽ, ഞാൻ ഈ സഭയിൽ മുമ്പും വ്യക്തമാക്കിയിട്ടുള്ളതാണ് ഞങ്ങൾക്കു മരിച്ചുകൊണ്ടിരിക്കാൻ സാദ്ധ്യമല്ല; ഞങ്ങൾ മരിക്കാൻവേണ്ടി മാത്രം ജനിച്ചവരല്ല; ഈ രാജ്യത്ത് ഈ ഗുണ്ടായിസത്തെ ഗവൺമെൻറു നിലയ്ക്കു നിറുത്തിയില്ലെങ്കിൽ, സ്വന്തം ശക്തികൊണ്ടു ചെറുത്തു തോൽപ്പിക്കാൻ ഞങ്ങൾക്ക് തീർച്ചയായും അവകാശം ഉണ്ട് എന്ന് അധികാരികൾ മനസ്സിലാക്കുന്നത് നന്ന്. അതു ഗവൺമെൻറു മനസ്സിലാക്കണം. അല്ലാതെ പ്രമേയം പാസ്സാക്കിയതുകൊണ്ടു കാര്യമില്ല. ആർ.എസ്.എസ്സിൻെറ വർഗ്ഗീയതയും കുഴപ്പങ്ങളും അവസാനിപ്പിക്കാൻ വേണ്ടി നമ്മൾ ഒന്നുചേരുമ്പോൾ വാജ്പൈയും അദ്വാനിയും പോയി ആർ.എസ്.എസ്സിൻെറ പ്രസംഗം കേൾക്കാൻ ഇരിക്കുന്നത് ലജ്ജാകരമാണ്. മുഖ്യമന്ത്രിയോടു ചോദിക്കട്ടെ, നമ്മുടെ മന്ത്രിസഭയിലെ ഒരു മന്ത്രി ഇന്നലെ സാമുദായിക പ്രകടനത്തിന് പോയിരുന്നില്ലേ? നമ്മുടെ ഗവൺമെൻറ് ഇടതുപക്ഷ ഗവൺമെൻറ് എന്നല്ലേ പറയുന്നത്? ഇന്നലെ വൈകുന്നേരത്ത് കൃസ്ത്യാനികൾ ഇവിടെ പ്രകടനം നടത്തുകയുണ്ടായി. ഇത്തരം പ്രകടനം നടത്തുന്നതിന് എതിരല്ല. മതാദ്ധ്യക്ഷൻമാർ പ്രസംഗിക്കട്ടെ, അവർക്കു എന്തെങ്കിലും ആവശ്യമുണ്ടെങ്കിൽ പറയട്ടെ. പക്ഷേ അതിൽ ഈ രാജ്യത്ത് അദ്വാനിയും വാജ്പൈയും പങ്കെടുക്കുന്നതുപോലെ ശ്രീ. മാണിയും പോയി. മാണിയെപ്പററി സ്വാഗത പ്രാസംഗികൻ വിശേഷിപ്പിച്ചത്, കേരള മഹാരാഷ്ട്രത്തിൻെറ ഉപ പ്രധാനമന്ത്രി എന്നാണ്. എന്തെല്ലാമാണ് കേൾക്കുന്നത്? എന്താണ് ഇവിടെ നടക്കുന്നത്? മുഖ്യമന്ത്രിയോടു ഞാൻ ചോദിക്കട്ടെ, നിങ്ങളുടെ ഗവൺമെൻറിന് ഈ പ്രമേയം കൊണ്ടുവരുന്നതിൽ ആത്മാർത്ഥതയുണ്ടോ? ഇവിടെ വിവാഹപ്രായം ഉയർത്തിയതിനെ സംബന്ധിച്ച് മുസ്ലീങ്ങളുടെ പ്രകടനം നടന്നു. അതും ഈ രാജ്യത്തിന് നല്ലതല്ല.

ശ്രീ. കെ.എം. മാണി: മതന്യൂനപക്ഷങ്ങളുടെ യോഗങ്ങൾ ഈ രാജ്യത്ത് നടക്കരുത് എന്നാണോ? ഇതിന് എതിരെ മതന്യൂനപക്ഷങ്ങളുടെ യോഗം നടന്നാൽ അതിൽ സഹകരിക്കരുത്. സഹകരിക്കുന്നത് തെററാണ് എന്നതാണോ മാർക്സിസ്ററു പാർട്ടിയുടെ അഭിപ്രായം?

ശ്രീ. എം.വി. രാഘവൻ: മാർക്സിസ്ററു കമ്മ്യൂണിസ്ററു പാർട്ടിയുടെ അഭിപ്രായമാണ് പറഞ്ഞത്. മതന്യൂനപക്ഷങ്ങളുടെ യോഗങ്ങൾ നടക്കട്ടെ, മതേതര ഭൗതിക രാഷ്ട്രം എന്നു പറഞ്ഞിട്ട് മന്ത്രിമാരായി, ഭരണഘടനയോടു കൂറ് പ്രഖ്യാപിക്കുകയും മതങ്ങളുടെ യോഗങ്ങളിൽ അദ്വാനിയും വാജ്പൈയും മാണിയും പോയിഇരിക്കുകയും ചെയ്യുന്നത് നാടിന് ലജ്ജാകരമാണെന്നാണ് ഞാൻ പറഞ്ഞതിൻെറ അർത്ഥം.

ശ്രീ. കെ.എം. മാണി: മതേതരത്വം എന്നു പറയുന്നതുകൊണ്ട് മന്ത്രിസഭയിലെ ഒരംഗത്തിന് സമുദായസംഘടനയുടെ യോഗത്തിൽ പങ്കെടുക്കാൻ പററുകയില്ല എന്നുള്ളതാണോ?

ശ്രീ. എം.വി. രാഘവൻ: അതെല്ലാം ഉപയോഗിച്ചാണ് ആർ.എസ്.എസ്സും ഈ രാജ്യത്ത് പ്രചാരവേല ചെയ്യുന്നത്. ആർ.എസ്.എസ്. ഹിന്ദുവർഗ്ഗീയതയാണ്. ഹിന്ദുഭൂരിപക്ഷമായതുകൊണ്ടാണ് പ്രധാന

വിപത്ത്. അതുകൊണ്ടു ന്യൂനപക്ഷ വർഗ്ഗീയതയെയും ഞങ്ങൾ എതിർക്കുന്നു. മുസ്ലീം വർഗ്ഗീയതയായാലും ഹിന്ദുവർഗ്ഗീയതയായാലും അംഗീകരിക്കുന്നില്ല. ഒരു ഗവൺമെൻറിൽ ഇരിക്കുന്ന മന്ത്രി ഇത്തരം മീററിംഗുകളിൽ പങ്കെടുക്കുമ്പോൾ വളരെയേറെ ശ്രദ്ധിക്കേണ്ടതായിരുന്നു. അദ്വാനിയും വാജ്പൈയും ചെയ്തതിനെ വിമർശിച്ചാൽ പോര, സ്വന്തം തൊലി നന്നാക്കാൻവേണ്ടി ശ്രമിക്കണം.

ശ്രീ. കെ.എം. മാണി: അദ്വാനിയും വാജ്പൈയും ആർ.എസ്.എസ്സിന്റെ യോഗങ്ങളിൽ പോയതുപോലെയാണോ ഈ രാജ്യത്ത് മത ന്യൂനപക്ഷങ്ങളുടെ യോഗങ്ങളിൽ പോകുന്നത്? ആർ.എസ്.എസ്സിന്റെ യോഗങ്ങളെ കാണുന്നതുപോലെയാണോ മതന്യൂനപക്ഷങ്ങളുടെ യോഗങ്ങളെ കാണുന്നത്?

ശ്രീ. എം.വി. രാഘവൻ: ആർ.എസ്.എസ്സിന്റെ യോഗങ്ങളെപ്പോലെയല്ല. ആർ.എസ്.എസ്. പ്രധാന വിപത്താണ്. പക്ഷേ ന്യൂനപക്ഷങ്ങളുടെ വർഗ്ഗീയതയെ നിങ്ങൾ ഇളക്കിവിട്ടാൽ ആർ.എസ്.എസ്. കാരൻ അതു ചൂണ്ടിയിട്ടാണ് ഭൂരിപക്ഷവർഗ്ഗീയത ഇളക്കിവിടുന്നത്. അതു വിപത്താണ്. അത് നമ്മുടെ മന്ത്രി മാണി കാണാത്തത് ഇന്നല്ലെങ്കിൽ നാളെ അപകടകരമാണ്. ആ സത്യം കാണാൻ തയ്യാറില്ലെങ്കിൽ ഖേദിക്കുകയല്ലാതെ വേറെ കാര്യമില്ല. ഭൂരിപക്ഷ വർഗ്ഗീയത പ്രധാന വിപത്താണ്. ആ ഭൂരിപക്ഷ വർഗ്ഗീയതയെ ന്യൂനപക്ഷ വർഗ്ഗീയത ഇളക്കിവിട്ടുകൊണ്ടു ചെറുക്കാൻ കഴിയുകയില്ലെന്നു ഭൂരിപക്ഷ സമുദായത്തിൽപ്പെട്ടവരും മനസ്സിലാക്കണം. ഈ രാജ്യത്തെ ജനങ്ങൾക്കു സ്വൈര ജീവിതം ഉറപ്പു വരുത്തുന്നതിന്, ജനസംഖ്യയിൽ വളരെ നിസ്സാരരായ ആളുകൾ വടിയും കത്തിയും എടുത്ത് ആളുകളെ ഭീഷണിപ്പെടുത്താൻ നടക്കുന്നുവെങ്കിൽ, അവരെ പിടിച്ചുകെട്ടാൻ ശക്തമായ നടപടി ഈ ഗവൺമെൻറു സ്വീകരിക്കണം. അതിന് ഞങ്ങളുടെ പാർട്ടിയുടെ പിന്തുണ ഉണ്ടാകും. ഒരു നടപടിയും എടുക്കാതെയിരുന്നാൽ ഏററവും ശക്തമായി എതിർക്കുകയും ചെയ്യേണ്ടിവരും. അതാണ് പൊതുവായി ഈ രാജ്യത്ത് ഇന്ന് നടക്കുന്നത് എന്നു പറഞ്ഞുകൊണ്ട് ഈ പ്രമേയത്തെ പിന്താങ്ങുന്നു.

ശ്രീ. വി.ടി. സെബാസ്ററ്യൻ: സർ, ഇൻഡ്യയുടെ മതേതരത്വത്തെ ചോദ്യം ചെയ്യുന്നതും മനുഷ്യ ജീവിതത്തെ വില കൽപിക്കാത്തതും സാമൂഹ്യ-മാനുഷിക മൂല്യങ്ങളെ അംഗീകരിക്കാത്തതുമായ വളർന്നു വരുന്ന ദുഷിച്ച പ്രവണതയെ നമുക്ക് എങ്ങനെ നേരിടാൻ കഴിയുമെന്നുള്ളതിനെപ്പററി ഒരുമിച്ചിരുന്നു ആലോചിക്കുന്നതിനുവേണ്ടി കൂടിയിരിക്കുന്ന ഒരു സമ്മേളനമാണ് ഇത്. ഈ സമ്മേളനത്തിൽ ഈ വിപത്തിനെ നേരിടണമെന്ന് എല്ലാവരും ഒററവാക്കിൽ പറയുന്നു എങ്കിലും ഓരോരുത്തരുടേയും കാഴ്ചപ്പാട് വിഭിന്ന രീതിയിലാണ് എന്നു പറയാതിരിക്കാൻ നിവൃത്തിയില്ല. നിയമങ്ങൾ കൊണ്ട് ഇതിനെ നേരിടണം എന്നൊരു അഭിപ്രായം ബഹുമാനപ്പെട്ട പി.ആർ. കുറുപ്പും അതുപോലെതന്നെ എം.വി. രാഘവനും ഇവിടെ സംസാരിക്കുന്നത് കേൾക്കാൻ ഇടവന്നു. ആർ.എസ്.എസ്. മായുള്ള അഭിപ്രായ വ്യത്യാസം ഒരു തൊഴിൽ തർക്കത്തിന്റെ രീതിയിൽ ശ്രീ. പി.ആർ. കുറുപ്പ് നിസ്സാരമായി കണ്ടതിൽ എനിക്ക് ഭയമുണ്ട്. അദ്ദേഹം ബഹുമാനപ്പെട്ട മുഖ്യമന്ത്രി ആർ.എസ്.എസ്..നെക്കൂടി വിളിച്ചിരുത്തി ഒരു മേശയ്ക്കുചുററും ഇരുന്ന് പ്രശ്നങ്ങൾ പറഞ്ഞു

തീർക്കാനുള്ള ശ്രമം എന്തുകൊണ്ട് നടത്തിയില്ല എന്ന്, കുററപ്പെടുത്തുന്നത് കേൾക്കാൻ ഇടയായി. ഞാൻ ചോദിക്കുന്നത് നിയമംമൂലം ഈ ആർ.എസ്.എസ്.-ന്റെ പ്രവർത്തനങ്ങൾ തടയാൻ കഴിയുമെങ്കിൽ ചരിത്രത്തിലേക്കൊന്ന് കണ്ണോടിക്കാൻ കഴിഞ്ഞാൽ നമുക്ക് അറിയാൻ കഴിയും, നിയമം മൂലവും മർദ്ദനം മൂലവും ഒന്നിനേയും പരാജയപ്പെടുത്താൻ നമ്മുടെ രാജ്യത്തിനു കഴിഞ്ഞിട്ടില്ല എന്ന്. ഇൻഡ്യസ്വാതന്ത്രമാകുന്നതിനുവേണ്ടി നടത്തിയ സമരത്തെ അന്ന് അധികാരത്തിൽ ഇരുന്ന ആളുകൾ അടിച്ചമർത്താൻ ശ്രമിച്ചു. പക്ഷേ ആ അടിച്ചമർത്തൽ ഇൻഡ്യയിലെ ജനങ്ങളുടെ മനഃസാക്ഷിയെ പിടിച്ചു കുലുക്കുകയും ജനങ്ങൾ അതിനെതിരായി ഒത്തൊരുമിച്ച് അണിനിരക്കുകയും ചെയ്തതുകൊണ്ടാണ് ഇൻഡ്യ സ്വാതന്ത്ര്യം നേടിയത് എന്നുള്ള വസ്തുത വിസ്മരിക്കേണ്ട കാര്യമില്ല. അതുപോലെതന്നെ ഈ രാജ്യത്തെ കമ്മ്യൂണിസ്ററ് പാർട്ടിയുടെ പ്രവർത്തനങ്ങളെ ഒരു കാലഘട്ടത്തിൽ നിരോധിച്ചിരുന്നു. ആ നിരോധിച്ചിരുന്ന കാലഘട്ടത്തിലും വളരെ ക്രൂരമായ മർദ്ദനങ്ങൾഅവർക്കെതിരായി അഴിച്ചുവിട്ടിരുന്ന കാലഘട്ടത്തിലും രഹസ്യമായി പ്രവർത്തനങ്ങൾ നടത്തുകയും ആ പ്രസ്ഥാനം വളരുകയും ചെയ്തതല്ലാതെ മർദ്ദനം കൊണ്ട് ആ പ്രസ്ഥാനത്തെ അമർത്തുവാൻ കഴിഞ്ഞിട്ടില്ല എന്നുള്ള വസ്തുത നമ്മൾ ഓർത്തുകൊണ്ടുവേണം പോലീസിന്റെ പ്രവർത്തനങ്ങൾ കൊണ്ട് ഈ ആർ.എസ്.എസ്സിന്റെ പ്രവർത്തനങ്ങളെ തടയാൻകഴിയുമെന്ന് പ്രസംഗങ്ങളും പ്രചരണവും നടത്തുന്നത്. ഇൻഡ്യ മതേതര രാഷ്ട്രം ഇവിടെ നാം മത സൗഹാർദ്ദത്തോടുകൂടി കഴിയണമെന്നും ഏതു മതത്തിൽ ജനിച്ചവനാകട്ടെ സവർണ്ണനാകട്ടെ, അവർണ്ണനാകട്ടെ മത പരിവർത്തനം ചെയ്തവനാകട്ടെ എല്ലാവരും മനുഷ്യർ ആണെന്നും അവരുടെ വിശ്വാസത്തിനനുസരിച്ച് പ്രവർത്തിക്കാനുള്ള സ്വാതന്ത്ര്യം ഈ രാജ്യത്ത് ഉണ്ടെന്നും അതിനെതിരായി പ്രവർത്തിക്കുന്ന ആളുകളെ ഒററപ്പെടുത്താനുള്ള ചുമതല നമുക്കുണ്ട് എന്നും മനസ്സിലാക്കിക്കൊണ്ട് പ്രവർത്തിക്കാൻ നമ്മൾ തയ്യാറാകണം. ഇന്നലെ നടന്ന സമ്മേളനത്തിൽ ബഹുമാനപ്പെട്ട ആഭ്യന്തരകാര്യമന്ത്രി പ്രസംഗിച്ചത് മഹാ പാതകമായിപ്പോയി എന്ന് ശ്രീ. എം.വി. രാഘവൻ സംസാരിച്ചത് എന്തടിസ്ഥാനത്തിലാണ് എന്ന് എനിക്ക് മനസ്സിലാകുന്നില്ല. ഈ രാജ്യത്ത് ക്രൈസ്തവർ വിദേശത്തുനിന്നു വന്നവരാണ്; അതുപോലെതന്നെ മുസ്ലീംസ് വിദേശത്തുനിന്നു വന്നവരാണ്. സവർണ്ണമേധാവിത്വത്തെ ചോദ്യം ചെയ്യത്തക്ക രീതിയിലുള്ള പ്രവർത്തനങ്ങളുമായി പോകുന്നത് ഈ വിദേശക്കാരാണെന്നുള്ള പ്രചരണവുമായി അവർ നടക്കുമ്പോൾ മതത്തിൽ വിശ്വസിക്കുന്ന ഞങ്ങൾ മതം ഉപേക്ഷിച്ചുകൊണ്ട് ആർ.എസ്.എസ്സിന്റെ പ്രവർത്തനം ഉണ്ടാകുമെന്ന ഭയപ്പാടിന്റെ പേരിൽ ആ ഉമ്മാക്കിയെ പേടിച്ച് കയ്യും കെട്ടി മാറിനിൽക്കണമെന്നാണ് ശ്രീ. എം.വി.രാഘവൻ പറയുന്നതെങ്കിൽ തീർച്ചയായും അത് അംഗീകരിക്കാൻ തയ്യാറല്ലെന്ന് അസന്നിഗ്ദ്ധമായി പറയാൻ അശേഷവും മടിക്കുന്നില്ല. ഈ രാജ്യത്ത് മത ന്യൂനപക്ഷങ്ങൾക്ക്, പ്രവർത്തിക്കാനുള്ള സ്വാതന്ത്ര്യം ഇൻഡ്യൻ ഭരണഘടന നൽകുന്നുണ്ട്. അതിനെ ചോദ്യം ചെയ്യത്തക്ക രീതിയിൽ പ്രവർത്തനം ഏതു ഭാഗത്തുനിന്നു വന്നാലും ഞങ്ങളുടെ സകല കഴിവുകളും ഉപയോഗിച്ചുകൊണ്ട് എതിർക്കാനുള്ള ധാർമ്മികമായ ബാദ്ധ്യതയും കടമയും ഉണ്ടെന്നുള്ള ബോധത്തോടുകൂടിത്തന്നെ പ്രവർത്തിക്കും. അവിടെ മന്ത്രിസ്ഥാനം ഞങ്ങൾക്ക് പ്രശ്നമല്ല എന്നു മാത്രമേ ഈ സന്ദർഭത്തിൽ അതിനു മറുപടിയായി ഞാൻ പറയുന്നുള്ളു. ഈ രീതിയിലുള്ളചിന്താഗതികൾ വളർത്തുന്നതുകൊണ്ട് തീർച്ചയായും ആർ.എസ്.എസ്സിന്റെ

പ്രവർത്തനങ്ങളെ അമർച്ച ചെയ്യാൻ കഴിയുകയില്ല എന്നാണ് ബഹുമാനപ്പെട്ട രാഘവനോട് പറയാനുള്ളത്. മതേതരത്വം അംഗീകരിച്ചിരിക്കുന്ന നമ്മുടെ രാജ്യത്ത് അദ്ധ്വാനിക്കുന്ന വർഗ്ഗത്തിനുവേണ്ടി നമ്മൾ നിലകൊള്ളുന്നു. അതിനകത്ത് മർദ്ദനമോ ജാതിയോ മററു വിഭാഗീയ ചിന്താഗതികളോ ഇല്ല എന്നു പറയുന്ന ആളുകൾ എന്തിനു മതത്തിൽ വിശ്വസിക്കുന്നതിൻെറ പേരിൽ വെപ്രാളം കൊള്ളുന്നതെന്ന് ഒന്നുകൂടി ആത്മപരിശോധന നടത്തണം എന്നാണ് എനിക്ക് പറയാനുള്ളത്. ഈ രാജ്യത്ത് ക്രിസ്ത്യാനികളുടെ പ്രവർത്തനം ആണ്, മുസ്ലീങ്ങളുടെ പ്രവർത്തനമാണ്, ഹരിജനങ്ങളുടെ പ്രവർത്തനമാണ്, ആർ.എസ്.എസ്. കാരെ പ്രവർത്തിക്കാൻ പ്രേരിപ്പിക്കുന്നത് എന്ന് ആർ.എസ്.എസ്.-കാർ പറയുമ്പോൾ ക്രിസ്ത്യാനിയും മുസ്ലീങ്ങളും ഹരിജനങ്ങളും അവരുടെ മർദ്ദനം ഏററുകൊണ്ട് അനങ്ങാതെ ഇരുന്നുകൊള്ളണമെന്ന ആ അഭിപ്രായത്തിന് ആക്കം കൊടുക്കാനുള്ള രീതിയിൽ അഭിപ്രായ പ്രകടനങ്ങൾ നടത്തരുത് എന്ന് വിനീതമായി ഞാൻ അഭ്യർത്ഥിക്കുകയാണ്. സർ, അതുകൊണ്ട് നിയമപരമായ നടപടികൾകൊണ്ട്, പോലീസിൻെറ മർദ്ദനമുറകൾകൊണ്ട് ആർ.എസ്.എസ്സിൻെറ പ്രവർത്തനങ്ങളെ ഇല്ലാതാക്കാൻ കഴിയുകയില്ല എന്ന് മനസ്സിലാക്കിക്കൊണ്ട് ബഹുമാനപ്പെട്ട മുഖ്യമന്ത്രി പ്രമേയം അവതരിപ്പിച്ചുകൊണ്ട് ഇവിടെ സംസാരിച്ചപ്പോൾ സൂചിപ്പിച്ചതുപോലെ സവർണ്ണ മേധാവിത്വം നമ്മുടെ രാജ്യത്ത് നിലനിന്നിരുന്ന കാലഘട്ടത്തിൽ നമ്മുടെ ഇൻഡ്യയിൽ നിലനിന്നിരുന്ന സാഹചര്യങ്ങൾ എന്ത് എന്നുള്ളതിനെപ്പററി വ്യക്തമായി മനസ്സിലാക്കാൻ ഇന്നത്തെ വ്യവസ്ഥിതികളുടെ വ്യത്യാസങ്ങളെപ്പററി മനസ്സിലാക്കുവാനുള്ള ആ ധാർമ്മിക ബോധത്തോടുകൂടിയുള്ള പ്രവർത്തനം നമ്മുടെ എല്ലാപേരുടേയും ഭാഗത്തുനിന്നും ഉണ്ടാകണം എന്നാണ് എനിക്ക് വിനീതമായി അഭ്യർത്ഥിക്കാനുള്ളത്. മനുഷ്യജീവന് വില കൽപ്പിച്ചിരുന്നില്ല; പല സ്ഥലങ്ങളിലും നിസ്സാരമായി ഉണ്ടാകുന്ന സംഘട്ടനങ്ങളിൽ മനുഷ്യൻെറ ജീവനെ നഷ്ടപ്പെടുത്തുവാൻ ഒരു മടിയുമില്ലാതെ പ്രവർത്തിക്കുന്നത് എന്തിൻെറ പേരിൽ എന്നുള്ളതിനെപ്പററി നമ്മൾ മനസ്സിലാക്കണം.

നമ്മുടെ ചരിത്രം വായിച്ചുനോക്കുമ്പോൾ ചരിത്ര പുസ്തകത്തിൽ അധികവും രേഖപ്പെടുത്തിയിരിക്കുന്നത് പഴയകാലത്ത് സവർണ്ണനായ ഒരു മനുഷ്യൻ മരിച്ചുപോയാൽ അയാളുടെ ഭാര്യ ശവദേഹത്തോടൊപ്പം ജീവിതം അവസാനിപ്പിച്ചുകൊള്ളണം എന്നുള്ള വ്യവസ്ഥിതി അതായത് ''സതി'' ഈ രാജ്യത്ത് നിലനിന്നിരുന്നു എന്നുള്ള കാര്യമാണ്. അതുപോലെതന്നെ അവർ എന്തെങ്കിലും കാര്യസാധ്യത്തിനുവേണ്ടി മനുഷ്യൻെറ ജീവന് നിസ്സാരമായ വിലയേകൽപ്പിച്ചിരുന്നുള്ളു. നരബലി നടന്നിരുന്ന കാര്യം എല്ലാവർക്കും അറിയാവുന്നതാണ്. മനുഷ്യൻെറ ജീവന് വില കൊടുക്കാതിരുന്ന കാലഘട്ടമായിരുന്നു. ഈ രാജ്യത്ത് വഴി നടക്കാൻ അവകാശം ഇല്ലാത്ത, നഗ്നത മറയ്ക്കാൻ അവകാശം ഇല്ലാത്ത ഒരു ജനതതിയെ വാർത്തെടുത്ത രീതിയിലുള്ള ഭരണ സമ്പ്രദായം നിലനിന്നിരുന്നതിൻെറ പേരിൽ ആണ് പ്രക്ഷോഭണങ്ങൾ പൊട്ടിപ്പുറപ്പെട്ടത് എന്നുള്ളത് വിസ്മരിക്കാൻ പാടില്ല. ആ രീതിയിൽ ഇൻഡ്യയിൽ പൊതുവേ നടന്നിരുന്ന പഴയ വ്യവസ്ഥിതികളെപ്പററിയും അതിനുശേഷം ഉണ്ടായിരിക്കുന്ന പരിവർത്തനത്തെപ്പററിയും പറഞ്ഞു മനസ്സിലാക്കാൻ ഉള്ള ഉത്തരവാദിത്വം നമുക്കു ഓരോരുത്തർക്കും ഉണ്ട്. മഹാത്മജിയെ വെടിവച്ചു കൊന്നത് എന്തിൻെറ പേരിലാണെന്ന് പല ആളുകളും മനസ്സിലാക്കിയിരുന്നില്ല. അദ്ദേഹത്തെ വെടിവച്ചുകൊന്ന് ഏതാനും വർഷങ്ങൾ കഴിഞ്ഞതിനുശേഷമേ അതിൻെറ കാരണം എന്താണെന്ന് ജനങ്ങൾക്ക് മനസ്സിലാക്കാൻ കഴിഞ്ഞുള്ളു. ഈ രാജ്യത്ത് എല്ലാ ജനങ്ങളേയും ഒരു

പോലെ കാണണം. മണ്ണിൽ അദ്ധ്വാനിക്കുന്ന കറുത്ത വർഗ്ഗക്കാരായ ജനങ്ങളോട് സവർണ്ണർ ചെയ്യുന്ന അനീതി ഒരിക്കലും വച്ചുപൊറുപ്പിക്കാൻ സാദ്ധ്യമല്ല; എന്നുള്ള നിലയിൽ ദൈവത്തിന്റെ മക്കൾ എന്ന് ഹരിജനങ്ങളെ വിശേഷിപ്പിച്ചുകൊണ്ട്, ഇൻഡ്യ ഒട്ടാകെ പ്രചരിപ്പിച്ചത് ഹൈന്ദവ മതത്തെ ചോദ്യം ചെയ്യൽ ആണെന്നുള്ളതിന്റെ പേരിൽ മഹാത്മജിയെ വെടിവച്ചു കൊന്നപ്പോൾ അന്ന് അതിന്റെ അപകടത്തെപ്പററി ആരും മനസ്സിലാക്കിയിരുന്നില്ല. മഹാത്മജിയെ വെടിവച്ചു കൊന്ന ഉടനെ ആർ.എസ്.എസ്സിന്റെ പ്രവർത്തനങ്ങളെ ഗവൺമെൻറ് നിരോധിച്ചിരുന്നു. ഏതാണ്ട് ഒരു വർഷം കഴിഞ്ഞപ്പോൾ പ്രവർത്തനങ്ങൾക്ക് വീണ്ടും അംഗീകാരം കൊടുത്തു. ആയുധം എടുത്തു പ്രവർത്തനം നടത്തുകയില്ല; ട്രെയിനിംഗ് നടത്തുകയില്ല എന്നൊക്കെ അവർ പറഞ്ഞിരുന്നു എങ്കിലും പിന്നീടുള്ള പ്രവർത്തനങ്ങളും ആ രീതിയിൽ ആയിരുന്നു എന്നുള്ളതിന് ധാരാളം തെളിവുകൾ നമുക്ക് കാണാൻകഴിഞ്ഞിരുന്നു. അടിയന്തിരാവസ്ഥക്കാലത്ത് ആർ.എസ്.എസ്സിന്റെ പ്രവർത്തനങ്ങളെ ശക്തിയായി നമ്മൾ എതിർത്തവരാണ്; നിരോധിച്ചവരാണ്. പക്ഷേ അടിയന്തിരാവസ്ഥ കാലഘട്ടത്തിൽപ്പോലും വളരെ രഹസ്യമായി ആർ.എസ്.എസ്സിന്റെ പ്രവർത്തനങ്ങൾ നടന്നിരുന്നു എന്നുള്ളതിന് വ്യക്തമായ തെളിവുകളൊന്നും ഞാൻ ചൂണ്ടിക്കാണിക്കേണ്ടകാര്യമില്ല. ഇൻഡ്യയിലെ ആർ.എസ്.എസ്സിനുവേണ്ടി, ആർ.എസ്.എസ്സിന്റെ ചിന്താഗതികളുമായി യോജിക്കുന്ന ആളുകൾ ചേർന്ന ഒരു ഭരണം ഈ രാജ്യത്ത് ഉണ്ടാകാൻ ഇടയായി എങ്കിൽ ആ അടിയന്തിരാവസ്ഥകാലത്തെ പ്രവർത്തനങ്ങൾ രഹസ്യ പ്രവർത്തനങ്ങൾ ആയിരുന്നു എന്നുള്ളതിന് യാതൊരു സംശയവുമില്ല. അതുകൊണ്ട് എനിക്കു പറയാനുള്ളത്, ആർ.എസ്.എസ്സിന്റെ പ്രവർത്തനങ്ങൾക്ക് മുൻതൂക്കം കൊടുക്കത്തക്ക രീതിയിലോ പരോക്ഷമായോ പ്രത്യക്ഷമായോ ഉള്ള അതിന്റെ പ്രവർത്തനങ്ങളെ പ്രോൽസാഹിപ്പിക്കത്തക്ക രീതിയിലോ ഉള്ള നടപടികളുമായി നമ്മൾ മുന്നോട്ടുപോകുന്നത് ആത്മഹത്യാപരമായ പ്രവർത്തനം ആയിരിക്കും എന്നുള്ളതിന് യാതൊരു സംശയവുമില്ല. ഇന്ന് വടക്കേ ഇൻഡ്യയിൽ നടക്കുന്ന പ്രവർത്തനങ്ങളെപ്പററി, ഓരോ സംസ്ഥാനത്തിലും നടക്കുന്ന കാര്യങ്ങളെപ്പററി ഞാൻ എടുത്തു പറയേണ്ട കാര്യമില്ല. ബീഹാറിലെ ഹരിജനങ്ങളുടെ സ്ഥിതി എന്താണെന്ന് നമുക്ക് ഓരോരുത്തർക്കും അറിയാം. അങ്ങനെ ജനതാ പാർട്ടി ഭരിക്കുന്ന ഓരോ സംസ്ഥാനത്തിലും ആർ.എസ്.എസ്സിന്റെ പ്രവർത്തനങ്ങളെ ഏതു വഴിയിൽനേരിടുന്നു എങ്ങനെ ചെറുക്കുന്നു എന്നുള്ളതിനെപ്പററി നമ്മൾ ആലോചിക്കുമ്പോൾ കേരളത്തിൽ മാത്രം ഇതുപോലെ ഒരു നിയമസഭയിൽ ഒരുപ്രത്യേക സമ്മേളനം വിളിച്ചുകൂട്ടിക്കൊണ്ട് വലിയ അഭിപ്രായ വ്യത്യാസം ഇല്ലാതെ എങ്ങനെ നേരിടുന്നു എന്നുള്ള മാർഗ്ഗങ്ങളെപ്പററിയുള്ള ചില അഭിപ്രായ വ്യത്യാസങ്ങളൊഴിച്ചാൽ ഇതിനെ തുടച്ചു നീക്കേണ്ടതാണെന്നുള്ള അഭിപ്രായഗതിയിൽ ഇത്തരം ഒരു പ്രമേയമെങ്കിലും അവതരിപ്പിച്ച് പാസ്സാക്കാൻ കഴിയുന്നു എന്നത് കേരള നിയമസഭയിൽ അല്ലാതെ ഇൻഡ്യയിൽ മറെറവിടെയെങ്കിലും കഴിയുമോ എന്ന കാര്യംതന്നെ വളരെയധികം സംശയിക്കേണ്ട ഒരു കാര്യമാണ്. അപ്പോൾ ഈ രീതിയിൽ ഇൻഡ്യയിലെ ഇതര സംസ്ഥാനങ്ങളിലേക്ക് വേരൂന്നി പടർന്നു വന്നിരിക്കുന്ന പ്രസ്ഥാനത്തെ ശരിയായ രീതിയിൽ നേരിടണം. അല്ലാതെ അടിച്ചമർത്തിക്കൊണ്ട് ഇല്ലാതാക്കാം എന്ന ഒരു അഭിപ്രായത്തോടെ മുന്നോട്ടു നീങ്ങരുത്. ഞാൻ സൂചിപ്പിച്ചതുപോലെ, ബഹുമാനപ്പെട്ട മുഖ്യമന്ത്രി പറഞ്ഞതുപോലെകഴിഞ്ഞ കാലങ്ങളിൽ സവർണ്ണ മേധാവിത്വം പ്രവർത്തിച്ചു വന്ന മനുഷ്യത്വ രഹിതമായ, സൻമാർഗ്ഗ മൂല്യങ്ങളെ അംഗീകരിക്കാത്ത പ്രവർത്തനങ്ങളെ ശരിക്കും

മനസ്സിലാക്കുവാൻ ഉള്ള നടപടികളുമായി മുന്നോട്ടു പോകണം. ഇന്ന് പല അമ്പലങ്ങളിലും രഹസ്യമായി ആയുധ പരിശീലനം നടത്തുന്നുണ്ട്. നിയമംമൂലം അതിനെ നിരോധിക്കണം എന്ന കാര്യത്തിൽ എനിക്ക് അഭിപ്രായവ്യത്യാസമില്ല. അതുപോലെതന്നെ നീതിരഹിതമായ പ്രവർത്തനങ്ങൾ നടത്തുന്നതിന് കർശനമായ നടപടികൾ ഉണ്ടാക്കണം എന്ന കാര്യത്തിൽ എനിക്ക് യാതൊരു തർക്കവുമില്ല. നമ്മൾ ഇന്ന് തെരുവു തെണ്ടികളായി മാറേണ്ട പരിതഃസ്ഥിതിയിൽ വന്നിരിക്കുന്നു. എവിടേയും ബുദ്ധിമുട്ടുകളും കഷ്ടപ്പാടുകളുമുണ്ട്. കഷ്ടപ്പാടുകളെ ചൂണ്ടിക്കാണിച്ചുകൊണ്ട് ഇത് ഇന്നത്തെ വ്യവസ്ഥിതിയുടെ കുഴപ്പമാണ് എന്ന് കൊച്ചുകുഞ്ഞുങ്ങളോട്, നേഴ്സറിയിൽ പഠിക്കുന്ന കൊച്ചുകുഞ്ഞുങ്ങളോട് പറഞ്ഞു മനസ്സിലാക്കിക്കൊണ്ട് അവർക്ക് ചെറുപ്പത്തിൽ ചില ട്രെയിനിംഗ് കൊടുത്തുകൊണ്ട് അവർ യുവാക്കൻമാരായി വരുമ്പോൾ ഏതു പ്രതിബന്ധത്തേയും നേരിടുന്നതിനുവേണ്ടി ജീവൻ പോലും ബലി കൊടുക്കേണ്ടി വന്നാലും ഞങ്ങൾ തയ്യാറാണ് എന്നുള്ള പ്രഖ്യാപനത്തോടുകൂടി രംഗത്തുവരുന്നതിനുള്ള സാഹചര്യം ഉണ്ടാക്കുമ്പോൾ അതേ രീതിയിൽത്തന്നെ മതേതരത്വത്തിൽ വിശ്വസിക്കുന്ന നമ്മൾ ഓരോരുത്തരും എല്ലാ രാഷ്ട്രീയ പ്രസ്ഥാനങ്ങളിലും സാമൂഹ്യ സംഘടനകളിലും സമുദായ സംഘടനകളിലും വരാൻപോകുന്ന വിപത്തുകളെപ്പററി മനസ്സിലാക്കിക്കൊണ്ട് പ്രവർത്തിക്കാനുള്ള കടമയുണ്ട് എന്നാണ് എനിക്ക് ഈ സന്ദർഭത്തിൽ പറയാനുള്ളത്. സർ, മത ന്യൂനപക്ഷങ്ങളുടെ ആയാലും മതത്തിൽ വിശ്വസിക്കുന്നവരുടെ ആയാലും ഇങ്ങനെയുള്ള ആളുകളുടെ വികാരങ്ങളെ വ്രണപ്പെടുത്തത്തക്കവിധത്തിലുള്ള പ്രവർത്തനങ്ങൾ എടുക്കുമ്പോൾ അതിനെ ന്യായീകരിക്കാൻ തയ്യാറാകുന്നില്ല. നിഷ്പക്ഷമായ രീതിയിൽ നീതിപൂർവകമായ രീതിയിൽ വിലയിരുത്തിക്കൊണ്ട് അതിലെ മറെറാരു വിഭാഗത്തിന് മാനസികമായി വളരെയധികം വേദന തട്ടത്തക്കവിധത്തിലുള്ള പ്രവർത്തനങ്ങളുമായി പോകുന്നു എങ്കിൽ അതിനെ നിയന്ത്രിച്ചുകൊണ്ട് അതിന് പരിവർത്തനം വരുത്തത്തക്കവിധത്തിലുള്ള ചിന്താഗതിയുമായി പോകാനുള്ള സാമർത്ഥ്യം ഈ സമൂഹത്തിന് ഉണ്ടെന്നുള്ള കാര്യം ഞാൻ ഈ സന്ദർഭത്തിൽ വിസ്മരിക്കുന്നില്ല. അങ്ങനെ വരാൻ പോകുന്ന അപകടത്തെ നേരിടാൻ നിഷ്പക്ഷമായി ചിന്തിച്ചുകൊണ്ട് മത ന്യൂനപക്ഷങ്ങളുടെ പ്രവർത്തനങ്ങളാണ് അതിന് വിഘാതമായി നിൽക്കുന്നത്, മററുള്ള വിഭാഗങ്ങളാണ് അതിന് വിഘാതമായി നിൽക്കുന്നത് എന്നുള്ള ചിന്താഗതി വളർത്താതെ യോജിപ്പോടുകൂടി ഈ വിപത്തിനെ നേരിടാൻ തയ്യാറാകുന്നില്ലെങ്കിൽ മഹാത്മാഗാന്ധിയെ കൊന്ന സന്ദർഭത്തിൽ നാം മനസ്സിലാക്കാതിരുന്നതുപോലെ തന്നെ നമ്മൾ എത്ര ശ്രമിച്ചാലും പരിഹരിക്കാൻ സാധിക്കാത്ത ഒരു സ്ഥിതിയിലേക്ക് നീങ്ങും. ആ വിപത്തിലേക്ക് നമ്മുടെ ഇൻഡ്യ പോകാതിരിക്കാൻ വേണ്ടി നമ്മളെല്ലാവരും ഒരുമിച്ച് പ്രവർത്തിക്കുകയും ഇളം തലമുറയെ മനസ്സിലാക്കിക്കുകയും ചെയ്യേണ്ടതുണ്ട്. അതുകൊണ്ട് ഗവൺമെൻറും ജനങ്ങളും എല്ലാം ഒരുമിച്ചു നിന്നുകൊണ്ട് ഈ വിപത്തിനെ നേരിടാനും ഇല്ലാതാക്കാനും ശ്രമിക്കണമെന്നാണ് എനിക്ക് പറയാനുള്ളത് ഈ പ്രമേയത്തെ ഒന്നുകൂടി പിന്താങ്ങിക്കൊണ്ട് എന്റെ വാക്കുകൾ ഉപസംഹരിക്കുന്നു.

ശ്രീ. കെ. ചന്ദ്രശേഖരൻ: സർ, പല ബഹുമാനപ്പെട്ട അംഗങ്ങളുടേയും പ്രസംഗത്തിൽ പറഞ്ഞ പല പ്രധാനപ്പെട്ട കാര്യങ്ങളെക്കുറിച്ചും എനിക്കും എന്റെ പാർട്ടിക്കും അഭിപ്രായങ്ങൾ ഉണ്ടെങ്കിൽ കൂടിയും അതി

നെയെല്ലാംപററി സംസാരിക്കാൻ എനിക്ക് സമയമില്ലാത്തതുകൊണ്ട്, നിവൃത്തിയില്ലാത്തതുകൊണ്ട് പ്രമേയം അവതരിപ്പിച്ച ബഹുമാനപ്പെട്ട മുഖ്യമന്ത്രി പറഞ്ഞ കാര്യങ്ങളെക്കുറിച്ചാണ് ഞാൻ സംസാരിക്കാൻ ഉദ്ദേശിക്കുന്നത്. സർ, ഗോരാവാരംഫററിന്റെ ബഞ്ച് ഓഫ് തോട്ട്സിലും ശ്രീ. വാജ്പേയിയുടെ വളരെകൊല്ലങ്ങാംക്ക് മുമ്പ് മുതൽക്കുള്ള പര്യടന കാര്യങ്ങളിലും എല്ലാം തന്നെ ബഹുമാനപ്പെട്ട മുഖ്യമന്ത്രിക്ക് ഉള്ള അറിവിനെസംബന്ധിച്ച് അദ്ദേഹം പറഞ്ഞതായ വാക്കുകാം ഞാൻ കൗതുകപൂർവം ശ്രദ്ധിക്കുകയുണ്ടായി. സർ, 1967-ൽ (1960 കഴിഞ്ഞ് 7 കൊല്ലമേ അന്ന് ആയിട്ടുള്ളൂ, ഇന്ന് 19 കൊല്ലമായി) ആർ.എസ്.എസ്. നിയന്ത്രണത്തിൽ ഉണ്ടെന്ന് പറയപ്പെടുന്ന ഇന്നത്തെ ജനസംഘത്തോടു കൂടി ബീഹാർ സംസ്ഥാനത്തിൽ ഒരുമിച്ച് ഭരിക്കാനുള്ള സുവർണ്ണാവസരം ബഹുമാനപ്പെട്ട മുഖ്യമന്ത്രിയുടെ പാർട്ടി സ്വീകരിച്ചു കഴിഞ്ഞതിനു ശേഷം ഇന്നും ഈ കാര്യങ്ങാം എല്ലാം ബഹുമാനപ്പെട്ട മുഖ്യമന്ത്രിക്ക് ഓർക്കാൻ സാധിച്ചതിൽ, ഞാൻ ഒരു വിധത്തിൽ പറഞ്ഞാൽ, സന്തോഷിക്കുന്നു. സർ, ഏതെങ്കിലും ഒരു കക്ഷി അതിക്രമങ്ങളോ അക്രമരാഷ്ട്രീയമോ നടത്തുന്നുണ്ടെങ്കിൽ അതിനെ എതിർക്കണമെന്ന കാര്യത്തിൽ എനിക്കോ എന്റെ പാർട്ടിക്കോ യാതൊരു സംശയവുമില്ല. അതിന് പാർട്ടിയെ പ്രത്യേകം എടുത്ത് പറയണ്ടേതില്ല. ആരുതന്നെ ചെയ്താലും എന്ത് തന്നെ ചെയ്താലും അത് അക്രമമാണെങ്കിൽ എതിർക്കണമെന്നുതന്നെയാണ് ഞങ്ങളുടെ അഭിപ്രായം.

സർ, ആർ.എസ്. എസ്സിനെപ്പററി ആരുതന്നെ എന്തെല്ലാം പറഞ്ഞാലും, ബഹുമാനപ്പെട്ട മുഖ്യമന്ത്രി ഇതെല്ലാം തന്നെ പറഞ്ഞാലും, ബഹുമാനപ്പെട്ട മുഖ്യമന്ത്രിയോട് കുറെ കൊല്ലങ്ങളായി വളരെയധികം സ്നേഹബന്ധം പുലർത്തുന്ന കോൺഗ്രസ്സും കോൺഗ്രസ്സിന്റെ നേതാക്കളും എന്താണ് ചെയ്തിരിക്കുന്നതെന്ന് ഓർക്കേണ്ടതുണ്ട്. 1962-ൽ ചൈനീസ് ആക്രമണം ഉണ്ടായി. ആ ആക്രമണ കാലത്ത് ആർ.എസ്.എസ്. ചെയ്ത കാര്യങ്ങളെ പണ്ഡിററ് ജവഹരിലാൽ നെഹ്റു പ്രധാനമന്ത്രിയായിരുന്ന കാലത്ത് അഭിനന്ദിച്ചിട്ടുണ്ട്. 1963-ൽ റിപ്പബ്ലിക് ഡേയ്ക്ക് അവരുടെ പ്രതിനിധികളെ വിളിച്ചുകൂട്ടി പ്രധാനമന്ത്രി അഭിനന്ദിച്ചു. 65-ൽ പ്രധാനമന്ത്രി ലാൽബഹദൂർശാസ്ത്രി പാക്കിസ്ഥാൻ യുദ്ധം നടക്കുന്ന സമയത്ത് ആ കാര്യങ്ങളിൽ പോലിസ്സിനെ സഹായിക്കാൻ വേണ്ടി ആർ.എസ്.എസ്സിനെ നിയോഗിച്ചു. അദ്ദേഹവും അവരെ അഭിനന്ദിച്ചിട്ടുണ്ട്. കഴിഞ്ഞകൊല്ലം വെള്ളപ്പൊക്കവും മററും ഉണ്ടായ സമയത്ത് ആന്ധ്രാ പ്രദേശിലും മററും ആർ.എസ്.എസ്സുകാർ പോയിട്ടു ഗവൺമെൻറിന്റെ സഹായമൊന്നും കൂടാതെ സ്വയം പ്രവർത്തിച്ചു. അതിനെ അഭിനന്ദിച്ചത് ഞാൻ അല്ല, പ്രധാനമന്ത്രി മൊറാർജി ദേശായി അല്ല, ആ ഭാഗത്തേയ്ക്ക് രണ്ട് ദിവസത്തേയ്ക്ക് പര്യടനം പോയിരുന്ന ശ്രീമതി ഇന്ദിരാഗാന്ധി ആയിരുന്നു. പക്ഷേ ഉദ്ദേശം വേറെ ആയിരുന്നു. ഉദ്ദേശം ജനതാ പാർട്ടി ഗവൺമെൻറിന്റെ പ്രവർത്തനങ്ങളൊന്നും അവിടെ കണ്ടില്ലെന്ന് ഉള്ള ഉദ്ദേശത്തോടുകൂടി ആണെന്നുള്ളത് വ്യക്തമാണ്. അത് പത്രങ്ങളിൽ വന്നിട്ടുള്ളതാണ്. ശ്രീമതി ഗാന്ധിയുടെ വാക്കുകളിൽ ഞാൻ ആ പ്രദേശങ്ങളിലെല്ലാം പോയപ്പോാം ആർ.എസ്.എസ്. പ്രവർത്തകർ റിലീഫ് പ്രവർത്തനങ്ങാം ചെയ്യുന്നതല്ലാതെ വേറൊരു ഗവൺമെൻറ് മെഷീനറിയും അവിടെ മൂവ് ചെയ്തതായി കണ്ടില്ലെന്നുള്ളതാണ്.

രണ്ടാം സ്വാതന്ത്ര്യ സമരകാലത്ത് ഞങ്ങളുടെയെല്ലാംകൂടെ സെൻട്രൽ ജയിലിലും മററ് പല ജയിലുകളിലും ഇവർ ഉണ്ടായിരുന്നു. ധാരാളം ആളുകൾ സ്വാതന്ത്ര്യസമരത്തിൽ പങ്കെടുത്തിരുന്നു. രണ്ടാം സ്വാതന്ത്ര്യസമരത്തിൽ വളരെ നിർണ്ണായകമായ പങ്ക് ഇതിൻെറ വോളണ്ടിയർമാരും സുഹൃത്തുക്കളും വഹിക്കുകയുണ്ടായി. ഇതെല്ലാമാണ് ചരിത്രം, ഇതെല്ലാം ഒരു വസ്തുത എന്ന നിലയിൽ പറയുന്നതാണ്. എനിക്ക് ഒരു സംഘടനയേയും പ്രത്യേകമായി സപ്പോർട്ടു ചെയ്യേണ്ട ആവശ്യമില്ല. എനിക്ക് കാര്യവുമില്ല എൻെറ പാർട്ടിയെ സംബന്ധിച്ചിടത്തോളം ഉള്ള കാര്യം വ്യക്തമാക്കി കഴിഞ്ഞിട്ടുള്ളതാണ്. ആ സംഘടനയുമായി എൻെറ പാർട്ടിക്ക് ബന്ധമില്ല. ആ സംഘടനയുടെ വക്താക്കളും എൻെറ പാർട്ടിയുമായി ബന്ധമില്ലെന്നുള്ള കാര്യം വ്യക്തമാക്കിയിട്ടുണ്ട്. സർ, ബഹുമാനപ്പെട്ട മുഖ്യമന്ത്രി അദ്ദേഹത്തിൻെറ പ്രസംഗം അവസാനിപ്പിക്കുമ്പോൾ പറഞ്ഞ ഒരു കാര്യം ഞാൻ പ്രത്യേകം ശ്രദ്ധിക്കുകയുണ്ടായി. ഞാൻ അദ്ദേഹത്തിൻെറ പ്രസംഗം മുഴുവനും ശ്രദ്ധിച്ചു കേട്ടു. അദ്ദേഹം ഒരു രാഷ്ട്രീയ കക്ഷിയേയും എടുത്ത് പറഞ്ഞില്ല. പക്ഷേ അദ്ദേഹം ബുദ്ധിപൂർവ്വം ഒന്നു ചെയ്തു. അദ്ദേഹത്തിൻെറ പ്രസംഗത്തിൻെറ അവസാനഭാഗത്ത് കഴിഞ്ഞ രണ്ട് കൊല്ലക്കാലമായി അവരാണ് പിന്നോക്ക സമുദായങ്ങൾക്ക് അപകടം എന്നും ആ അപകടങ്ങൾ എല്ലാം ആർ.എസ്.എസ്. കാരെ കൊണ്ടാണ് ഉണ്ടാകുന്നതെന്നും ഉള്ള രീതിയിലുള്ള സൂചന നടത്തി. എന്താണ് ഈ രണ്ട് കൊല്ലക്കാലത്തിനകത്ത് വാസ്തവത്തിൽ നടന്നത്? ഇൻഡ്യൻ എയർ ലൈൻസിലും എയർ ഇൻഡ്യയിലും ഒരു ഷെഡ്യൂൾഡ് കാസ്ററ്സ് ആൻറ് ഷെഡ്യൂൾഡ് ട്രൈബിൽ, ഒരു വനിതയ്ക്ക് ഇദംപ്രഥമമായി എയർഹോസ്ററസായി നിയമനം ലഭിച്ചു. ഷെഡ്യൂൾഡ് കാസ്ററ്സ് ആൻറ് ഷെഡ്യൂൾഡ് ട്രൈബ്സിന് സർവ്വീസ്സിൽ പ്രമോഷൻ കാര്യത്തിൽ റിസർവേഷൻ കൊടുത്തുകൊണ്ട് ഇദംപ്രഥമമായി ഇൻഡ്യാ ഗവൺമെൻറ് ഓർഡർ പുറപ്പെടുവിച്ചു. അതും ഈ കഴിഞ്ഞ രണ്ട് കൊല്ലക്കാലത്തിനിടയിലാണ്.

(ബഹളം)

സർ, ഇൻഡ്യയുടെ കണ്ണുകളായിട്ടുള്ള ഹിന്ദി സംസാരിക്കുന്ന സംസ്ഥാനങ്ങളിൽ കഴിഞ്ഞ 30 കൊല്ലക്കാലം പിന്നോക്ക സമുദായങ്ങൾക്ക് റിസർവേഷൻ ഉണ്ടായിരുന്നില്ല. കഴിഞ്ഞ രണ്ട് കൊല്ലക്കാലത്തിനിടയ്ക്ക് 26 ശതമാനം റിസർവേഷൻ ഇദംപ്രഥമമായി ബീഹാർ സംസ്ഥാനത്തിലാണ് കൊണ്ടുവന്നത്. ഒരു മൈനോറിററി കമ്മീഷൻ ഉണ്ടാക്കി. ഒരു ബാക്ക് വേഡ് ക്ലാസ്സസ് കമ്മീഷൻ ഉണ്ടാക്കി. സർ, അടിയന്തിരാവസ്ഥ കാലത്ത് ബിഷപ്പിനെ ഉണ്ടാക്കണമെങ്കിൽ കേന്ദ്ര ഗവൺമെൻറിൻെറ സമ്മതം വേണമായിരുന്നു. ആ സമ്മതം വേണ്ടാതെ വന്നത് കഴിഞ്ഞ രണ്ടു കൊല്ലക്കാലത്തിനിടയിലാണ്. ഈ കാര്യങ്ങളെല്ലാം ഈ കഴിഞ്ഞ രണ്ടു കൊല്ലക്കാലത്തിനിടയിൽ നടന്നിരിക്കെ ഈ രണ്ട് കൊല്ലക്കാലത്തിനകത്ത് എന്ത് ആപത്താണ് ഇൻഡ്യയിലെ സാധാരണക്കാരായ ആളുകൾക്ക്, ന്യൂനപക്ഷ സമുദായങ്ങൾക്ക് അല്ലെങ്കിൽ മതപരമായ ഏതെങ്കിലും സമുദായത്തിന് ഉണ്ടായിട്ടുള്ളത്? ആ നിലയ്ക്ക് ഈ പ്രമേയം കൊണ്ടുവന്നിട്ടുള്ളത് ആത്മാർത്ഥതയോടുകൂടിയല്ല; ഈ പ്രമേയം രാഷ്ട്രീയമായ ഉദ്ദേശത്തോടുകൂടിയാണ് കൊണ്ടുവന്നിട്ടുള്ളത്. എന്താണ് സർ, ഈ പ്രമേയം കൊണ്ടുവരാൻ ഉണ്ടായ കാരണം? ഈ സഭയിൽ ബഹുമാനപ്പെട്ട

എം. വി. രാഘവനും വിജയനും തലശ്ശേരി ഭാഗങ്ങളിൽ നടന്നതായ ചില കാര്യങ്ങളെ സംബന്ധിച്ച് അടിയന്തിരപ്രമേയം ഉന്നയിക്കുകയുണ്ടായി. ആ കാര്യത്തെപ്പററി ചർച്ച ചെയ്യേണ്ടതായിരുന്നു. അത്തരത്തിലുള്ള അനുഭവങ്ങൾ ഉണ്ടാകാതിരിക്കാനുള്ള നടപടികൾ ഗവൺമെൻറ് തീർച്ചയായും എടുക്കേണ്ടതാണ്. അതിലൊന്നും അഭിപ്രായവ്യത്യാസമില്ല. തലശ്ശേരിയെ എങ്ങനെ ഒതുക്കി തീർക്കാൻ കഴിയും തലശ്ശേരിയിലെ അനിഷ്ടസംഭവങ്ങൾ എങ്ങനെ ഈ സംസ്ഥാനത്ത് പടരാതിരിക്കാൻ കഴിയും. ഈ സംസ്ഥാനത്ത് ഏതെങ്കിലും സംഘടന, അനാവശ്യമായി, അനധികൃതമായി ആയുധ പരിശീലനം നടത്തിയാൽ അത് എങ്ങനെ തടയാൻ കഴിയും. ഈ സംസ്ഥാനത്തിന് ഹാനികരമായി ഏതെങ്കിലും സംഘടന പ്രവർത്തിക്കുകയാണെങ്കിൽ ആ സംഘടനയുടെ പ്രവർത്തനം എങ്ങനെ ക്രമീകരിക്കാൻ കഴിയുമെന്ന കാര്യത്തിൽ അഭിപ്രായ വ്യത്യാസമില്ല. അതാണോ ഈ പ്രമേയത്തിൽ കണ്ടിട്ടുള്ളത്? ഈ പ്രമേയത്തിൽ കണ്ടിട്ടുള്ളതെല്ലാം തന്നെ ഈ സംസ്ഥാനത്തെ സംബന്ധിച്ചിടത്തോളം പറയുമ്പോൾ ഈ സംഘടനയെ പേരെടുത്തുകൊണ്ട് പറയുന്നത് തെററാണെന്ന് വസ്തുതകൾ തെളിയിക്കും. സർ, ഇവിടെ മതവിദ്വേഷം എവിടെയാണ് ഇളക്കി വിടുന്നത്?

ന്യൂനപക്ഷങ്ങൾക്കെതിരായിട്ടാണ് അന്ന് ആക്രമണം ഈ രാജ്യത്തു നടന്നത്. അതു നടക്കുകയില്ലായിരുന്നു സർ. ഏതു രാഷ്ട്രീയകക്ഷിയുടെ പേരിലായാലും ശരി മത ന്യൂനപക്ഷങ്ങളെ സംരക്ഷിക്കണമെന്ന കാര്യത്തിൽ അഭിപ്രായ വ്യത്യാസമില്ല. ഞങ്ങളെല്ലാം കൈകോർത്തു പിടിച്ചുകൊണ്ട് മതന്യൂനപക്ഷങ്ങളെ സംരക്ഷിക്കാൻ മുന്നോട്ടുനീങ്ങും എന്ന കാര്യത്തിൽ ഒന്നുംതന്നെ സംശയിക്കേണ്ടതില്ല. ഈ രാജ്യത്തിൻെറ ഐക്യത്തിനും ഭദ്രതയ്ക്കും ജനാധിപത്യത്തിനും ഭീഷണിവരുത്തി എന്നു പറയുന്നു. പക്ഷേ സർ, ഞാൻ വളരെ വിനയപൂർവ്വം ബഹുമാനപ്പെട്ട മുഖ്യമന്ത്രി വാസുദേവൻ നായരോടു പറയട്ടെ, ഇന്ന് ഈ പ്രമേയം അവതരിപ്പിക്കാൻ അദ്ദേഹത്തിന് അവസരം കിട്ടിയിട്ടുണ്ടെങ്കിൽ അത്, കുറച്ച് ആത്മാർത്ഥതയുള്ള പ്രവർത്തകർ രണ്ടാം സ്വാതന്ത്ര്യസമരത്തിൽ പങ്കെടുത്തുകൊണ്ട് ആ രണ്ടാം സ്വാതന്ത്ര്യസമരം വിജയിപ്പിച്ചതുകൊണ്ടും ഈ രാജ്യത്തു ജനാധിപത്യം നിലനിർത്തിയതുകൊണ്ടും മാത്രമാണ്. രണ്ടാം സ്വാതന്ത്ര്യ സമരം വിജയിക്കാതിരുന്നെങ്കിൽ ഈ രാജ്യം ഇന്നും ഏകാധിപതിയുടെ ചങ്ങലയിൽ ആയേനെ. ഏകാധിപത്യം നിലനിൽക്കുകയും ഏകാധിപതിയുടെ കൂലിവേലക്കാർ ഭരിക്കുകയും ചെയ്തേനെ. ഈ രാജ്യത്ത് ഏകാധിപതിയേയും ഏകാധിപതിയുടെ കൂലിവേലക്കാരേയും ഭരണരംഗത്തുനിന്നും രാഷ്ട്രീയരംഗത്തുനിന്നും നീക്കം ചെയ്യാൻ സാധിച്ചതുകൊണ്ടുമാത്രമാണ് ശ്രീ. വാസുദേവൻ നായർക്ക് ഇത്തരത്തിലുള്ള പ്രമേയമവതരിപ്പിക്കാൻ സൗകര്യം കിട്ടിയതെന്ന് ഓർത്തുകൊണ്ടെങ്കിലും ഇത്തരത്തിലുള്ള ഭീഷണിയും തൊററായ കാര്യങ്ങളും കൊണ്ടുവരാതിരിക്കണം. ഈ പ്രമേയം അക്രമം അവസാനിപ്പിക്കാൻ കൊണ്ടുവന്നിട്ടുള്ളതാണെന്നു സൂചനകളുണ്ട്. ആ സൂചനകളോടു സഹകരിക്കുകയാണ്. അത്തരത്തിലുള്ള സമാധാനഭംഗം ഈ സംസ്ഥാനത്ത് ഒരിക്കലും ഉണ്ടാകാൻ പാടില്ല. പക്ഷേ ഒരു സംഘടനയെ പേരെടുത്തു പറഞ്ഞുകൊണ്ട് അവാസ്തവമായ സംഗതികൾ വച്ചുകൊണ്ട് സദുദ്ദേശംകൂടാതെ, രാഷ്ട്രീയോദ്ദേശത്തോടുകൂടി, കൊണ്ടുവന്നിട്ടുള്ള ഈ പ്രമേയത്തെ ഈ നിലയിൽ ഞങ്ങൾക്ക് അനുകൂലിക്കാൻ നിവൃത്തിയില്ലാത്തതുകൊണ്ട് ഞങ്ങൾ ഇതിൻെറ വോട്ടിങ്ങിൽ പങ്കെടുക്കാൻ ഉദ്ദേശിക്കുന്നില്ല.

(ശ്രീ. കെ. ചന്ദ്രശേഖരനും ജനതാ പാർട്ടിയിലെ മററു മെമ്പർമാരും സഭ വിട്ടു പുറത്തുപോയി)

ശ്രീ. ഇ. അഹമ്മദ്: മി. ഡെപ്യൂട്ടി സ്പീക്കർ സർ, ബഹുമാനപ്പെട്ട മുഖ്യമന്ത്രി ഇവിടെ അവതരിപ്പിച്ച പ്രമേയത്തെ ഞാൻ സർവ്വാത്മനാ സ്വാഗതം ചെയ്യുന്നു. ഈ പ്രമേയം ഇവിടെ അവതരിപ്പിച്ചപ്പോൾ, കഴിഞ്ഞ മുപ്പതുവർഷക്കാലത്തെ അനുഭവങ്ങൾ വച്ചുനോക്കുമ്പോൾ, മതന്യൂനപക്ഷങ്ങളുടെ അഭിലാഷങ്ങളുടെ ഒരു പ്രതീകമായാണ് എനിക്ക് ഈ പ്രമേയത്തെ കാണാൻ കഴിയുന്നത്. ഇൻഡ്യാരാജ്യത്തെ മതന്യൂനപക്ഷങ്ങൾ അനുഭവിച്ചുവരുന്ന കഷ്ടതകളുടെയും യാതനകളുടെയും വേദനകളുടെയും നിഴലിൽ നിന്നുകൊണ്ട് ഈ പ്രമേയത്തെ വീക്ഷിക്കുമ്പോൾ ഇൻഡ്യൻ ജനാധിപത്യത്തിന് ഈ നിയമസഭ ഈ പ്രമേയത്തിലൂടെ ഒരു പുതിയ സുവർണ്ണാദ്ധ്യായം എഴുതിച്ചേർക്കുകയാണ് എന്നു പറഞ്ഞാൽ അതിൽ അതിശയോക്തിയില്ല.

എന്റെ ബഹുമാന്യ സ്നേഹിതൻ ജനതാ പാർട്ടിയുടെ നേതാവ് ശ്രീ. ചന്ദ്രശേഖരൻ ഇവിടെ പ്രസംഗിച്ചതു കേട്ടു. ഞാൻ ഒരു കാര്യത്തിൽ അദ്ദേഹത്തെ അഭിനന്ദിച്ചുകൊള്ളട്ടെ; ആർ. എസ്. എസ്സിനെ ഒരിക്കലും എതിർക്കുകയില്ലെന്നും എന്നും അനുകൂലിക്കും എന്നുമുള്ള കാര്യത്തിൽ അദ്ദേഹം ആത്മാർത്ഥത പുലർത്തിയിരിക്കുന്നു! ജനതാ പാർട്ടിയും അതിന്റെ നേതാവും ജനതാ പാർട്ടിയിൽ വിശ്വസിക്കുന്നവരും ആർ.എസ്.എസ്സിനെ എങ്ങനെ നോക്കിക്കാണുന്നുഎന്നുള്ളതിന്റെ വ്യക്തമായ ഒരു ചിത്രമാണ് ശ്രീ. ചന്ദ്രശേഖരൻ ഈ സഭയിൽ കൊത്തിവച്ചിട്ടുള്ളത് എന്നതിന് സംശയമില്ല. അദ്ദേഹം, ആർ.എസ്.എസ്. ഇൻഡ്യൻ രാഷ്ട്രീയത്തിൽ ചെയ്തതായി അദ്ദേഹം കരുതുന്ന കുറെ നൻമകൾ ഊന്നിപ്പറഞ്ഞു. അതു കേട്ടപ്പോൾ എനിക്കുതോന്നിയത് ''പട്ടിണികിടക്കുന്ന ആളുകളോടു പല്ലുകുത്തിയുടെ മാഹാത്മ്യം'' പറയുന്നതായിട്ടാണ്. അദ്ദേഹം പറഞ്ഞു ഈ കേരളത്തിലെ മതന്യൂനപക്ഷങ്ങളെ ആക്രമിക്കാൻ അദ്ദേഹത്തിന്റെ പാർട്ടി അനുവദിക്കുകയില്ലെന്ന്! ആർക്കുവേണം ജനതാ പാർട്ടിയുടെ സഹായം. ആക്കാര്യത്തിൽ ജനതാ പാർട്ടിക്ക് അങ്ങനെയുള്ള കാര്യങ്ങളിൽ ആത്മാർത്ഥതയുണ്ടെങ്കിൽ ഞാൻ ചോദിക്കട്ടെ, ബീഹാറിൽ മുസ്ലീം ന്യൂനപക്ഷത്തെ മർദ്ദിക്കുകയും വധിക്കുകയും ചെയ്തുകൊണ്ടിരുന്നപ്പോൾ അവിടെ കർപ്പൂരി താക്കൂറിന്റെ ഗവൺമെൻറിന് എന്തു ചെയ്യാൻ സാധിച്ചു? അലിഗറിലെ തെരുവീഥികളിൽ അവിടത്തെ മതന്യൂനപക്ഷങ്ങളെ കശാപ്പു ചെയ്തുകൊണ്ടിരുന്നപ്പോൾ ജനതാ പാർട്ടിയുടെ ഗവൺമെൻറിന് അവിടെ എന്തുചെയ്യാൻ സാധിച്ചു? വാരാണസിയിലെ തെരുവീഥികളിൽ മുസ്ലീം ന്യൂനപക്ഷ സഹോദരിമാരെ മാനഭംഗപ്പെടുത്തുകയും മുസ്ലീങ്ങളുടെ കടകൾ ആക്രമിക്കുകയും അവരെ കൊല്ലുകയും ചെയ്തപ്പോൾ ജനതാപാർട്ടിയുടെ ഗവൺമെൻറിന് എന്തു ചെയ്യാൻ സാധിച്ചു? സാമ്പലിലെ പള്ളിയിൽ കയറി അവിടത്തെ മതനേതാവിനെ പിടിച്ചുകൊണ്ടുവന്നു ജീവനോടെ ചുട്ടെരിച്ചപ്പോൾ ജനതാ പാർട്ടിക്ക് അവിടെ എന്തുചെയ്യാൻ സാധിച്ചു? അവിടെയെങ്ങും ഒന്നും ചെയ്യാതെ കേരളത്തിൽവന്നു പ്രതിപക്ഷത്തിരുന്നുകൊണ്ടു ഇവിടെവച്ചു പറയുകയാണ് മതന്യൂനപക്ഷങ്ങളുടെ നേരെ ജനതാ പാർട്ടി അക്രമം അനുവദിക്കുകയില്ല എന്ന്! പറഞ്ഞതിനു നന്ദിയുണ്ടെങ്കിലും ഞാൻ ഒരുകാര്യം പറയാനാഗ്രഹിക്കുകയാണ്. ഇവിടെ സുസംഘടിതരായ മതന്യൂനപക്ഷങ്ങളും അതിനെക്കാളും സുശക്തമായ, രാജ്യത്തെ അദ്ധ്വാനിക്കുന്ന ജനവിഭാഗങ്ങളുടെ പാർട്ടികളും മററു പുരോഗമനശക്തികളും ഉള്ള കാലത്തോളം ഇവിടെ മതന്യൂനപക്ഷങ്ങൾക്കു രക്ഷയുണ്ട് എന്നുവിശ്വസിക്കാനുള്ള ബുദ്ധി ഞങ്ങൾക്കുണ്ട്. അക്കൂട്ടത്തിൽ ഒഴുകുന്ന തോണിക്ക് ഒരുന്ത് എന്ന നിലയിൽ ശ്രീ. ചന്ദ്രശേഖരൻ

അങ്ങനെ ഞങ്ങളെ സഹായിക്കുമെങ്കിൽ അതിന് അദ്ദേഹത്തോടു കുറച്ചൊരു നന്ദിയുണ്ട് എന്നു പറയാൻ ഞാൻ മടിക്കുന്നില്ല. പക്ഷേ എനിക്ക് അദ്ദേഹത്തെയും അദ്ദേഹത്തിന്റെ പാർട്ടിയിലെ നേതാക്കൻമാരെയും ഓർമ്മിപ്പിക്കാനുള്ളത് അദ്ദേഹത്തിന്റെ പാർട്ടിയിലെ പ്രമുഖനേതാക്കളിൽ ഒരാളും ഈ കഴിഞ്ഞ കാലംവരെയും ആ പാർട്ടി ഭരിക്കുന്ന കേന്ദ്രത്തിലെ ആരോഗ്യമന്ത്രിയായിരുന്ന ആളുമായ ശ്രീ. രാജ്നാരായണൻ പറഞ്ഞ കാര്യമാണ്. ഈ 1979 മാർച്ചുമാസം 25-ാം തീയതി പുറത്തുവന്ന 'സൺഡേ' വാരികയിൽ ഒരഭിമുഖസംഭാഷണത്തിൽ അദ്ദേഹം ജനതാ പാർട്ടിയെ തുറന്നുകാണിച്ചിരിക്കുകയാണ്. അദ്ദേഹം അലിഗർ സംഭവങ്ങളെപ്പററി പറഞ്ഞത് ഞാനിവിടെ വായിക്കാനാഗ്രഹിക്കുന്നു സർ, "I am in the Janatha Party and the question is whether it would be possible for me to safeguard their interest, i.e. the interests of the minorities, from the Saklecha Governments clutches (in Madhya Pradesh). Take the instance of the Aligarh riots. The Central leadership sent a delegation to Aligarh. Krishna Kant was one of them. All the members wrote that RSS was behind these riots. But the Janatha Party leadership did not accept it. On the other hand they have been defending RSS." ഇതാണ് രാജ്നാരായണൻ പറഞ്ഞത്. ആർ. എസ്. എസ്. അലിഗറിൽ നടത്തിയ സംഭവങ്ങളെ അനുകൂലിക്കുന്നു എന്നുമാത്രമല്ല ആർ.എസ്.എസിനെ ഡിഫെൻഡ് ചെയ്യുകയായിരുന്നു ജനത പാർട്ടി ചെയ്തത് എന്നാണ് അദ്ദേഹം പറഞ്ഞത്. എന്തിനേറെ പറയുന്നു, ജനതാ പാർട്ടിയുടെ ജനറൽ സെക്രട്ടറിയായ ശ്രീ. മധു ലിമായേ ഈ അടുത്ത ദിവസം ഒരു പ്രസ്താവനയിൽ പറഞ്ഞത് ദൂരദർശനു ആൾ ഇൻഡ്യാ റേഡിയോവും ആർ.എസ്.എസ്. നേതാക്കൻമാരെ പുകഴ്ത്തി പാടുന്നു എന്നാണ്. സർ, ഇത് മുസ്ലീം ലീഗിൽപ്പെട്ട ഞങ്ങളാം പറഞ്ഞതല്ല, മധുലിമായേ പറഞ്ഞതാണ്. മഹാത്മാഗാന്ധിയുടെ സ്ഥാനത്ത് ദേവരശിനെയും ജവഹർലാൽ നെഹ്റുവിന്റെ സ്ഥാനത്ത് ദീനദയാൽ ഉപാദ്ധ്യായയേയും അവരോധിക്കുന്നു എന്നും അദ്ദേഹം പറയുകയുണ്ടായി. സർ, ശ്രീ. രാജ്നാരായണൻ പറഞ്ഞതെന്താണ് "All India Radio is nothing but All Advani Radio". എന്നാണ് അദ്ദേഹം പറഞ്ഞത്. ഗാന്ധിജിയുടെ സ്ഥാനം അവരിന്ന് അവരുടെ ആർ.എസ്.എസ്. നേതാക്കൻമാർക്കു നൽകുന്നു എന്നാണ്.

ഈ രാജ്യത്ത് ഇന്നു നടക്കുന്ന ഓരോ സംഭവത്തിൽനിന്നും മനസ്സിലാക്കാൻ സാധിക്കുന്നത് ആർ.എസ്.എസ്സുകാർ ഭരണത്തിൽ നുഴഞ്ഞുകടക്കുന്നുവെന്നാണ്. അങ്ങനെ നുഴഞ്ഞുകടക്കുന്നതിനെപ്പററി സുഭദ്രാ ജോഷിയുടെ 'Is RSS behind the communal riots' എന്ന പുസ്തകത്തിൽ വളരെ വ്യക്തമായി പറഞ്ഞിട്ടുണ്ട്. അതുപോലെതന്നെ ഇന്നു ജനത പാർട്ടിയെ അനുകൂലിക്കുന്ന ശ്രീ. കുലദീപ് നയ്യാർ India - critical years എന്ന പുസ്തകത്തിൽ, ജനസംഘം എന്നത് ആർ.എസ്.എസിന്റെ പൊളിററിക്കൽ വിങ്ങാണെന്നു വളരെ വ്യക്തമായി പറഞ്ഞിട്ടുണ്ട്. "Jan Sangh's military wing is RSS. Jan Sangh does have the anti-Muslim bias. It does mouth to mouth propaganda that since the Muslims have a country of their own namely Pakistan, they have to quit India. ഇതു മുഴുവൻ പറയുന്നത് കുലദീപ് നയ്യാറാണ്.

അങ്ങനെ ഈ രാജ്യത്തുള്ള എല്ലാ പുരോഗമന രാഷ്ട്രീയക്കാരും അതുപോലുള്ള രാഷ്ട്രീയ പ്രസ്ഥാനങ്ങളും ഈ രാജ്യത്തെ ക്ഷേമത്തിനും

മതേതരത്വത്തിനും വേണ്ടി നിലകൊള്ളുന്നു. ഈ രാജ്യത്തെ രാഷ്ട്രീയ കക്ഷികളും ആർ.എസ്.എസ്.ന് എതിരായി നീങ്ങി കാണുന്നതിൽ എനിക്ക് സന്തോഷമുണ്ട്. ഈ കഴിഞ്ഞ 30 വർഷക്കാലമായി എന്തുകൊണ്ട് ആർ.എസ്.എസ്. ഇവിടെ നിലനിന്നുവെന്നുള്ളത് ഈ രാജ്യത്തെ സ്വതന്ത്രമായി ചിന്തിക്കുന്ന എല്ലാവിഭാഗം ആളുകളുടേയും മുമ്പിലുള്ള ഒരു പ്രശ്നമാണ്. 30 വർഷക്കാലം ആർ.എസ്.എസ്. ഈ രാജ്യത്ത് നടത്തിയ പ്രവർത്തനങ്ങളുടെ പേരിൽ ആ കക്ഷിക്ക്. ആ പ്രസ്ഥാനത്തിന് ഈ രാജ്യത്ത് നിലനിൽക്കുവാനവകാശമില്ല. ഇത്രയൊക്കെ സർവ്വസാഹോദര്യത്തിനുവേണ്ടി നിലകൊള്ളുന്ന ഒരു രാജ്യത്തു മത സഹിഷ്ണുത കാംക്ഷിക്കുന്ന ഒരു രാജ്യത്ത് ഈ പ്രത്യേക വിഭാഗത്തിനെതിരായി ആർ.എസ്.എസ്. പ്രചണ്ഡമായ പ്രചരണം നടത്തുകയാണ്. ഇത് ആർക്കും നിഷേധിക്കുവാൻ സാധ്യമല്ല. മതന്യൂനപക്ഷങ്ങളെ സംബന്ധിച്ചിടത്തോളം അവരുടെ ആശാകേന്ദ്രമായിട്ടുള്ള മഹാത്മജിയുടേയും പണ്ഡിററ് ജവഹർലാൽ നെഹ്റുവിന്റെയും നേതൃത്വത്തിലുണ്ടായിരുന്ന ഇൻഡ്യൻ കോൺസ്ററിററ്യുവൻറ് അസംബ്ലി അംഗീകരിച്ച ഇൻഡ്യൻ ഭരണഘടനയാണ്. എല്ലാ മതവിഭാഗങ്ങൾക്കും അവരവരുടെ മതം സ്വീകരിച്ച് ജീവിക്കുവാനും വളരുവാനും അനുവദിക്കുന്ന ഒരു സെക്കുലർ ഭരണഘടനയ്ക്കു രൂപം കൊടുത്ത രാഷ്ട്ര നേതാക്കൻമാരുടെ മുഖത്ത് കരിവാരി തേയ്ക്കുന്ന അനുഭവമാണ് ഇന്ന് നമുക്കു ഇവിടെയുണ്ടായിട്ടുള്ളത്. മഹാത്മജിയുടെ ഏററവും പ്രശസ്തനായ ഒരു അനുയായി പണ്ഡിററ് ജവഹർലാൽ നെഹ്റു ഇൻഡ്യൻ സംസ്കാരത്തെപ്പററി പറഞ്ഞത് ''നാനാത്വത്തിൽ ഏകത്വം കാണുന്നതാണ് ഇൻഡ്യൻ സംസ്കാരം എന്നാണ്. പക്ഷേ ആർ.എസ്.എസ്. ഇവിടെ വിഭാവനം ചെയ്യുന്നത് ഒരു പ്രത്യേക വർഗ്ഗത്തിന്റെ ഫാസിസ്ററ് രീതിയിലുള്ള ഒരു സമൂഹത്തെയാണ്. ഈ സമൂഹം ഇൻഡ്യയെ സംബന്ധിച്ചിടത്തോളം നിഷേധാത്മകമാണ്. ഇൻഡ്യയിലെ ജനവിഭാഗങ്ങളെ സംബന്ധിച്ചിടത്തോളം ഇത് ഒരിക്കലും തന്നെ ഇവിടെ നിലനിറുത്തുവാൻ സാദ്ധ്യമല്ലാത്തതാണ്. 1948 ജനുവരി 30-ാം തീയതി ലോകത്തെ മുഴുവൻ കിടുകിടാ വിറപ്പിച്ച, ലോകത്തെ മുഴുവൻ ദുഖത്തിലാഴ്ത്തിയ ഒരു സംഭവമുണ്ടായി. മഹാത്മജിയെ വെടിവച്ചുകൊന്നു. ആരാണ് സർ, മഹാത്മജിയെ കൊന്നത്? നാഥുറാംഗോഡ്സേ. അദ്ദേഹത്തിന്റെ തോക്കിൽ നിന്നും വന്ന വെടിയുണ്ട ഇൻഡ്യൻ രാഷ്ട്രത്തിന്റെ എല്ലാം എല്ലാം ആയിരുന്ന മഹാത്മജിയുടെ നെഞ്ചിലൂടെ നുഴഞ്ഞുകയറുകയാണ് ചെയ്തത്. ബിർളാ മന്ദിരത്തിന് പൊൻമുററത്ത് ആ മഹാനായ നേതാവ് ഏതൊരു ലക്ഷ്യത്തിനുവേണ്ടി തന്റെ ആത്മാവ് ആഹൂതി ചെയ്തുവോ, ആ ലക്ഷ്യം—സർവ്വസമുദായമൈത്രിയാണ്. അത് നമ്മുടെ മുമ്പിലുണ്ട്. അതാണ് നമ്മൾ പൊക്കിപ്പിടിക്കേണ്ടത്. ഗാന്ധിജി മരിച്ചുവീണപ്പോൾ പണ്ഡിററ് ജവഹർലാൽ നെഹ്റു ആണ് ആൾ ഇൻഡ്യാ റേഡിയോയിലൂടെ പറഞ്ഞു ''The light has gone out of our lives and there is darkness everywhere''. ആർ.എസ്.എസ്. ന്റെ പ്രവർത്തനം നടക്കുന്ന ഇൻഡ്യയിൽ നമ്മൾ ഇപ്പോഴും ഇരുട്ടിൽ തപ്പുകയാണോയെന്നു ചോദിക്കുവാൻ ഞാനാഗ്രഹിക്കുകയാണ്. ഈ ഇരുട്ടിൽനിന്നും നമ്മുടെ രാജ്യത്തിന് വെളിച്ചമുണ്ടാകണമെങ്കിൽ ഈ നാട്ടിലെ പുരോഗമനശക്തികൾ, ഈ നാട്ടിലെ രാഷ്ട്രീയ ശക്തികൾ, ഈ നാട്ടിലെ അദ്ധ്വാനിക്കുന്ന ജനവിഭാഗത്തെ പ്രതിനിധാനം ചെയ്യുന്ന കക്ഷികൾ അതുപോലുള്ള മതന്യൂനപക്ഷങ്ങളുടെ ശക്തികൾ ഇതെല്ലാം കൈകോർത്ത് പിടിക്കണം. അങ്ങനെ കൈകോർത്തു പിടിച്ച് മുന്നേറിയാൽ ഈ രാജ്യത്തിന്റെ മുഖത്ത് കാർക്കിച്ച് തുപ്പാൻ വെമ്പുന്ന, അതിനുവേണ്ടി കാത്തുനിൽക്കുന്ന ഈ വർഗ്ഗ ശക്തിയെ

ഈ വിഭാഗീയ പ്രവണതയെ, ഈ രാജ്യത്തെ നാശത്തിലേക്കു മാത്രം നയിക്കുന്ന ദുശക്തിയെ നമുക്കു പിടിച്ചുകെട്ടാൻ സാധിക്കും. അതിനു വേണ്ടി നമ്മളെല്ലാവരും ഒത്തൊരുമിച്ച് മുമ്പോട്ടുപോകണമെന്നാണ് ഈ പ്രമേയം കൊണ്ടുദ്ദേശിക്കുന്നതെങ്കിൽ ഈ പ്രമേയത്തെ സർവ്വാത്മനാ സ്വാഗതം ചെയ്തുകൊണ്ട് ഞാൻ എന്റെ വാക്കുകൾ ഉപസംഹരിക്കുന്നു.

ശ്രീ. പി. എം. അബൂബക്കർ: സർ, ബഹുമാനപ്പെട്ട മുഖ്യമന്ത്രി ഇവിടെ അവതരിപ്പിച്ച പ്രമേയത്തിന്റെ അന്തസ്സത്തയോട് ഞാൻ യോജിക്കുകയാണ്. പക്ഷെ ഈ പ്രമേയം പാസ്സാക്കിയതുകൊണ്ടു മാത്രം മതിയോയെന്നുള്ള കാര്യത്തെ കുറിച്ച് കൂടി ചിന്തിക്കേണ്ടതുണ്ട്. ഈ പ്രമേയത്തിന്റെ ഓപ്പറേറ്റീവ് പാർട്ട് എന്ന നിലയിൽ ആർ.എസ്.എസ്. ന്റെ പ്രവർത്തനങ്ങളിൽ ഈ സഭ അപലപിക്കുന്നുവെന്നു മാത്രം പറഞ്ഞുകൊണ്ട് അവസാനിപ്പിച്ചാൽ മതിയോ? ആർ.എസ്.എസ്. ന്റെ ഭീഷണി രാജ്യവ്യാപകമാണെങ്കിലും സംസ്ഥാന തലത്തിൽ അതിനെ ഫലപ്രദമായി നേരിടുവാൻ വേണ്ടിയുള്ള നടപടികൾ ഈ പ്രമേയം അവതരിപ്പിച്ച പ്രമേയാവതാരകനായ ബഹുമാനപ്പെട്ട മുഖ്യമന്ത്രിയുടെ ഗവൺമെന്റ് തന്നെ സ്വീകരിക്കേണ്ടതില്ലേ? അതിന് നിലവിലുള്ള നിയമപ്രകാരം എടുക്കേണ്ട നടപടികൾ എടുക്കണമെന്നാണ് എനിക്ക് ബഹുമാനപ്പെട്ട മുഖ്യമന്ത്രിയുടെ ശ്രദ്ധയിൽപെടുത്തുവാനുള്ളത്.

സർ, ആർ.എസ്.എസ്. നെക്കുറിച്ച് ഇവിടെ പലരുംപലതും പറഞ്ഞു കേട്ടു. ആർ.എസ്.എസ്. കാർ ദേശീയ പ്രസ്ഥാനത്തിന്റെ ശത്രുക്കളാണെന്നു രേഖകളിൽ കാണുന്നുണ്ട്. ഗാന്ധിയൻതത്വശാസ്ത്രത്തിന്റെ എതിരാളിയായിരുന്നു ഇവർ എന്നും ചരിത്ര രേഖകളിൽ കാണുന്നുണ്ട്. ബ്രിട്ടീഷുകാർമുതൽ ഇന്ന് അധികാരത്തിലിരിക്കുന്ന ഏത് കക്ഷികൾ ആയാലും ഏതുവർഗ്ഗമായാലും അവരെ പ്രീണിപ്പിക്കുകയും അവർക്ക് ശിങ്കിടിപാടുകയും ജയജയ പാടുകയും ചെയ്യുന്ന നിലപാട് അല്ല ആർ.എസ്.എസ്.കാർ പുലർത്തിപ്പോന്നിരുന്നത് എന്ന് കഴിഞ്ഞ കാലഅനുഭവങ്ങളിൽനിന്നും മനസിലാക്കുവാൻ കഴിഞ്ഞിട്ടുണ്ട്. എന്തിന് ഏറെ പറയുന്നു, ആർ. എസ്. എസിന്റെ പരമോന്നതനേതാവായി വിരാജിക്കുന്ന ശ്രീ. ദേവ്അരശ് അടിയന്തിരാവസ്ഥക്കാലത്ത് ശ്രീമതി ഇന്ദിരാഗാന്ധിയുടെ പാർട്ടിക്ക് പിൻതുണ പ്രഖ്യാപിച്ചു. അതായത് ജയിലിൽ നിന്നും വിമോചിപ്പിക്കുകയാണെങ്കിൽ ശ്രീമതി ഇന്ദിരാഗാന്ധിയുടെ പരിപാടികൾ വിജയിപ്പിക്കുന്നതിനുള്ള പ്രവർത്തനങ്ങളിൽ വ്യാപൃതരാകാമെന്ന് ശ്രീ. വിനോബാഭാവേ മുഖേന ഒരു ഉറപ്പ് എന്ന നിലയിൽ ശ്രീമതി ഗാന്ധിക്ക് കത്ത് എഴുതിയെന്ന് രേഖകളിൽ കാണുന്നുണ്ട്. അതിൽ യാഥാർത്ഥ്യമെത്രത്തോളമുണ്ടെന്ന് എനിക്ക് അറിയുകയില്ല.

ബഹുമാനപ്പെട്ട മുഖ്യമന്ത്രി ഈ പ്രമേയം അവതരിപ്പിച്ചുകൊണ്ട് ഗുരുജിയുടെ ചില സൂക്തങ്ങൾ ഉന്നയിക്കുകയുണ്ടായി. from the 'Bunch of Thoughts' of Guruji Golwalker. വിചാരധാരയുടെ സൂക്തങ്ങൾ. അതിൽ ചിലത് കൂടി ബഹുമാനപ്പെട്ട മുഖ്യമന്ത്രി ഈ സഭയിൽ ഉന്നയിക്കേണ്ടതായിരുന്നു; ഉദ്ധരിക്കേണ്ടതായിരുന്നു. ആർ. എസ്.എസ്. കാരുടെ പ്രത്യയ ശാസ്ത്രം എന്നുള്ള നിലയിൽ പ്രധാനമായും മൂന്നു ശത്രുക്കളെ ആണ് ഇൻഡ്യാരാജ്യത്ത് കാണുന്നത്. ആ മൂന്നു ശത്രുക്കളേയും പരാജയപ്പെടുത്തുന്നതിനുള്ള ശ്രമമാണ് ആർ.എസ്.എസ്.ന്റെ

ആളുകളും അനുയായികളും ചെയ്യേണ്ടത് എന്ന് പറയുന്നുണ്ട്. ശ്രീ. പി. കെ. വാസുദേവൻ നായർ അത് കണ്ടുകാണുമെന്നാണ് എന്റെ വിശ്വാസം. അതിൽ ആദ്യത്തേത് ജനാധിപത്യം ആണ്. രണ്ടാമത്തേത് ക്രിസ്ത്യാനികൾ, മൂന്നാമത്തേത് ഇസ്ലാംമതക്കാർ. ജനാധിപത്യത്തോടും ക്രിസ്ത്യാനികളോടും മുസ്ലീംങ്ങളോടും ഉള്ള വൈരാഗ്യം തീർക്കുന്നതിനു വേണ്ടിയുള്ള പരിശ്രമത്തിലേർപ്പെടുകയാണ് ആർ.എസ്.എസ്. ൽ വിശ്വസിക്കുന്ന ആളുകൾ ചെയ്യേണ്ടത് എന്നു ഗുരുജിയുടെ മറെറാരു സൂക്തത്തിൽ പറയുന്നുണ്ട്. ഇതുപോലെയുള്ള ഗുരുജിയുടെ സൂക്തങ്ങൾ പലതുമുണ്ട്. അത് നിഷേധിക്കപ്പെടണം. ഒരു മാവിൻതൈ നാം നട്ടു കഴിഞ്ഞാൽ ആ മാവിൻതൈ വളരുന്നതിനുവേണ്ടി അതിന്റെ ചുവട്ടിൽ പാലും തേനും ആരും ഒഴിക്കാറില്ല. അതിന്റെ വളർച്ചയ്ക്കു വേണ്ടി ചാണകവും മററു വളങ്ങളുമാണ് ഉപയോഗിക്കുന്നത്. ആർ.എസ്.എസ് ആകുന്ന മഹാവൃക്ഷം വളർത്തുന്നതിന് വേണ്ടി ചില അക്രമങ്ങളും കൊലയും ചെയ്യേണ്ടതായിവരികയാണെങ്കിൽ, അതെല്ലാം അനുവദനീയമാണെന്ന ചിന്താഗതിയിൽ വിശ്വസിക്കുന്ന ഒരു പ്രസ്ഥാനം, ഇൻഡ്യയെ സംബന്ധിച്ചിടത്തോളം ഫാസിസ്ററ് ചിന്താഗതിയിൽ പ്രവർത്തിക്കുന്ന ഒരു പ്രസ്ഥാനം വളർന്നുകൂടാൻ പാടില്ലാത്തതാണെന്ന അഭിപ്രായത്തിൽ ആർക്കും അഭിപ്രായ വ്യത്യാസമുണ്ടാകുമെന്നു എനിക്ക് തോന്നുന്നില്ല.

ഗാന്ധിജിയുടെ വധത്തിന് ഉത്തരവാദികളായ ആർ.എസ്.എസ്. കാർ ഇന്നും വളരെ ശക്തിയായി ഇവിടെ വളരുന്നുണ്ട്. അവരുടെ പ്രവർത്തനങ്ങൾക്ക് അറുതിവരുത്തുവാൻ നമുക്ക് നിഷ്പക്ഷമായി ചിന്തിക്കാം. സ്വാതന്ത്ര്യസമ്പാദനത്തിനു ശേഷം 1940 കാലഘട്ടത്തിലാണ് ആർ.എസ്.എസ്സിന്റെ പ്രവർത്തനം തുടങ്ങിയത്. ഗാന്ധിജിയുടെ വധത്തിനു ശേഷം ആർ.എസ്.എസ്. നെ നിരോധിക്കപ്പെട്ടുവെങ്കിലും തുടർന്ന കാലഘട്ടത്തിൽ ആർ.എസ്.എസ്. ന്റെ പ്രവർത്തനം ഇവിടെ ശക്തി പ്രാപിക്കുകയല്ലേ ചെയ്തത്. ഇൻഡ്യൻ പ്രധാനമന്ത്രി ആയിരുന്ന പണ്ഡിററ് ജവഹർലാൽ നെഹ്റു മുതൽ ഇന്നത്തെ പ്രധാനമന്ത്രി ശ്രീ. മൊറാർജി ദേശായി വരെയുള്ളവർ ഇൻഡ്യാരാജ്യത്ത് ആർ.എസ്.എസ്. ന്റെ നേതാക്കൻമാരായ ഗുരുജിയും ഗോൾവാൾക്കറും വിഭാവനം ചെയ്തിട്ടുള്ള ലക്ഷ്യങ്ങളെ ഏറെക്കുറെ പ്രാവർത്തികമാക്കുന്ന കാര്യത്തിൽ—അറിഞ്ഞോ അറിയാതെയോ ഒളിഞ്ഞോ തെളിഞ്ഞോ പ്രത്യക്ഷമായോ പരോക്ഷമായോ—ഉത്തരവാദിത്വം എടുത്തിരുന്നുവെന്ന സംഗതി ഈ സന്ദർഭത്തിൽ കാഴ്ചവയ്ക്കുന്നത് ന്യായമാണെന്നു തോന്നുകയാണ്. അത് മറച്ചുവച്ചിട്ട് കാര്യമില്ല. ഇതിന്റെ പ്രതിവിധി എന്താണ്? ആർ.എസ്.എസ്.നെ നിരോധിച്ചതുകൊണ്ടു മാത്രം ഈ പ്രശ്നത്തിന് പരിഹാരം ആകുമോ എന്ന അഭിപ്രായം എനിക്കില്ല. ഇതിന് മാനസികമായ പരിവർത്തനം തന്നെ ഉണ്ടാകേണ്ടതുണ്ട്. മാനസികമായ പരിവർത്തനത്തെക്കുറിച്ച് പറയുമ്പോൾ പട്ടാപ്പകൽ നിരപരാധികളായ ആളുകളെ പരസ്യമായി കൊലയും കൊള്ളയും കൊള്ളിവയ്പ്പും എല്ലാം നടത്തിയിട്ടുള്ള നക്സലൈററുകൾക്കു കൂടി മാനസികമായ പരിവർത്തനം വേണ്ടേയെന്നുള്ള അഭിപ്രായഗതി കൂടിയുള്ള ഒരു കാലഘട്ടമാണിത്.

ശ്രീ. അഹമ്മദ് ഇവിടെ സംസാരിച്ചപ്പോൾ സർവ്വസമുദായ മൈത്രിയെക്കുറിച്ച് പറഞ്ഞു. അതിനോട് ഞാനും യോജിക്കുകയാണ്. അല്ലാതെ ഈ പ്രസ്ഥാനം ഇവിടെനിന്നും അവസാനിക്കുവാൻ പോകുന്നില്ല. ഈ സന്ദർഭത്തിൽ മതന്യൂനപക്ഷങ്ങൾക്കിടയിലുള്ള ഭയാശങ്കകൾ ദൂരീകരിക്കുന്നതിന് നിലവിലുള്ള നിയമം അനുസരിച്ചോ അതല്ല പുതിയ

നിയമം ആവശ്യമാണെങ്കിൽ അപ്രകാരം പുതിയ നിയമം ഉണ്ടാക്കിയോ ആവശ്യമായിട്ടുള്ള എല്ലാ പരിരക്ഷകളും ചെയ്യുന്ന കാര്യത്തിൽ നമ്മുടെ ഗവൺമെൻറ് പിന്നിൽ ആകരുതേയെന്നപേക്ഷിച്ചുകൊണ്ടും ഈ പ്രമേയത്തിൻെറ അന്തസ്സത്തയോട് യോജിച്ചുകൊണ്ടും ഞാൻ എൻെറ വാക്കുകൾ ഉപസംഹരിക്കുന്നു.

ശ്രീ. എ.വി. താമരാക്ഷൻ: സർ, ബഹുമാനപ്പെട്ട മുഖ്യമന്ത്രി അവതരിപ്പിച്ച പ്രമേയത്തെ ഞാൻ പൂർണ്ണമായും പിന്താങ്ങുകയാണ്. ഗുരുജി ഗോൾവാൾക്കറുടെ ഒരു വാചകം ഞാൻ ഉദ്ധരിക്കുകയാണ്. "ഞാൻ ഇൻഡ്യയുടെ തെരുവീഥികളിൽകൂടി നടന്നുപോകുമ്പോൾ എനിക്കെതിരായി വരുന്നത് ഒരു മുസ്ലീമാണെങ്കിൽ ഞാൻ അവനെ കാർക്കിച്ചു തുപ്പും. കാരണം അവൻ ഇൻഡ്യാക്കാരനല്ല. മറിച്ച് ഒരു പട്ടിയാണ് വരുന്നതെങ്കിൽ ഞാൻ അവനെ എടുത്ത് ഉമ്മ വയ്ക്കും. അത് ഇൻഡ്യാക്കാരനാണ്." ഇത്തരത്തിൽ ഇൻഡ്യയുടെ മതേതര ജനാധിപത്യ മൂല്യങ്ങളെ തുരങ്കംവയ്ക്കുന്ന നിലയിൽ ഇൻഡ്യയുടെ നിലനിൽപ്പുപോലും ചോദ്യം ചെയ്യുന്ന നിലയിൽ ഇന്ന് ഒരു ദേശീയ വിപത്തായി ആർ.എസ്.എസ്. വളർന്നുവന്നിരിക്കുന്നുവെന്ന വസ്തുത നാം കാണാതിരിക്കുന്നത് ശരിയല്ലെന്ന അഭിപ്രായമാണ് എനിക്കുള്ളത്. വിവിധ ജനവിഭാഗങ്ങൾ അധിവസിക്കുന്ന ഇൻഡ്യയിലെപോലെ പിന്നോക്കം നിൽക്കുന്ന ഈ രാജ്യത്ത് ആർ.എസ്.എസ്. പോലെയുള്ള ഇത്തരം പിന്തിരിപ്പൻ കക്ഷികൾ വർഗ്ഗീയമായ വികാരം ഇളക്കിവിടുന്നത്.ഈ രാജ്യത്തെ ഫ്യൂഡൽ വർഗ്ഗങ്ങളുടെ താൽപ്പര്യം സംരക്ഷിക്കുന്നതിലാണ് എന്നുള്ളതിൽ എന്നെ സംബന്ധിച്ചിടത്തോളം അൽപ്പംപോലും സംശയമില്ല. നമ്മുടെ രാജ്യത്ത് ഇന്ന് തൊഴിലാളികളെയും അതുപോലെതന്നെ അദ്ധ്വാനിക്കുന്ന ജനവിഭാഗങ്ങളെയും കർഷകരെയും എല്ലാം പലതട്ടുകളിലാക്കി മാററി ഈ രാജ്യത്തെ സമ്പന്നവർഗ്ഗത്തിൻേറയും കുത്തക മുതലാളിത്തത്തിൻേറയും താൽപ്പര്യം സംരക്ഷിക്കുന്നവിധത്തിൽ രൂപംകൊണ്ടതാണ് ആർ.എസ്.എസ്. എന്ന കാര്യത്തിൽ എന്നെ സംബന്ധിച്ചിടത്തോളം അൽപ്പംപോലും സംശയമില്ല. 53 വർഷക്കാലത്തെ ചരിത്രമെടുത്തു പരിശോധിക്കുകയാണെങ്കിൽ ഈ രാജ്യത്ത് വർഗ്ഗീയത ഇളക്കിവിടുന്നതിനും അതുവഴി ഈ രാജ്യത്തെ സമ്പന്ന വർഗ്ഗത്തിൻെറ താൽപ്പര്യം സംരക്ഷിക്കുന്നതിനുമുള്ള ശ്രമമാണ് നടന്നുവന്നിരിക്കുന്നതെന്ന് കാണാൻ കഴിയും. ആർ.എസ്.എസ്സിൻെറ പ്രവർത്തനം വളരെ ഭയാനകമായിരിക്കുകയാണ്. ഇന്ന് ഇൻഡ്യയിൽ മുപ്പതിനായിരം യൂണിററുകളിലായി ഇരുപതുലക്ഷത്തിൽപരം സൈനീകപരിശീലനം നേടിയ ആളുകൾ ആർ.എസ്.എസ്സിൽ പ്രവർത്തിക്കുന്നു. നമ്മുടെ സംസ്ഥാനത്ത് പ്രത്യേകിച്ച് പുരോഗമന പ്രസ്ഥാനത്തിന് സ്വാധീനമുള്ള നമ്മുടെ സംസ്ഥാനത്തുപോലും 1500 യൂണിററുകളിലായി ഏതാണ്ടു രുപതിനായിരത്തിൽപരം പരിശീലനം നടത്തിയ ആർ.എസ്.എസ്. പ്രവർത്തകർ ഉണ്ടെന്ന് പറയുന്നു. അത് വളരെ ലാഘവബുദ്ധിയോടുകൂടി കാണേണ്ട ഒരു പ്രശ്നമല്ല. കേരളത്തിൽപോലും തൊഴിലാളികളുടെ ഇടയിൽ ന്യൂനപക്ഷസമുദായങ്ങളുടെ ഇടയിലൊക്കെ അതിൻെറ സ്വാധീനം ഉപയോഗിച്ച് സ്വതന്ത്രമായി മുന്നോട്ടു വരുന്നുവെന്ന് കാണാൻ കഴിയും. വളരെ ഗൗരവമായി കൈകാര്യം ചെയ്യേണ്ട ഒരു പ്രശ്നമാണ്. രാഷ്ട്രീയമായും ആശയപരമായും നാം നേരിടേണ്ടിയിരിക്കുന്നു. ഇത്തരം പൈശാചിക വികാരത്തെ അടിച്ചേൽപ്പിക്കുന്ന ആർ. എസ്. എസ്. പോലെയുള്ള വർഗ്ഗീയ കക്ഷികളെ നേരിടാൻ രാഷ്ട്രീയ പ്രസ്ഥാന

ത്തിനു മാത്രമേ കഴിയു. ഇത്തരം വർഗ്ഗീയ കക്ഷികളെ ആർ.എസ്സ്.എസ്സ്. പോലെയുള്ള പ്രസ്ഥാനത്തെ നേരിടുന്നതിന് രാഷ്ട്രീയ പ്രസ്ഥാനങ്ങൾ തയ്യാറാകണം. മറിച്ച് മതന്യൂനപക്ഷങ്ങൾ മതപരവും ജാതിയുടേതുമായ മാർഗ്ഗങ്ങളിലൂടെ നേരിടാൻ ശ്രമിക്കുന്നത് കൂടുതൽ ആപൽക്കരമാണെന്നതാണ് എൻെറ അഭിപ്രായം. മതന്യൂനപക്ഷങ്ങളുടെ താൽപ്പര്യം സംരക്ഷിക്കാനുള്ള ബാദ്ധ്യത ഇൻഡ്യയിലെ എല്ലാ രാഷ്ട്രീയ പ്രസ്ഥാനത്തിനും ഉണ്ടെന്ന വസ്തുത കണക്കിലെടുത്തുകൊണ്ട് ഇൻഡ്യയിലെ ഇടതുപക്ഷ പ്രസ്ഥാനങ്ങളും മററ് പുരോഗമന ശക്തികളും ഈ രാജ്യത്തിലെ ഏററവും ആപൽക്കരമായ ഈ വർഗ്ഗീയ സൈനികശക്തിയെ പരാജയപ്പെടുത്തുന്നതിനുവേണ്ടി രാഷ്ട്രീയമായും ആശയപരമായും ഒരുമിച്ചുനിൽക്കണമെന്നാണ് എനിക്ക് പറയാനുള്ളത്. മതന്യൂനപക്ഷങ്ങളുടെ താൽപ്പര്യം ഇൻഡ്യയിലെ പുരോഗമന പ്രസ്ഥാനത്തിൻെറ കയ്യിൽ അർപ്പിതമാണെന്ന് മനസ്സിലാക്കിക്കൊണ്ട് മതന്യൂനപക്ഷങ്ങൾ കുറേകൂടി സംയമനം പാലിക്കാൻ തയ്യാറാകണമെന്ന് അഭ്യർത്ഥിച്ചുകൊണ്ട് ഈ പ്രമേയത്തെ പിന്താങ്ങുന്നു. ഈ സഭയുടെ എല്ലാ ഭാഗത്തുനിന്നും ഈ പ്രമേയത്തെ അനുകൂലിക്കുമെന്ന് വിചാരിച്ചു. ബഹുമാനപ്പെട്ട ചന്ദ്രശേഖരൻ ഈ പ്രമേയത്തെ എതിർത്തുകൊണ്ട് ഇറങ്ങിപോയത് വളരെ ഖേദകരമായിപ്പോയി. ഈ പ്രമേയത്തെ എല്ലാഭാഗത്തുനിന്നും പിന്താങ്ങണമെന്ന് പറഞ്ഞുകൊണ്ട് ഒന്നുകൂടി പ്രമേയത്തെ പിന്താങ്ങികൊണ്ട് എൻെറ വാക്കുകൾ അവസാനിപ്പിക്കുന്നു.

ശ്രീ. ആർ. സുന്ദരേശൻ നായർ: സംഘടന ഏതുതന്നെ ആയാലും സംഘടിതമായി ആയുധപരിശീലനം നടത്തുകയും ആ ശക്തി നമ്മുടെ സാംസ്കാരിക ജീവിതത്തിൽ വളരെ മഹത്തായതെന്ന് കരുതപ്പെടുന്ന സത്തയ്ക്കു ഭീഷണിയായിവരുന്ന രീതിയിൽ പ്രവർത്തിക്കുകയും ചെയ്താൽ അതിനെ ചെറുക്കണമെന്ന് സംസ്ഥാന ഗവൺമെൻറിന് ഉണ്ടാകുന്ന ആഗ്രഹം പ്രകടിപ്പിക്കുന്ന ഒരു പ്രമേയത്തെ അനുകൂലിക്കുന്നതിൽ എനിക്ക് സന്തോഷമുണ്ട്. അതേസമയത്ത് മുഖ്യമന്ത്രിയുടെ ഈ പ്രമേയത്തിൻെറ അവസാനം വായിച്ചപ്പോൾ മല എലിയെ പ്രസവിച്ച പ്രതീതിയാണുള്ളത്. ഇത്തരം പ്രവണത ചെറുക്കാൻ നിയമം ഉണ്ടായിരിക്കുന്ന ഒരു സംസ്ഥാനത്തിന് ആ നിയമം നടപ്പാക്കാനുള്ള ബാദ്ധ്യതയുള്ള ഒരു ഗവൺമെൻറിൻെറ നേതാവ് പ്രമേയം അവതരിപ്പിച്ച് ഇത്തരം കാര്യങ്ങൾ അപലപിച്ചുകൊണ്ട് അവസാനിപ്പിച്ചത് ശരിയായില്ല. അതു മാത്രവുമല്ല ഇങ്ങനെയുള്ള അപകടങ്ങൾ ഉണ്ടാകുന്നത് ഈ രാജ്യത്തെ ആർ.എസ്സ്.എസ്സ്. മാത്രമാണെന്ന് ഞങ്ങൾ കരുതുന്നില്ല. മിക്കവാറും പല രാഷ്ട്രീയകക്ഷികൾക്കും ഇത്രയൊന്നും സംഘടിതമല്ലെങ്കിൽ തന്നെയും ഇത്രയൊന്നും പ്രകടമായ ആയുധപരിശീലനമില്ലെങ്കിൽ തന്നെയും ഒരുതരം ഗുണ്ടാസംഘത്തെ പരിശീലിപ്പിക്കുന്നുണ്ട്. അതിൻെറ ഫലമായി സാമൂഹ്യ ജീവിതം പലപ്പോഴും അപകടപ്പെടുന്നുണ്ട്. കഴിഞ്ഞ കുറെനാളായി ചാല തെരുവിൽ കാണുന്നത് അതാണ്. തൊഴിലാളിപ്രസ്ഥാനത്തിൻെറ സാമൂഹ്യജീവിതത്തെ അപകടപ്പെടുത്തുന്ന പ്രവണതയാണ് അവിടെ കാണുന്നത്. അത് ചെറുക്കാൻ നാം ആഗ്രഹിക്കുന്നുണ്ടെങ്കിൽ ആത്മാർത്ഥതയുണ്ടെങ്കിൽ അതിൻെറ കാരണങ്ങൾ കണ്ടുപിടിച്ച് ഇല്ലാതാക്കാൻ ശ്രമിക്കണം. ആർ.എസ്സ്.എസ്സ്. ഇവിടെ വളരുന്നതിന് പ്രധാനപ്പെട്ട മൂന്ന് കാരണങ്ങളുണ്ട്. ബഹുമാനപ്പെട്ട സഭാനേതാവിനോടും പ്രതിപക്ഷനേതാവിനോടും മററു പാർട്ടിയിലെ നേതാക്കൻമാരോടും എനിക്കൊരു അഭ്യർത്ഥനയുണ്ട് മൂന്നു

കാര്യങ്ങൾ പറഞ്ഞു തീർക്കാനുള്ള സമയം അനുവദിക്കാൻ സഭാദ്ധ്യക്ഷനോട് ഉപദേശിക്കേണമെന്ന അഭ്യർത്ഥനയുണ്ട്. ആർ.എസ്. എസ്സിനെ ഇവിടെ വളർത്തുന്ന ഏററവും പ്രധാനപ്പെട്ട ശക്തി കമ്മ്യൂണിസ്ററു പാർട്ടിയാണെന്ന് പറയുന്നതിന് എനിക്കു വേദനയുണ്ട്. കമ്മ്യൂണിസ്ററുപാർട്ടിയുടെ ചരിത്രം പരിശോധിച്ചാൽ അവരുടെ മാർഗ്ഗങ്ങളെ കുറിച്ചുള്ള വികലമായ സങ്കൽപ്പത്തിൻെറ ഫലമായി ഫ്യൂഡലിസ്ററു ശക്തിയെ...................................

മി. ഡെ. സ്പീക്കർ: ബഹുമാനപ്പെട്ട മെമ്പറുടെ സമയം കഴിഞ്ഞു.

ശ്രീ. ആർ. സുന്ദരേശൻ നായർ: വളരെ പ്രധാനപ്പെട്ട ഒരു ആശയമാണ് പറയാനുള്ളത്. സെക്യുലറിസത്തിനെകുറിച്ച് ശ്രീ. നമ്പൂതിരിപ്പാട് പറഞ്ഞതു് ഇങ്ങനെയാണ്. ''Secularism, however, is not toleration of one religious group to other but determination of all the religious groups to make religion merely a matter of personal belief, and not to allow it to penetrate the State and politics''. ഇതിനെ പോളിററിക്സിലേക്ക് കേന്ദ്രഗവൺമെൻറിൻെറ ഭരണസംവിധാനത്തിലേക്ക്........................

മി. ഡെ. സ്പീക്കർ: ബഹുമാനപ്പെട്ട മെമ്പർ മൂന്നുകാര്യം പറയണമെന്ന് പറഞ്ഞിട്ട് അതെക്കുറിച്ച് വ്യാഖ്യാനിക്കാൻ പോയാൽ സമയമില്ല. മെമ്പറുടെ സമയം കഴിഞ്ഞു.

ശ്രീ. ആർ. സുന്ദരേശൻ നായർ: ഈ ശക്തിയെ വളർത്തുന്നത് ഗവൺമെൻറാണ്. ന്യൂനപക്ഷവും ഭൂരിപക്ഷവും ഏതാണെന്നുള്ള സങ്കൽപ്പം പലപ്പോഴും തെററിലേക്കു എത്തിക്കാറുണ്ട്. അത് ഗവൺമെൻറിന് മാത്രമല്ല പ്രതിപക്ഷത്തിലെ ആളുകൾക്കും അതുണ്ട്. നമ്പൂതിരിപ്പാട് പറഞ്ഞിട്ടുണ്ട്. Is there anything resembling an oppression against the majority community? ഈ അടുത്തകാലത്ത് ചെറിയ ന്യൂനപക്ഷമായ ധീവരുടെ നേർക്കു ക്രൂരമായ ആക്രമണമുണ്ടായി. അവിടെ ആരാണ് ഭൂരിപക്ഷം, ആരാണ് ന്യൂനപക്ഷം എന്ന സങ്കൽപ്പത്തിൽ തെററുണ്ടായി. അതുപോലെതന്നെ മറെറാരു പ്രധാനപ്പെട്ട കാര്യം ഹൈന്ദവ ക്ഷേത്രങ്ങളുടെ നേർക്കുള്ള ഗവൺമെൻറിൻെറ സമീപനമാണ്. എല്ലാ മതങ്ങൾക്കും സ്വതന്ത്രമായി പ്രവർത്തിക്കാനുള്ള അവസരം ഭരണഘടന തരുമ്പോൾ നമ്മുടെ സംസ്ഥാനത്തിൽ മറെറല്ലാ സമുദായങ്ങളിലേയും സ്ഥാപനങ്ങൾക്ക് സ്വതന്ത്രമായി പ്രവർത്തിക്കാൻ അവകാശമുള്ളപ്പോൾ ഹൈന്ദവ മതസ്ഥാപനങ്ങളുടെ പ്രവർത്തനത്തെ ഞെരിച്ച് കൊല്ലുന്ന സമീപനത്തിൽ അതിനെതിരായ റിയാക്ഷനാണ് പലപ്പോഴും ഉണ്ടാകുന്നത്. ബഹുമാനപ്പെട്ട രാഘവൻ ഒരുകാര്യം ചൂണ്ടിക്കാണിച്ചു. അദ്ദേഹം ചൂണ്ടിക്കാണിച്ച പ്രധാനപ്പെട്ട ആശയം സംഘടിതമായ ന്യൂനപക്ഷത്തിൻെറ ശക്തി വർദ്ധിക്കുന്നതിനെതിരായി പലപ്പോഴും അസംഘടിതമായ ഭൂരിപക്ഷത്തിൻെറ റിയാക്ഷൻ ഉണ്ടാകുന്നു എന്നാണ്. അതും ഇതിൻെറ ശക്തിക്ക് ഇതിൻെറ വളർച്ചയ്ക്ക് ഒരു കാരണമാണ്. ആത്മാർത്ഥമായും ഈ വിഷയം ചർച്ചചെയ്യുകയാണ് ചെയ്യുന്നതെങ്കിൽ ഈ കാര്യങ്ങൾ പരിഗണിക്കേണ്ടതാണെന്ന് പറഞ്ഞുകൊണ്ട് അവസാനിപ്പിക്കുന്നു.

ശ്രീ. എൻ. കെ. ബാലകൃഷ്ണൻ: സർ, ആർ.എസ്.എസ്. വിപത്ത് ഇന്നും ഇന്നലെയും ഉണ്ടായ ഒരു വിപത്തല്ല. വർഷങ്ങൾക്കു മുൻപ് നവഖാലി തെരുവീഥിയിൽ നമ്മുടെ സഹോദരങ്ങളും സഹോദരികളുമായ മുസ്ലീംങ്ങളുടെ രക്തം തളംകെട്ടിയ അവസരത്തിൽ ഏകാകിയായി

അർദ്ധ നഗ്നനായി നമ്മുടെ രാഷ്ട്രപിതാവായ മഹാത്മാഗാന്ധി സമാധാനത്തിൻേറയും സൗഹൃദത്തിൻേറയും സന്ദേശംവച്ചുകൊണ്ട് അവിടം സന്ദർശിച്ച് അവിടെ സമാധാനം പാലിക്കാൻവേണ്ടി ശ്രമിച്ചു. അങ്ങനെ മതസൗഹാർദ്ദത്തിനുവേണ്ടിയും ഹിന്ദുമുസ്ലീം മൈത്രിക്കുവേണ്ടിയും തന്റെ ജീവിതം ഉഴിഞ്ഞുവച്ച മഹാത്മാഗാന്ധി ബിർലാ മന്ദിരത്തിൽ പ്രാർത്ഥനാ യോഗത്തിന് പോയ അവസരത്തിൽ ആ മഹാനെ, നമ്മെ യെല്ലാം മനുഷ്യരാക്കിയ ആ രാഷ്ട്രപിതാവിനെ വെടിവച്ചുകൊന്ന നാഥുറാം ഗോഡ്സേയെ പ്രതിനിധീകരിക്കുന്ന ആർ.എസ്.എസ്. സംഘടന ഒരു വർഗ്ഗീയ സംഘടനയല്ല എന്ന് ഒരുകാലത്ത് ആർ.എസ്.എസ്.ന് എതിരായി ഘോഷിച്ചുകൊണ്ട് ശക്തിയായി പൊരുതിയ, ശക്തിയായി അതിനെതിരായി പ്രവർത്തിച്ച എന്റെ സുഹൃത്ത് ശ്രീ. ചന്ദ്രശേഖരൻ ഇന്നു ഈ സഭയിൽ പ്രസ്താവിച്ചത് വളരെ ഖേദത്തോടുകൂടിയാണ് ഞാൻ കേട്ടുകൊണ്ടിരുന്നത്. ഈ അഭിപ്രായം നിശ്ചയമായും സോഷ്യലിസ്ററ് ചിന്താഗതിയുള്ള ഈ രാജ്യത്തിലെ ഒരു നേതാവിനും ഉചിതമായിട്ടുള്ളതല്ലെന്ന കാര്യം വളരെ വേദനയോടുകൂടി എടുത്തുപറയാൻ ഞാനാഗ്രഹിക്കുകയാണ്. നമ്മുടെ രാജ്യം ജനാധിപത്യത്തിലും സോഷ്യലിസത്തിലും വിശ്വസിക്കുന്നുണ്ടെങ്കിൽ അതിനെതിരായി നിൽക്കുന്ന ഈ വർഗ്ഗീയ ശക്തികളെ, ഹിന്ദുവർഗ്ഗീയ സിദ്ധാന്തം ഇവിടെ അരക്കിട്ടു ഉറപ്പിക്കാൻവേണ്ടി നിലകൊള്ളുന്ന ആർ.എസ്.എസ്.-നെ അനുകൂലിച്ചുകൊണ്ടുള്ള ഇന്നത്തെ ജനതാപാർട്ടിയുടെ ഈ നയത്തോട് തീർച്ചയായും ഇൻഡ്യയിൽ ജനാധിപത്യത്തിൽ വിശ്വസിക്കുന്ന ജനങ്ങൾ ഒരു കാലത്തും അനുകൂലിക്കുകയില്ലെന്നുള്ളത് ഒരു യാഥാർത്ഥ്യം മാത്രമാണ്. സർ, ഈ വിപത്തിനെ തടയാനുള്ള അടിയന്തിരമായ നടപടികൾ നമ്മുടെ സംസ്ഥാനത്തെ സംബന്ധിച്ചിടത്തോളം എടുക്കേണ്ടത് ആവശ്യമാണ്. അതേ സംബന്ധിച്ചിടത്തോളം ഈ പ്രമേയം പാസ്സാക്കിയതു കൊണ്ടുമാത്രം ഈ സംസ്ഥാനത്തിൽ ആർ.എസ്.എസ്.ന്റെ അക്രമങ്ങൾ അവസാനിപ്പിക്കാൻ സാധിക്കുമെന്നുള്ള വിശ്വാസം എനിക്കില്ല. അതിനെതിരായി അതിശക്തമായ ജനങ്ങളുടെ വികാരങ്ങളെല്ലാം കണക്കിലെടുത്തുകൊണ്ട് ഇതിനെ അതേ ഭാഷയിൽത്തന്നെ അമർത്താൻ സാധിക്കുന്ന നടപടികൾ സ്വീകരിക്കേണ്ടത് ആവശ്യമാണ്. ആർ.എസ്.എസ്.ന്റെ കൊലപാതകം നിത്യേനയെന്നോണം വർദ്ധിച്ചുകൊണ്ടിരിക്കുന്നതായ മലബാർ പ്രദേശത്തെ സംബന്ധിച്ചിടത്തോളം നിഷ്പക്ഷവും നീതിപൂർവ്വകവുമായ ഒരു അന്വേഷണം നടത്തുന്നതിന് ഈ നിയമസഭയിലെ വിവിധ കക്ഷികൾ അടങ്ങുന്നതായ ഒരു നിയമസഭാ സമിതിയെ നിശ്ചയിച്ച് അവരെക്കൊണ്ട് അന്വേഷിപ്പിച്ച് ആ അന്വേഷണ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ ഭാവി പ്രവർത്തനങ്ങൾ രൂപീകരിക്കാൻ ഗവൺമെൻറ് മുന്നോട്ടുവരണമെന്നുള്ള അഭിപ്രായമാണ് എനിക്കുള്ളത്.

ശ്രീ. സി.എ. കുര്യൻ: സർ, ഞാൻ ഈ പ്രമേയത്തെ പിൻതാങ്ങുന്നു. നമ്മുടെ ഇന്നത്തെ ഇൻഡ്യൻ രാഷ്ട്രീയ സാഹചര്യത്തിൽ ആർ.എസ്.എസ്.ന് എതിരായി ഇൻഡ്യയിലെ ജനാധിപത്യ വാദികളും പുരോഗമനവാദികളും ഒന്നിച്ചണിനിരക്കണമെന്ന് ആഹ്വാനം ചെയ്ത ഈ കാലഘട്ടത്തിൽ ഭാരതത്തിന് പല കാര്യങ്ങളിലും മാതൃകയായി പ്രവർത്തിച്ച കേരളം ആ കേരളത്തിൽനിന്നുതന്നെ ആർ.എസ്.എസ്.ന് എതിരായുള്ള ഈ പ്രമേയം പാസ്സാക്കുക എന്നു പറയുന്നത് വളരെ പ്രാധാന്യമേറിയ സംഗതിയാണ്. ഈ ചർച്ചയിൽ പങ്കെടുത്തുകൊണ്ട് വിവിധ കക്ഷികളുടെ നേതാക്കൻമാർ പ്രകടിപ്പിച്ച അഭിപ്രായങ്ങളെക്കുറിച്ച് എനിക്ക് ചില കാര്യങ്ങൾ പറയാനുണ്ട്. പക്ഷേ അതു പറയുന്നതിനുമുൻപ് ബഹുമാനപ്പെട്ട

വിവിധ കക്ഷി നേതാക്കൻമാരോട് എനിക്ക് ഒരു കാര്യം പറയുവാനുള്ളത്, മൂന്നു ആഴ്ചക്കു മുൻപു ഡൽഹിയിൽ വിവിധ രാഷ്ട്രീയകക്ഷി നേതാക്കൻമാരുടെ ഒരു സമ്മേളനം ചേർന്നതിനെ ക്കുറിച്ചാണ്. ആ സമ്മേളനത്തിൽ ജനതാപാർട്ടി ജനറൽ സെക്രട്ടറി മധുലിമായെ പങ്കെടുത്തിരുന്നു, യു.പി.യിലെ ബനാറസിദാസ് പങ്കെടുത്തിരുന്നു, കാൺഗ്രസ്സ് (ഐ) യിലെ അഹമ്മദ സേട്ട് പങ്കെടുത്തിരുന്നു, ഇൻഡ്യൻ നാഷണൽ കാൺഗ്രസിലെ ചന്ദ്രജിത്ത് യാദവ് പങ്കെടുത്തിരുന്നു, സി.പി.എം.ലെ ഹരേ കൃഷ്ണ സുർജിത്സിംഗ് പങ്കെടുത്തിരുന്നു, ഇൻഡ്യൻ കമ്മ്യൂണിസ്ററുപാർട്ടിയിൽനിന്ന് എൻ.കെ. കൃഷ്ണൻ പങ്കെടുത്തിരുന്നു. അങ്ങനെ ഇൻഡ്യയിലെ വിവിധ രാഷ്ട്രീയ പാർട്ടികളുടെ പ്രതിനിധികൾ ഒന്നിച്ച് ഡൽഹിയിൽ ചേർന്നുകൊണ്ട് എടുത്ത തീരുമാനം സഖാവ് എം.വി. രാഘവൻ മനസ്സിലാക്കിയിരുന്നെങ്കിൽ കേരളത്തിലെ ഗവൺമെൻറ് ആർ.എസ്.എസ്.നു എതിരായി കാര്യമായി ഒന്നും ചെയ്യുന്നില്ലെന്ന പരാതി പറയുകയില്ലായിരുന്നു. ആ പ്രമേയം ശ്രീമാൻ പി.ആർ. കുറുപ്പ് വായിച്ചിരുന്നെങ്കിൽ ഈ ചർച്ച അനവസരത്തിലുള്ളതാണ്, ആവശ്യമില്ലാത്തതാണ് എന്നു ഇവിടെ പറയുകയില്ലായിരുന്നു. ഈ പ്രമേയത്തിൽ അവർ ആവശ്യപ്പെട്ടത്, ഇൻഡ്യയിലെ എല്ലാ രാഷ്ട്രീയപാർട്ടികളും ബഹുജന സംഘടനകളും ആർ.എസ്.എസ്.ൻെറ ഈ വെല്ലുവിളിക്കെതിരായി യോജിച്ച് പ്രവർത്തനത്തിൽ ഇടപെടണമെന്നാണ്. അങ്ങനെ അവർ ആഹ്വാനം ചെയ്തു. നമ്മുടെ ഇൻഡ്യൻ സൈന്യത്തിൽ ആർ.എസ്.എസ്. കാർ നുഴഞ്ഞുകയറുന്നു, പോലീസിൽ നുഴഞ്ഞു കയറുന്നു. കേന്ദ്രവിദ്യാഭ്യാസ വകുപ്പിൻെറ സ്വാധീനം ഉപയോഗിച്ചുകൊണ്ട് ചരിത്രത്തിൻെറ വസ്തുതകൾ തിരിച്ചൊടിക്കാൻ ശ്രമിക്കുന്നു, വർഗ്ഗീയത കുത്തിച്ചെലുത്തുന്നു, പാഠപുസ്തകങ്ങളിൽ അതിനാവശ്യമായ മാററം വരുത്തുന്നു, റേഡിയോയും അതിനനുസരണമായി ഉപയോഗിക്കുന്നു, പത്രങ്ങൾ അതിനനുസൃതമായി ചമയ്ക്കുന്നു ഇങ്ങനെ ആർ.എസ്.എസ്.ന് അനുകൂലമായ ഒരു അന്തരീക്ഷം നമ്മുടെ ഇൻഡ്യാ രാജ്യത്ത് വിവിധ തുറകളിൽ കടന്നുകൂടി ഇൻഡ്യാരാജ്യത്തെയാകെ വെല്ലുവിളിച്ചുകൊണ്ടിരിക്കുന്ന ഒരു കാലഘട്ടത്തിലാണ് ഈ സമ്മേളനം ഏകകണ്ഠമായി ഇങ്ങനെയൊരു പ്രമേയം പാസ്സാക്കിയത്. ആ പ്രമേയത്തിൽ മറെറാരു കാര്യംകൂടി എടുത്തുപറഞ്ഞിട്ടുണ്ട്. ഇൻഡ്യയിൽ ആർ.എസ്.എസ്. നെതിരായി ശബ്ദമുയർത്തിയ കേരളത്തിലെ ഐക്യമുന്നണി ഗവൺമെൻറിനെ അഭിവാദനം ചെയ്യുന്നു എന്നുകൂടി പറഞ്ഞിട്ടുണ്ട്. ഇൻഡ്യയിലെ വിവിധ രാഷ്ട്രീയപാർട്ടികളുടെ നേതാക്കൻമാർ ഒന്നിച്ച് ഡൽഹിയിൽ സമ്മേളിച്ചാണ് കേരളത്തിലെ ഐക്യമുന്നണി ഗവൺമെൻറിനെ അഭിവാദനം ചെയ്തത്. യു.പി. ഗവൺമെൻറിനേയും അഭിവാദനം ചെയ്തു, കർണ്ണാടക ഗവൺമെൻറിനേയും അഭിവാദനം ചെയ്തു. പരിമിതമായ അധികാരമാണുള്ളതെങ്കിൽപോലും ആ അധികാരത്തിനുള്ളിൽനിന്നുകൊണ്ട് എന്തെല്ലാം ചെയ്യാൻ കഴിയുമോ അതെല്ലാം ആർ.എസ്.എസ്.നെതിരായി ചെയ്ത കേരളം ഇൻഡ്യയിലെ മററു സംസ്ഥാനങ്ങൾക്ക് ഒരു മാതൃക കാണിച്ചുകൊടുത്തിട്ടുണ്ട്. അതു ഏററവും പ്രധാനപ്പെട്ട സംഗതിയാണ്. അതോടൊപ്പം ആ പ്രമേയത്തിൽ മറെറാരു കാര്യംകൂടി ആവശ്യപ്പെട്ടു. ആർ.എസ്.എസ്.ന് എതിരായ സമരങ്ങൾ നാം നടത്തുന്ന അവസരത്തിൽ യോജിച്ചസമരം ഈ കാലഘട്ടത്തിൽ ആവശ്യമാണെന്ന്. സർ, ഇവിടെ അതിനെതിരായി ഒന്നും ചെയ്തില്ലെന്ന് ശ്രീ. രാഘവൻ പറയുമ്പോൾ പിന്നെ എവിടെയാണ് ചെയ്തത് എന്നുള്ള കാര്യം ശ്രീ. രാഘവനോട് ചോദിച്ചാൽ അതിന് എന്നെ കുററപ്പെടുത്തരുത്. ചെയ്തത് കേരളത്തിലാണ്. ഇൻഡ്യയിൽ

മററു പല സംസ്ഥാനങ്ങളിലും ഈ ഭീഷണിയുണ്ട്. ഞാൻ ആരേയും കുററപ്പെടുത്താൻ പറയുകയല്ല. തനി ഇടതുപക്ഷ ഗവൺമെൻറുകൾ ഭരിക്കുന്ന സംസ്ഥാനങ്ങൾ രണ്ടേ ഉള്ളൂ എന്നു പറയുന്നുണ്ട്. അവിടെ യൊന്നും ആർ.എസ്.എസ്. നെതിരായി നീങ്ങിയിട്ടില്ല. അവിടെ യെല്ലാം ആർ.എസ്.എസ്. ൻെറ ഭീഷണിയുണ്ട്. ആർ.എസ്.എസി ൻെറ ഒരു അഖിലേന്ത്യാ സമ്മേളനം ഈ അടുത്തകാലത്ത് നാഗ്പൂരിൽകൂടി ഒരു പ്രമേയം പാസ്സാക്കിയിട്ടുണ്ട്. കേരളാ ഗവൺമെൻറിനോട് വെല്ലു വിളി നടത്തിയിരിക്കുകയാണ്, കേരളാഗവൺമെൻറിനെതിരായി ഭീഷണി പുറപ്പെടുവിച്ചിരിക്കുകയാണ്. കേരള ഗവൺമെൻറ് ആർ.എസ്.എസ്. ന് എതിരായി എടുക്കുന്ന നടപടികൾ പിൻവലിച്ചില്ലെങ്കിൽ ആ ഗവൺ മെൻറിനെതിരായി സമരം നടത്തുമെന്നു ഭീഷണിപ്പെടുത്തിയിരിക്കുക യാണ്. സമാധാനപരമായി സമരം നടത്തുമെന്നു പറഞ്ഞിരിക്കുക യാണ്. ആർ.എസ്.എസ്. ൻെറ സമാധാനം എല്ലാവർക്കും അറിയാം. ഒരു കയ്യിൽ കത്തിയും മറുകയ്യിൽ വടിയുമായി നിൽക്കുന്ന ആർ.എസ്. എസ്. കേരളത്തിൽ സമാധാനപരമായി ഈ ഗവൺമെൻറിനെതിരായി ആർ.എസ്.എസ്.നെതിരായി നടപടി സ്വീകരിച്ചതിന് സമരം നടത്തു മെന്നു പ്രഖ്യാപിച്ചിരിക്കുകയാണ്. ആ സമരത്തിനെതിരായി ഈ രാജ്യ ത്തിലെ എല്ലാ രാഷ്ട്രീയ പാർട്ടികളും ഒന്നിച്ചണിനിരക്കുമെന്നു എനിക്ക് വിശ്വാസമുണ്ട്. ബഹുമാനപ്പെട്ട കെ. ചന്ദ്രശേഖരൻെറ പ്രസംഗം ഞാൻ കേട്ടു. ഞാൻ വേദനിച്ചു. അദ്ദേഹം ഇങ്ങനെ പ്രസംഗിക്കുകയില്ല എന്നായിരുന്നു എൻെറ വിശ്വാസം. കാരണം എന്താണ്? ജനതാപാർട്ടി ജനറൽ സെക്രട്ടറി മധുലിമായെ പങ്കെടുത്ത ഒരു സമ്മേളനത്തിൻെറ തീരു മാനം രാജ്യവ്യാപകമായി നടപ്പാക്കാനുള്ള ചുമതല അദ്ദേഹത്തിനുണ്ട്.

ഇന്ന് എൻെറ അഭിപ്രായത്തിൽ ആർ.എസ്.എസ്സിന് എതിരായി ആരു സംസാരിച്ചാലും ശരി അവരെ തേജോവധം ചെയ്യുന്ന നടപടി സ്വീക ച്ചിട്ടുണ്ട്; അവരെ സ്വഭാവഹത്യ നടത്തുന്ന നടപടി സ്വീകരിച്ചിട്ടുണ്ട്. 'ഓർഗനൈസർ' എന്നു പറയുന്ന അവരുടെ ഒരു പ്രസിദ്ധീകരണത്തിൽ, ആർ.എസ്.എസ്സിന് എതിരായി സംസാരിച്ച രാജ്നാരായണനെക്കു റിച്ച് എന്താണ് എഴുതിയിരിക്കുന്നത്. കോൺഗ്രസ് (ഐ) നേതാവായ യശ്പാൽ കപൂറിൽനിന്നും ലക്ഷക്കണക്കിനുരൂപ കൈക്കൂലി വാങ്ങിച്ചു കൊണ്ട് ആർ.എസ്.എസ്സിനെതിരായി പ്രചരണം നടത്തുകയാണെ ന്നാണ് പറഞ്ഞിരിക്കുന്നത്. ജനതാപാർട്ടിയുടെ പത്രമായിരിക്കുന്ന ഓർഗനൈസറിനകത്ത് ആർ.എസ്.എസ്സിൻെറ ഒരു പ്രസിദ്ധീകര ണത്തിൽ ജനതാ പാർട്ടിയുടെ സമുന്നതനായ ഒരു നേതാവിനെക്കുറിച്ച് എഴുതിവിട്ടതാണ്. അതുകൊണ്ട് ബഹുമാനപ്പെട്ട ചന്ദ്രശേഖരൻ ആർ.എസ്.എസ്സിനെതിരായി സംസാരിച്ചുകഴിഞ്ഞാൽ ആർ.എസ് എസ്. അപവാദ പ്രചരണം നടത്തുമെന്നു ഭയപ്പെട്ടിട്ടായിരിക്കാം അദ്ദേഹം അങ്ങനെ ചെയ്യാത്തത്. പക്ഷേ ഇങ്ങനെ ചെയ്യുന്നത് നമ്മുടെ രാജ്യത്തിന് ഭീഷണിയാണ്. നമ്മുടെ രാജ്യത്തെ എപ്പോഴും വെട്ടിമു റിക്കാൻ ആഗ്രഹിക്കുന്ന ഒരു ശക്തിയാണ്.

അതുപോലെതന്നെ ആർ.എസ്.എസ്സിൻെറ പാരമ്പര്യത്തെക്കുറി ച്ചൊന്നും ഞാൻ പറയുന്നില്ല. ബഹുമാനപ്പെട്ട മുഖ്യമന്ത്രി ഇവിടെ പറഞ്ഞു. എങ്കിലും നാസി ജർമ്മനിയെക്കുറിച്ചു പറഞ്ഞയവസരത്തിൽ അതിൽ ആവേശംകൊണ്ട അദ്ദേഹത്തിൻെറ നേതാവ് അവസാനം ഒരു കാര്യംകൂടി പറഞ്ഞു. ഞാൻ അതു വായിക്കാം. സർ. "Germany has also shown that it is very difficult for fundamentally different races to bring

together. This is a lesson which India could learn and profit by''. സർ, വിവിധ വംശത്തിൽ ജനിച്ചവർ, വിവിധ ജാതിക്കാർ അവർക്ക് ഒന്നിച്ചു ജീവിക്കാൻ കഴിയുകയില്ല എന്ന് ജർമ്മനി ചൂണ്ടിക്കാട്ടി എന്നു പറഞ്ഞുകൊണ്ട് നാസി ജർമ്മനിയിൽനിന്ന് ആവേശംകൊണ്ട ആർ. എസ്. എസ്സിന്റെ നേതാവ് ഇൻഡ്യയിൽ വന്ന്, ഇൻഡ്യയിൽ ഇത് പ്രായോഗികമായി നടപ്പിലാക്കാം. ഇൻഡ്യയ്ക്ക് ഇതു പററിയതാണോ എന്നു പരിശോധിച്ചുനോക്കാമെന്നു പറഞ്ഞു. ഇതിന്റെ അർത്ഥമെന്താണ്. ഇവിടത്തെ മതന്യൂനപക്ഷങ്ങളെ, ന്യൂനപക്ഷസമുദായങ്ങളെ ഇൻഡ്യനൈസു ചെയ്യാനാണ് അദ്ദേഹം പറഞ്ഞിരിക്കുന്നത്. ഇൻഡ്യനൈസ് ചെയ്യുകയെന്നു പറഞ്ഞാൽ കൊല്ലാനാണെന്ന് എനിക്കു തോന്നുന്നില്ല. അതു തെററാണ്. അതുപോലെതന്നെ ഇവിടത്തെ മുസ്ലീങ്ങളെക്കുറിച്ച് അദ്ദേഹം, ഗുരുജി ഗോൾവാൾക്കർ പറഞ്ഞത് എന്താണ്? ''It was suicidal to delude overselves into believing that they have turned patriots overnight after the creation of Pakistan''. നമ്മുടെ ഇൻഡ്യാ രാജ്യത്തെ ഇൻഡ്യയോടു കൂറുള്ള, ഇൻഡ്യയിലെ ന്യൂനപക്ഷ സമുദായമായ മുസ്ലീം സമുദായത്തെക്കുറിച്ച് എന്താണ് പറയുന്നത്. അവരുടെ ദേശാഭിമാനത്തെ ചോദ്യം ചെയ്തിരിക്കുന്നു. കൃസ്ത്യാനികളെക്കുറിച്ച് എന്താണ് പറഞ്ഞത്. ''So far as Christians are concerned to a superficial observer they appear quite harmless. They are not only irreligious but anti-national''. ഇങ്ങനെ കൃസ്ത്യാനികൾ ആൻറി നാഷണൽ ആണെന്നു പറഞ്ഞു. ബഹുമാനപ്പെട്ട ചന്ദ്രശേഖരൻ ആർ.എസ്.എസ്സിന് പണ്ഡിററ് ജവഹർലാൽ നെഹ്റു സർട്ടിഫിക്കററ് കൊടുത്ത കാര്യത്തെക്കുറിച്ചു പറഞ്ഞു. അതു തെററാണ്. ഇങ്ങനെ കൊടുത്തിട്ടില്ല. 1972-ൽ തെക്കൻ വിയററ്നാമിലെ ദേശീയവിമോചന മുന്നണിയുടെ അന്നത്തെ വിദേശ കാര്യമന്ത്രി മാഡംബിൻ ഇൻഡ്യ സന്ദർശിച്ച അവസരത്തിൽ ആർ.എസ്.എസ്. എന്താണു ചെയ്തത്. ബോംബേയിലും ഡെൽഹിയിലും അവർക്കെതിരായി പ്രകടനം നടത്തി. അതുമാത്രമല്ല ഇൻഡ്യയും ചൈനയും തമ്മിലുള്ള ബന്ധം പുനഃസ്ഥാപിക്കുന്നതിനെതിരായി ഇൻഡ്യയിൽ ഒരു സോവ്യററ് ലോബി ഉണ്ടെന്ന് വിളിച്ചാക്ഷേപിക്കുന്നു. 1960-ൽ ജനസംഘത്തിന്റെ എട്ടാം അഖിലേന്ത്യാ സമ്മേളനത്തിൽ പാസാക്കിയത് എന്താണ്. ചൈനയുമായി കൂടിയാലോചിക്കാൻ നെഹ്റു ശ്രമിച്ചാൽ അതും മറെറാരു കുഴിയിലായിരിക്കും ചെന്നുചാടുകയെന്ന് ഭീഷണിപ്പെടുത്തി. ഇപ്പോൾ ചൈനയുമായി സൗഹൃദം പുനഃസ്ഥാപിക്കുന്നതിനെതിരായി ഒരു സോവ്യററ് രീതി ഇൻഡ്യയിൽ പറയുന്നുണ്ട്. 1962 മേയിൽ കൊട്ടായ്ക്കുടിയിൽ കൂടിയ ജനസംഘത്തിന്റെ നാഷണൽ കൗൺസിൽ ആവശ്യപ്പെട്ടത് എന്താണ്? ചൈനയുമായുള്ളനയതന്ത്ര ബന്ധം വിച്ഛേദിക്കുവാൻ അവർ ആവശ്യപ്പെട്ടു. പാർട്ടിയുടെ അഹമ്മദാബാദിൽകൂടിയ പതിനൊന്നാമതു ദേശീയസമ്മേളനവും അതിനുശേഷം വിജയവാഡായിൽ കൂടിയ സമ്മേളനവും ആവശ്യപ്പെട്ടത്എന്താണ്? തയ്വാനെ വൻകരയിലെ ചൈനയുടെ മേധാവിയായി അംഗീകരിക്കണമെന്നു പറഞ്ഞ ദലൈലാമായെ ടിബററിന്റെ ഏകാധിപതിയായി അംഗീകരിക്കണമെന്നു പറഞ്ഞു. അതുപോലെ അറബികളെ ശപിച്ചുകൊണ്ട് ഇൻഡ്യാഗവൺമെൻറിനോടു പറഞ്ഞു, ഇസ്രായേലുമായിട്ട് നിങ്ങൾ നയതന്ത്രബന്ധം ഉണ്ടാക്കണമെന്ന്. ഇതൊക്കെ പരിശോധിച്ചാൽ ആർ.എസ്.എസ്. ദേശദ്രോഹ സംഘടനയാണ്, മതേതരത്വത്തിന് എതിരാണ്, തൊഴിലാളിവർഗ്ഗത്തിന് എതിരാണ്, ജനാധിപത്യ പ്രസ്ഥാനത്തിന് എതിരാണ്, വർഗ്ഗീയവാദിയാണ്. ആ സംഘടനയെ

ആർ.എസ്.എസ്. എന്നു പറയുന്ന വാക്കു കേട്ടുകൊണ്ട് അതിനെ പിൻതാങ്ങാൻ ആരെങ്കിലും കേരളത്തിലുണ്ടെങ്കിൽ അത് കേരളത്തിലെ പുണ്യഭൂമിക്ക് അപമാനകരമാണ്. ശ്രീമാൻ ചന്ദ്രശേഖരൻ അത് പുനഃപരിശോധിക്കണമെന്നാണ് എനിക്കഭ്യർത്ഥിക്കാനുള്ളത്. അതുപോലെ തൊഴിലാളി പ്രസ്ഥാനത്തിന്, തൊഴിലാളി വർഗ്ഗത്തിനറിയാം അവരുടെ ശത്രു ആരാണെന്ന്. മദ്ധ്യപ്രദേശിൽ സമീപകാലത്ത് തൊഴിലാളികൾക്കെതിരായി ഒരു ബില്ലുകൊണ്ടുവന്നു. പണിമുടക്കുന്നവരെ മൂന്നുമാസം തടവിലാക്കാൻ ബില്ലുകൊണ്ടുവന്നു. അവിടെ ബില്ലുകൊണ്ടുവന്ന അവസരത്തിൽ ജനതാപാർട്ടിയിലെ സോഷ്യലിസ്റ്റുകാരായവർ എതിർത്തു. ജനതാപാർട്ടിയിൽ പുരോഗമനവാദികളുണ്ടോ എന്നെനിക്കറിയില്ല. എങ്കിൽ തന്നെയും ആർ.എസ്.എസ്സിനെ സംബന്ധിച്ചിടത്തോളം ബില്ല് പാസാക്കാൻ അവർ സമ്മർദ്ദം ചെലുത്തിക്കൊണ്ടിരിക്കുകയാണ്. ആർ.എസ്.എസ്. തൊഴിലാളി പ്രസ്ഥാനത്തിന് എതിരാണ്. ഇവിടെ എറണാകുളത്ത് ബാങ്കു തൊഴിലാളികൾ സമരം നടത്തിയ അവസരത്തിൽ അതിനെ അടിച്ചമർത്തി. കേന്ദ്രഗവൺമെന്റ് ബാങ്കു തൊഴിലാളികളുടെ പണിമുടക്കം പിൻവലിക്കണമെന്നു പറഞ്ഞപ്പോൾ ആ തൊഴിലാളികളോടൊപ്പം ധീരമായി പ്രഖ്യാപിച്ചത് കേരളത്തിലെ മുഖ്യമന്ത്രിയല്ലേ സർ? ഈ ഗവൺമെന്റാണ് ഈ രാജ്യത്തെ തൊഴിലാളി വർഗ്ഗത്തിനുവേണ്ടി നിൽക്കുന്നത്. ആർ.എസ്.എസ്സിനെതിരായി ധീരമായ നടപടികൾ സ്വീകരിക്കണം. ഇക്കൂട്ടത്തിൽ ന്യൂനപക്ഷ വർഗ്ഗീയതയെ സംബന്ധിച്ചിടത്തോളം ബഹുമാനപ്പെട്ട എം.വി. രാഘവൻ പറഞ്ഞു. ന്യൂനപക്ഷ സമുദായത്തിലും വർഗ്ഗീയതയുടെ വർദ്ധനവുണ്ടായി. കേരളത്തെ സംബന്ധിച്ചിടത്തോളം ന്യൂനപക്ഷങ്ങളെ അടക്കിയൊതുക്കിക്കൊണ്ട് വർഗ്ഗീയതവളർത്താൻ വർഗ്ഗീയവാദികൾക്ക് അവസരം കൊടുക്കരുത്. എല്ലാ കാര്യങ്ങളിലും യോജിച്ചു പ്രവർത്തിക്കുന്ന ഈ കേരളത്തിൽ ഈ സഭയിലുള്ള എല്ലാ ആളുകളും ഒന്നിച്ച് അണിനിരന്നുകൊണ്ട് ഭാരതത്തിന് മാതൃക കാണിക്കത്തക്കവിധത്തിൽ ജനാധിപത്യ പ്രസ്ഥാനത്തിന്റെ ശ്രീകോവിൽ എന്നു പറയുന്ന കേരളത്തിൽ നിന്ന് ഈ പ്രമേയം പാസാക്കട്ടെ, അതിനുവേണ്ടി എല്ലാ കയ്യും ഉയരട്ടെ എന്നഭ്യർത്ഥിച്ചുകൊണ്ട് ഞാൻ അവസാനിപ്പിക്കുന്നു.

ശ്രീ. വട്ടിയൂർക്കാവ് രവി: സർ, ഈ സംസ്ഥാനത്ത് മുമ്പത്തെക്കാൾ കൂടുതൽ രാഷ്ട്രീയ കൊലപാതകങ്ങൾ നടക്കുന്ന ഒരു കാലഘട്ടമാണിത്. മുമ്പുകാലങ്ങളിലും രാഷ്ട്രീയകൊലപാതകങ്ങളും മററക്രമങ്ങളും നടന്നിട്ടുണ്ട്. ഈ സംസ്ഥാനത്ത് എല്ലാ ജില്ലകളിലും ആർ.എസ്.എസ്സിന്റെ പ്രവർത്തനങ്ങൾ സജീവമായി നടക്കുന്നുണ്ട്. കണ്ണൂർജില്ലയിൽ അടിയന്തിരാവസ്ഥയ്ക്കുശേഷം മുപ്പത്താറോളം കൊലപാതകങ്ങൾ നടന്നിട്ടുണ്ട്. മററു ജില്ലകളിലൊക്കെ ആർ.എസ്.എസ്സിന്റെ പ്രവർത്തനങ്ങളുണ്ടെങ്കിലും ഏററവും കൂടുതൽ കൊലപാതകങ്ങൾ നടന്നിട്ടുള്ളത് കണ്ണൂർ ജില്ലയിലാണ്. കണ്ണൂർ ജില്ലയിൽ ഇത്രയധികം കൊലപാതകങ്ങൾ നടക്കാനുള്ള കാരണമെന്താണെന്നുകൂടി അന്വേഷിക്കാൻ ഈ ചർച്ച ഉപകരിക്കുമെന്നാണ് ഞാൻ വിശ്വസിക്കുന്നത്. ആ ഭാഗത്തേക്കൊന്നും കടക്കാതെ അങ്ങോട്ടുമിങ്ങോട്ടും മാൽസര്യബുദ്ധിയോകൂടി വീമ്പിളക്കുന്ന സംസാരങ്ങൾ മാത്രമേ കേൾക്കാൻ കഴിയുന്നുള്ളു. അതിന് ഒററുതി വരണം. ഈ സംസ്ഥാനത്ത് ജനങ്ങളുടെ ജീവനും സ്വത്തിനും സംരക്ഷണം നൽകാനുള്ള കടമ ഇന്നത്തെ ഈ സർക്കാരിനുണ്ട്. ആ കടമ മറന്ന് ഒരു നിസ്സാരമായ ചർച്ചകൊണ്ട് ആ കടമയിൽനിന്ന് ഒഴിയാമെന്നാണ് വിചാരിക്കുന്നതെങ്കിൽ ജനങ്ങൾ വെറുതെ വിടുകയില്ല എന്നു

മാത്രമേ ഈ സന്ദർഭത്തിൽ ഞാൻ പറയുന്നുള്ളു. സർ, ഈ സംസ്ഥാനത്തെ ജനങ്ങളുടെ ജീവനും സ്വത്തിനും സംരക്ഷണം കൊടുക്കുമെന്ന് ഉറക്കെ പ്രഖ്യാപിക്കാൻ നമ്മുടെ ബഹുമാനപ്പെട്ട മുഖ്യമന്ത്രി ഇനിയെങ്കിലും തയ്യാറാകണമെന്നു മാത്രമേ ഈ സന്ദർഭത്തിൽ ഞാൻ പറയുന്നുള്ളു. സർ, അക്രമങ്ങൾക്ക് ഇതുപോലൊരു ചർച്ചകൊണ്ട് പരിഹാരം കാണാൻ കഴിയുമെന്നു ഞാൻ വിശ്വസിക്കുന്നില്ല. അക്രമങ്ങൾ ഉണ്ടായാൽ ശക്തമായി ധീരമായി അതിനെ നേരിടുകയാണെങ്കിൽ ആ അക്രമങ്ങൾ തുടർന്നു നടത്താതിരിക്കാൻ പലരും ശ്രമിക്കും. അതല്ലാതെ പരോക്ഷമായി അവരെ സഹായിക്കുന്നതിനുവേണ്ടിമാത്രമാണ് ഇതുപോലുള്ളചർച്ചകൊണ്ടുപകരിക്കുന്നത്. തീർച്ചയായും അക്രമങ്ങൾ ആരു നടത്തിയാലും ഇവിടെ ആർ.എസ്.എസ്. ആണെന്നാണ് പറയുന്നത്. അക്രമങ്ങൾ ആരു നടത്തിയാലും ഏതൊരു കക്ഷിയുടെ ഭാഗത്തുനിന്നായാലും അത് അക്രമമാണ്. സർ, പല രീതിയിലും അങ്ങോട്ടുമിങ്ങോട്ടുമുള്ള വടംവലികൾ നടക്കുന്നുണ്ട്. ആർക്കാണു കൂടുതൽ ശക്തിയെന്നു കാണിക്കുവാനുള്ള പരീക്ഷണങ്ങളാണു ഇന്നു നടക്കുന്നത്. എനിക്ക് ഒരു നിർദ്ദേശം മാത്രമേ ഈയവസരത്തിൽ വയ്ക്കാനുള്ളു. സർ, നമ്മുടെ സംസ്ഥാനത്തു പ്രത്യേകിച്ചും കണ്ണൂർ ജില്ലയിൽ നടക്കുന്ന ഈ രാഷ്ട്രീയ കൊലപാതകങ്ങളുടെ ഉൽഭവസ്ഥാനം കണ്ടുപിടിക്കുവാൻ നിയമസഭാ സാമാജികൻമാർ അടങ്ങിയ ഒരു കമ്മിററിയെക്കൊണ്ട് അന്വേഷിപ്പിക്കണം. ഇതിൻെറ ഉൽഭവസ്ഥാനം കണ്ടുപിടിച്ച് എന്നന്നേയ്ക്കുമായി ഈ ആക്രമണം അവസാനിപ്പിക്കുവാനുള്ള സത്വര നടപടി കൈക്കൊള്ളാൻ ഈ ഗവൺമെൻറു തയ്യാറാകണമെന്ന് ഈ സന്ദർഭത്തിൽ ഞാൻ അപേക്ഷിക്കുകയാണ്. സർ, നിയമംകൊണ്ടും പോലീസിനെക്കൊണ്ടും ഈ രീതിയിലുള്ള അക്രമങ്ങൾ അവസാനിപ്പിക്കുവാൻ കഴിയുമെന്നാണു ഞാൻ വിചാരിക്കുന്നത്. നമ്മുടെ സംസ്ഥാനത്തു പലപല കൊലപാതങ്ങൾ നടന്നിട്ടുണ്ട്. നക്സലൈററു കൊലപാതകങ്ങൾ നടന്നിട്ടുണ്ട്. അതാതു കാലഘട്ടത്തിനനുസരിച്ച് അതവസാനിപ്പിക്കുവാൻ നമുക്കുകഴിഞ്ഞിട്ടുണ്ട്. തീർച്ചയായും ഈ അക്രമം ആരുതന്നെ നടത്തിയാലും ഏതുഭാഗത്തുനിന്നുണ്ടായാലും അത് അവസാനിപ്പിക്കണം. അതിന് എല്ലാവിധത്തിലുള്ള സഹകരണവും തരാൻ ഞാനും എൻെറ കക്ഷിയും തയ്യാറാണെന്നു മാത്രം അറിയിച്ചുകൊണ്ട് ഈ അക്രമം അവസാനിപ്പിക്കുവാൻ ഇനിയെങ്കിലും ഈ ഗവൺമെൻറു തയ്യാറാകണമെന്ന് ആവശ്യപ്പെട്ടുകൊണ്ട് ഞാൻ എൻെറ വാക്കുകൾ ചുരുക്കുന്നു.

ശ്രീ. എസ്. ത്യാഗരാജൻ: സർ, ബഹുമാനപ്പെട്ട മുഖ്യമന്ത്രി അവതരിപ്പിച്ച പ്രമേയത്തെ ഞാൻ സ്വാഗതം ചെയ്യുന്നു. സർ, ഇതു പറയുമ്പോൾ ആർ.എസ്.എസ്.ൻെറ പ്രവർത്തനത്തെ സംബന്ധിച്ച് വില കുറച്ചു കണ്ടിട്ടു കാര്യമില്ലെന്നാണ് എനിക്കു പറയുവാനുള്ളത്. ബഹുമാനപ്പെട്ട ശ്രീ. കെ. ചന്ദ്രശേഖരൻ സംസാരിച്ചപ്പോൾ സത്യത്തിൽ എനിക്കു വേദനതോന്നി. അദ്ദേഹം ഇവിടെ പറഞ്ഞു മതന്യൂനപക്ഷങ്ങൾക്കെതിരായി ആർ.എസ്.എസ്.ൻെറ ആക്രമണം ഉണ്ടാകുകയില്ലെന്ന്. അദ്ദേഹം അതിവിടെ തറപ്പിച്ചു പറഞ്ഞു. അദ്ദേഹത്തിൻെറ സംസാരം കേട്ടപ്പോൾ ബാലേസാഹിബ് ദേവരശ് ആണോ സംസാരിക്കുന്നതെന്നും എനിക്കും തോന്നിപ്പോയി. ജനസംഘത്തിൻെറ പ്രവർത്തനത്തെപ്പററി നമുക്ക് ഇന്നും ഇന്നലെയും ഉള്ള അറിവല്ല. 1925-ൽ ഇൻഡ്യയുടെ സ്വാതന്ത്ര്യസമരം അതിതീഷ്ണമായിരുന്ന കാലത്താണ് ഒരു വിജയദശമിദിവസം

ഡോക്ടർ ഹേഡ്ഗേവാർ ഈ സംഘടന സ്ഥാപിച്ചത്. അദ്ദേഹമാണ് ഈ സംഘടന സ്ഥാപിച്ചതെന്നുണ്ടെങ്കിൽപോലും ഗുരുജി ഗോൾവൽക്കർ ആണ് അതിനു ആയുധമണിയിച്ചതെന്നു നമുക്കു കാണാൻ കഴിയും. ഈ രാജ്യത്തു മതന്യൂനപക്ഷങ്ങൾക്ക് എതിരായി ഉണ്ടായിട്ടുള്ള എല്ലാ സംഭവങ്ങളിലും ആർ.എസ്.എസ്. ൻെറ കൈകൾ കാണാൻ കഴിയും. ഇന്ന് അതിനെപ്പററി തുറന്നു സംസാരിക്കുവാൻ പല ആളുകൾക്കും ബുദ്ധിമുട്ടുണ്ട്. നമ്മുടെ പ്രധാനമന്ത്രി മൊറാർജിദേശായി തന്നെ നമ്മുടെ രാഷ്ട്രപിതാവായ ഗാന്ധിജിയെ വെടിവച്ചുകൊന്ന ഗോഡ്സേയെപ്പററി എഴുതിയിരുന്നു. അടുത്തകാലത്തു പ്രധാനമന്ത്രി അതു തിരുത്തി. അദ്ദേഹത്തിൻെറ അന്നത്തെ അറിവുവച്ചിട്ടാണ് ആർ.എസ്.എസ്.കാരനാണ് ഗോഡ്സേ എന്നു തെററായി പറഞ്ഞതെന്നാണ് ഇപ്പോൾ തിരുത്തിയിരിക്കുന്നത്. ഇതു കേൾക്കുമ്പോൾ ശ്രീ. ചന്ദ്രശേഖരൻ ഇവിടെ പ്രസംഗിച്ചതിൽ എനിക്കു അൽഭുതമില്ല. എനിക്ക് ഒരു കാര്യമാണ് ഈ സന്ദർഭത്തിൽ പറയാനുള്ളത്. നമ്മുടെ രാജ്യത്തെ മതന്യൂനപക്ഷങ്ങളുടെ ഭയാശങ്കകൾ ദൂരീകരിക്കുവാനും അവർക്കു സമാധാനമായി ജീവിക്കുവാനും കഴിയുന്ന ഒരു സ്ഥിതിവിശേഷം ഉണ്ടാകുന്നില്ലെന്നുണ്ടെങ്കിൽ ഈ രാജ്യത്തു ജനാധിപത്യം നിലനിൽക്കുമെന്നു പ്രതീക്ഷിച്ചിട്ടു കാര്യമില്ല. അതിനൊരു പ്രതിവിധിയായി മതന്യൂനപക്ഷങ്ങൾ ഇന്നു സ്വീകരിച്ചുവരുന്ന രീതി ശരിയാണോ എന്നു വളരെ ഗൗരവമായി ആലോചിക്കണം. അതു പലരീതിയിൽ അപകടങ്ങളുണ്ടാക്കുമെന്നാണ് എൻെറ അഭിപ്രായം. ശ്രീമാൻ എം.വി. രാഘവൻ ഇവിടെ അക്കാര്യം സൂചിപ്പിച്ചതിനോടു ഞാൻ പൂർണ്ണമായും യോജിക്കുകയാണ്. ഈ രാജ്യത്ത് മതന്യൂനപക്ഷങ്ങളുടെ താൽപ്പര്യങ്ങൾ സംരക്ഷിക്കേണ്ടത് ഈരാജ്യത്തെ ഇടതുപക്ഷ പുരോഗമന ശക്തികൾ തന്നെയാണെന്നു വിശ്വസിക്കുന്ന ആളാണ് ഞാൻ. തീർച്ചയായും ഈ രാജ്യത്തു ഇടതുപക്ഷ പുരോഗമനശക്തികൾ ഇവരുടെ താൽപ്പര്യങ്ങൾ സംരക്ഷിക്കുവാനുള്ള ബാധ്യത ഏറെറടുക്കണമെന്നു തന്നെയാണ് ഈ പ്രമേയം അവതരിപ്പിച്ചതിൽനിന്നും ഞാൻ മനസ്സിലാക്കുന്നത്. ഒരു കാര്യം കൂടി ഈ സന്ദർഭത്തിൽ പറയാൻ ഞാനാഗ്രഹിക്കുന്നു. നമ്മുടെ രാജ്യത്തു ഇന്നു ആർ.എസ്.എസ്.ൻെറ വേരുകൾ പല ഭാഗത്തും കടന്നിട്ടുണ്ട്. ചരിത്രം വളച്ചൊടിക്കാനും ഇന്നു പരിശ്രമിച്ചുകൊണ്ടിരിക്കുകയാണ്. ഇൻഡ്യാ ചരിത്രമെന്ന പേരിൽ നമ്മുടെ കുട്ടികളെ പഠിപ്പിക്കുന്ന പാഠപുസ്തകങ്ങളിൽ ഹിന്ദുവർഗ്ഗീയതയുടെ വികാരങ്ങൾ കുത്തിവയ്ക്കാൻ കഴിയുന്ന രീതിയിൽ ചരിത്രം വളച്ചൊടിക്കുകയാണ്, അതിനുള്ള ബോധപൂർവ്വമായ ഒരു ശ്രമമാണു ഇന്നു നടക്കുന്നതെന്നുള്ളതാണ് വസ്തുത. ആർ.എസ്.എസ്. നെ ശക്തികൊണ്ട് മാത്രം നേരിടാൻ കഴിയുമെന്നും അതാണു ശരിയായ മാർഗ്ഗമെന്നും എനിക്കു അഭിപ്രായമില്ല. ഇക്കാര്യത്തിൽ സംഘടിതമായ ആശയപ്രചരണം കൊണ്ടുമാത്രമേ ഈ പ്രസ്ഥാനത്തെ തകർക്കാൻ കഴിയൂ എന്നു ഞാൻ ചിന്തിക്കുകയാണ്. അതുകൊണ്ടാണ് ഞാൻ സൂചിപ്പിച്ചത്, ഈ രാജ്യത്തു സവർണ്ണമേധാവിത്വം നിലനിർത്താനാഗ്രഹിക്കുന്ന, ചാതുർവർണ്യം നിലനിർത്താനാഗ്രഹിക്കുന്ന, ഹിന്ദുക്കളും ക്രിസ്ത്യാനികളും ഈ രാജ്യത്തിലേയ്ക്കു കടന്നുവരുന്ന അതിഥികളാണെന്നുപറയുമ്പോൾ ചാതുർവർണ്ണ്യം സ്ഥാപിക്കാൻ ശ്രമിക്കുന്ന ആര്യൻമാരും, ഇൻഡ്യയിലേക്ക് കടന്നുവന്ന അതിഥികളല്ലേ? അതുകൊണ്ട് ആർ.എസ്.എസ്സിനെ ആശയപരമായി എതിർക്കണമെന്നും എതിർത്തു പരാജയപ്പെടുത്തുന്ന കാര്യത്തിൽ ഇടതുപക്ഷപുരോഗമന ശക്തികൾ ഒന്നിച്ചുനിൽക്കണമെന്നും ആണ് എനിക്ക് ഈയവസരത്തിൽ പറയാനുള്ളത്. പ്രമേയത്തെ ഞാൻ അനുകൂലിക്കുന്നു.

ശ്രീ. ആര്യാടൻ മുഹമ്മദ്: സർ, മുഖ്യമന്ത്രി അവതരിപ്പിച്ച ഈ പ്രമേയത്തെ ഞാൻ പിന്താങ്ങുകയാണ്. ഇവിടെ ആർ.എസ്.എസ്സിനെക്കുറിച്ച് ബഹുമാനപ്പെട്ട മുഖ്യമന്ത്രിയും തുടർന്നു ശ്രീ. ഇ. ചന്ദ്രശേഖരൻ നായരും എല്ലാം വളരെ വിശദമായി പറഞ്ഞു. ഞാൻ അക്കാര്യങ്ങളിലേക്കൊന്നും കടക്കുന്നില്ല. ആർ.എസ്.എസ്. നെ സംബന്ധിച്ചിടത്തോളം പറയുമ്പോൾ അതു ഈ രാജ്യത്തെ മുതലാളിത്തത്തിന്റെ താൽപ്പര്യങ്ങൾ ഉൾക്കൊള്ളുന്നതാണെന്നുള്ളതിനു യാതൊരു സംശയവുമില്ല. അതിന്റെ സാമ്പത്തികനയം അംഗീകരിക്കുവാൻ ആർക്കും സാധിക്കുമെന്നു തോന്നുന്നില്ല. പിന്തിരിപ്പൻ താൽപ്പര്യങ്ങൾ സംരക്ഷിക്കുകയെന്നുള്ളതാണ് അതിന്റെ നയം. അതേ അവസരത്തിൽ അതിന്റെ മതേതരത്വത്തെ സംബന്ധിച്ചുള്ള കാഴ്ചപ്പാടും വളരെ വ്യക്തമായി ഇവിടെ ചൂണ്ടിക്കാണിച്ചിരിക്കുകയാണ്. ആർ.എസ്.എസ്. ന്റെ ജനാധിപത്യത്തോടുള്ള കാഴ്ചപ്പാടും ബഹുമാനപ്പെട്ട മുഖ്യമന്ത്രി ഇവിടെ ചൂണ്ടിക്കാണിച്ചു. ആ സംഘടനയുടെ സംവിധാനംതന്നെ കാണിക്കുന്നത് അവർ ജനാധിപത്യ വിശ്വാസികളല്ല, ഫാസിസ്ററു സംഘടന ആണെന്നാണ്. അതേയവസരത്തിൽ ഒരു കാര്യം പറയാൻ ഞാനാഗ്രഹിക്കുന്നു. ആർ.എസ്.എസ്. ഈ രൂപത്തിലാണെങ്കിൽതന്നെ ഈ രൂപത്തിലുള്ള കാര്യങ്ങൾ ജനങ്ങളോടു പറഞ്ഞാൽ, ജനങ്ങളുടെയിടയിൽ പ്രചരിപ്പിച്ചാൽ അവർക്ക് ഈ രാജ്യത്തു വളരാൻ കഴിയുമെന്നുള്ള കാര്യം അവർക്കു നല്ലതുപോലെ അറിയാം. അതുകൊണ്ട് മതത്തിന്റെ പേരിലാണ് ആർ.എസ്.എസ്. പ്രവർത്തിക്കുന്നതെന്നു പറയാതിരിക്കുവാൻ നിവൃത്തിയില്ല. ഈ രാജ്യത്തെ സംബന്ധിച്ചിടത്തോളം ഒരു കാര്യം വളരെ വ്യക്തമായി നാം ഓർക്കണം. എന്റെ വ്യക്തിപരമായ അഭിപ്രായത്തിൽ ഈ രാജ്യത്തെ ഹിന്ദുക്കളെസംബന്ധിച്ചിടത്തോളം നോക്കുകയാണെങ്കിൽ വളരെയധികം മതസഹിഷ്ണുതയുള്ള ഒരു മതവിഭാഗമാണ് ഇൻഡ്യയിലെ ഹിന്ദുക്കളെന്നുള്ള കാര്യം ചരിത്രം മുഴുവൻ പരിശോധിച്ചാൽ നമുക്കു കാണാൻ സാധിക്കുന്നതാണ്. ഹിന്ദുക്കൾ മാത്രമുണ്ടായിരുന്ന ഒരു രാജ്യത്ത് ക്രിസ്ത്യാനികളും മുസ്ലീങ്ങളും എല്ലാം എവിടെനിന്നുണ്ടായി എന്നകാര്യം നാം പരിശോധിക്കുകയാണെങ്കിൽ ഹിന്ദുക്കളുടെ മതസഹിഷ്ണുതകൊണ്ടാണ് എന്നു നമുക്കു മനസ്സിലാക്കുവാൻകഴിയും. എന്നാൽതന്നെ ആർ.എസ്.എസ്. ഈ സാമുദായിക വിരോധം വളർത്തിക്കൊണ്ട് ഈ സമുദായങ്ങൾ തമ്മിൽ അടിപ്പിച്ചുകൊണ്ട് ഈ രാജ്യത്തു ശക്തിയാർജ്ജിക്കുവാനുള്ള ശ്രമങ്ങളിൽ ഏർപ്പെടുകയാണെന്ന കാര്യം നാം ഓർക്കണം. ഒരു കാര്യം ഞാൻ ഈയവസരത്തിൽ പറയാനാഗ്രഹിക്കുന്നു. അതിവിടെ പലരും പറഞ്ഞു. ഈ ആർ.എസ്. എസ്. ആരുടെ താൽപ്പര്യത്തിനു വേണ്ടിയാണ് നിൽക്കുന്നത്? ആർ.എസ്.എസ്. പറയുന്നതുകേട്ടാൽ തോന്നും ഈ രാജ്യത്തിലെ മുഴുവൻ ഹിന്ദുസമുദായങ്ങളുടെയും താൽപ്പര്യത്തിനുവേണ്ടിയാണെന്ന് ഒരിക്കലും. മല്ല. അതിവിടെ പലരും ചൂണ്ടിക്കാണിക്കുകയുണ്ടായി. ഹരിജനങ്ങളോടുള്ള അവരുടെ സമീപനമെന്താണെന്നുള്ളതു നോക്കണം. ബഹുമാനപ്പെട്ട ചന്ദ്രശേഖരന് വ്യത്യസ്തമായ അഭിപ്രായം കണ്ടേക്കാം. എന്നാലും എനിക്കു പറയാൻകഴിയും ആർ.എസ്.എസ്. ന്റെ സമീപനം എന്താണെന്ന്. കഴിഞ്ഞവർഷം ആലിഗറിലും ആഗ്രയിലും എന്തുണ്ടായി? അവിടെ അംബദ്കറുടെ ജൻമദിനത്തിൽ ഒരു ആനയുടെ പുറത്തു അംബദ്കറുടെ ഫോട്ടോയും കൊണ്ട് ഒരു ഘോഷയാത്ര ഹരിജനങ്ങൾ നടത്തി. ആ സന്ദർഭത്തിൽ അവിടത്തെ ആർ.എസ്.എസ്. കാർക്ക് അതു സഹിക്കുവാൻ സാധിച്ചില്ല. അംബദ്കറുടെ ഫോട്ടോ ആനപ്പുറത്തു എഴുന്നുള്ളിച്ചുപോകുന്നത് ആർ.എസ്.എസ്. കാർക്ക് സഹിച്ചില്ല. അവർ അതിനെതിരെ ആക്രമണം നടത്തി. പതിനാലോള

ഹരിജനങ്ങളെ അവർ കൊന്നു എന്നുള്ള കാര്യം നാം ഓർക്കണം. എന്നിട്ടും പോലീസ് ഇടപെട്ടിട്ടില്ല. ആ സമരം നീണ്ടുപോയി, തെരുവുയുദ്ധമായി. ഐ.ജി.യുടെയും പോലീസു ഉദ്യോഗസ്ഥൻമാരുടെയും കൺമുന്നിൽ വച്ചുകൊണ്ട് ജനതാ പാർട്ടി ഭരിക്കുന്ന, ആർ.എസ്.എസ്. ന് പ്രാതിനിധ്യമുള്ള സംസ്ഥാനഗവൺമെൻറു ഭരിക്കുന്ന ഒരു സംസ്ഥാനത്തു നടന്ന സംഭവമാണു ഞാൻ പറഞ്ഞത്. എന്നിട്ട് അവസാനം രക്ഷയില്ലാതെ വന്നപ്പോഴാം ഹരിജനങ്ങളാം അവിടത്തെ ആർ.എസ്.എസ്.നെ തിരിച്ചടിച്ചതിനുശേഷമാണ് പോലീസ്

7 p.m.] ഇടപ്പെട്ടതെന്ന കാര്യം ഞാൻ പറയാൻ ആഗ്രഹിക്കുന്നു. ആർ.എസ്.എസ്.-നോടുള്ള പ്രേമമാണ്. എന്താണ് ബീഹാറിൽ നടന്നത്. അവിടത്തെ ഹരിജനങ്ങൾക്കു ഭൂമി കൊടുത്തു. ആ ഭൂമി അവിടത്തെ സവർണ്ണരുടെ ഭൂമിയായിരുന്നു. ആ ഭൂമി ഹരിജനങ്ങൾ കൈവശം വയ്ക്കുന്നത് അവിടത്തെ ആർ.എസ്.എസ്. കാർക്ക് സഹിച്ചില്ല. അവർ അവിടത്തെ ഹരിജനങ്ങളെ തീവെച്ച് കൊന്നു എന്നുമാത്രമല്ല കുടിയൊഴിപ്പിക്കൽ നിത്യസംഭവമായി മാറിയില്ലേ? യു.പി.യിലെ സംഭവം എന്താണ്? ഈ പറയുന്ന ജനതാപാർട്ടി ഭരിക്കുന്ന, ആർ.എസ്.എസ്.-ന് പ്രാതിനിധ്യം മന്ത്രിസഭയിലുള്ള സംസ്ഥാനങ്ങളിലെ മുഴുവൻ സംഭവമാണ് ഇതെന്ന് ഞാൻ ചൂണ്ടിക്കാണിക്കുകയാണ്. ഇതിൽനിന്നൊക്കെ വളരെ വ്യക്തമാണ് ആർ.എസ്.എസ്സിൻെറ ഹരിജനങ്ങളോടും അടിയിൽ കിടക്കുന്ന അടിസ്ഥാന വർഗ്ഗത്തോടും ഉള്ള സമീപനം എന്താണെന്ന്. സർ, ഒരുകാര്യം ചൂണ്ടിക്കാണിക്കാനാഗ്രഹിക്കുന്നു. എന്താണു സർ യു.പി. മുഖ്യമന്ത്രി യാദവിനുള്ള കുഴപ്പം. യു.പി.-യിലെ മുഖ്യമന്ത്രി യാദവിനെ അവിടത്തെ ആർ.എസ്.എസ്.-കാർ എതിർക്കുന്നു. എന്താണ് കാരണം? കാരണം അദ്ദേഹം പിന്നോക്ക സമുദായക്കാരനാണ്. എന്താണു സർ കർപ്പൂരി താക്കൂറിൻെറ കുഴപ്പം. ബീഹാറിലെ കർപ്പൂരി താക്കൂറിൻെറ ഗവൺമെൻറിനെ എതിർക്കുന്നു. ബഹുമാനപ്പെട്ട ചന്ദ്രശേഖരൻ പറഞ്ഞു, അവിടെ 26 ശതമാനം സംവരണം അനുവദിച്ചു എന്നുള്ളത്. ആ ബീഹാറിലെ കർപ്പൂരി താക്കൂറിൻെറ ഗവൺമെൻറിനെ അട്ടിമറിക്കാൻ ബഹുമാന്യനായ ചന്ദ്രശേഖരൻെറ പാർട്ടിക്കാർ ശ്രമിക്കുകയാണ്. ഇതല്ലേ സർ ബീഹാറിൽ നടക്കുന്നത്. സമരം നടന്നു. സമരത്തിൻെറ രണ്ടുഭാഗത്തും ഉള്ളതു ജനതാപാർട്ടിക്കാർ തന്നെയാണു സർ. അതുപോകട്ടെ. ആരാണു സർ കർപ്പൂരി താക്കൂർ? ബാർബറാണ്. അദ്ദേഹത്തിൻെറ അച്ഛൻ ഇന്നും ഒരു ബാർബറാണ് അതു സഹിക്കുന്നില്ല ജനതാപാർട്ടിയിലെ സമ്പന്ന വർഗ്ഗവിഭാഗത്തിന്. അതുകൊണ്ട് കർപ്പൂരി താക്കൂറിനെ ഇറക്കാൻ ശ്രമിക്കുന്നു. ഇതൊക്കെയാണ് ഈ ആർ.എസ്.എസ്.-ൻെറ സ്വഭാവം. ആർ.എസ്.എസ്.-ന് മുൻതൂക്കമുള്ള സംസ്ഥാനങ്ങളിലെ സ്ഥിതിയാണ് ഞാൻ ഇവിടെ ചൂണ്ടിക്കാണിച്ചത്. ആർ.എസ്.എസ്.-ൽ ഉള്ളവർ കഴിച്ച് ബാക്കിയുള്ള ഹിന്ദുക്കളോടുള്ള അവരുടെ സമീപനം എന്താണ്? ഒരുകാര്യം വ്യക്തമായി പറയാൻ സാധിക്കും. ഏതായാലും അതു ഞാൻ വിടുന്നു. എങ്കിലും ഒരുകാര്യം പറയാൻ ഞാനാഗ്രഹിക്കുന്നു. കഴിഞ്ഞ രണ്ടു കൊല്ലക്കാലമായി ആർ.എസ്.എസ്. ഇൻഡ്യയിൽ മറെറാരുകാലത്തും ഇല്ലാത്തവിധത്തിൽ ശക്തിയാർജ്ജിച്ചിട്ടുണ്ട്. എന്നുസമ്മതിക്കാതിരിക്കാൻ നിർവ്വാഹമില്ല.

ഇവിടെ എൻെറ സ്നേഹിതൻ ശ്രീമാൻ പി.എം. അബൂബക്കർ ഒരു പരാമർശനം നടത്തി. ജവഹരിലാൽ നെഹ്റുമുതൽ മൊറാർജി ദേശായിയുടെ കാലംവരെ ആർ. എസ്. എസ്. ശക്തിപ്പെട്ടു എന്നുള്ളത്.

ഞാൻ എന്റെ സ്നേഹിതൻ അബൂബേക്കറോടു ചോദിക്കാൻ ആഗ്രഹിക്കുകയാണ്, ഒരു കാര്യം നിങ്ങൾ മനസിലാക്കേണ്ടതായിട്ടുണ്ട്. ഇൻഡ്യ വിഭജന കാലത്ത് അന്ന് 40 കോടി ജനങ്ങളെ രണ്ടു ഭാഗമായി തിരിച്ച് പത്തുകോടി മുസ്ലീങ്ങളുടെ അവകാശമാണ് പാക്കിസ്ഥാൻ എന്നവാദം ഉന്നയിച്ചുകൊണ്ട് ആ വാദത്തിന്റെ പേരിൽ രാഷ്ട്രം ഉണ്ടാക്കിയപ്പോൾ, ഈ രാഷ്ട്രം മാറിപ്പോയപ്പോൾ ലക്ഷക്കണക്കിന് അഭയാർത്ഥികൾ ഹിന്ദുക്കളായ അഭയാർത്ഥികൾ പാക്കിസ്ഥാനിൽ സർവ്വസ്വവും നഷ്ടപ്പെട്ട് വീടും പുരയുമില്ലാതെ, കാലും കണ്ണുമില്ലാതെ, കാതുമില്ലാതെ ഇൻഡ്യയിലേക്ക് ഓടിവന്നപ്പോൾ അവർക്ക് ഇവിടെ അഭയം നൽകിയ കാലഘട്ടത്തിൽ അന്നു ഈ രാജ്യത്ത് നവാലിയിലെ തെരുവീഥികളിൽ ഉണ്ടായ സംഭവം—അതിനെക്കുറിച്ച് ഇവിടെ ആരോ പരമർശിച്ചു സർ, അന്ന് ഇൻഡ്യയിലെ ആർ.എസ്.എസ്.-കാർ ഇളകിവശായപ്പോൾ അവരെ തടഞ്ഞുനിറുത്താൻ മുന്നോട്ടുവന്നത് ഇൻഡ്യൻ നാഷണൽ കോൺഗ്രസ്സും മഹാത്മജിയും ജവഹറിലാൽ നെഹ്റുവും ആണെന്ന കാര്യം ഞാൻ ഓർമ്മിപ്പിക്കുകയാണു സർ. അത് ആർക്കും മറച്ചുപിടിക്കാൻ സാധിക്കുകയില്ല. മഹാത്മജി അതിന്റെ പേരിൽ ജീവൻ ബലിയർപ്പിച്ചു എന്നുള്ളകാര്യവും നാം മനസിലാക്കണം.

സർ, എനിക്ക് പ്രധാനമായി ഒരുകാര്യം മാത്രമേ പറയാനുള്ളു. ഇവിടെതന്നെ ഗുരുജി ഗോൾവാൾക്കർ പറഞ്ഞ ഒരുകാര്യം ഞാൻ ഓർമ്മപ്പെടുത്തുകയാണ്. ഇൻഡ്യൻ നാഷണൽ കോൺഗ്രസ് ചെയ്ത ഏററവും വലിയ അപരാധം, ഈ രാജ്യത്ത് ഇൻഡ്യൻ തറവാട്ടിൽ ഈ രാജ്യത്തെ കൊള്ളയടിക്കാൻവന്ന ന്യൂനപക്ഷങ്ങൾക്ക് തുല്യത നൽകിയതാണെന്ന് അദ്ദേഹം പറയുന്നു സർ, ഈ രീതിയിലുള്ള ചിന്താഗതിയൊക്കെ ഈ രാജ്യത്തുണ്ടാക്കിയ ആർ.എസ്.എസ്. നെ എതിർത്തതും ന്യൂനപക്ഷങ്ങൾക്ക് ഭരണ ഘടന പ്രകാരമുള്ള പ്രാതിനിധ്യവും എല്ലാ സൗകര്യവും ഏർപ്പെടുത്തിക്കൊടുത്തതും ബഹുമാനപ്പെട്ട അബൂബേക്കർ പറഞ്ഞ ജവഹറിലാൽ നെഹ്റു ആണെന്നുള്ള കാര്യം ഞാൻ ഓർമ്മപ്പെടുത്താൻ ആഗ്രഹിക്കുകയാണ്. സർ, ഞാൻ അതു വിടുകയാണ്.

അവസാനമായി ഒരൊററകാര്യംകൂടി പറഞ്ഞോട്ടെ. ഈ രാജ്യത്ത് ആർ.എസ്.എസ്.-നെ നേരിടേണ്ടതായിട്ടുണ്ട്. അതേയവസരത്തിൽ ബഹുമാനപ്പെട്ട ചന്ദ്രശേഖരൻ ഇവിടെ പറഞ്ഞു ഞാൻ അതിലേയ്ക്കു കടക്കുന്നില്ലായെന്ന്. ആർ.എസ്.എസ്.-നെ കുറിച്ച് എന്റെ സ്നേഹിതൻ രാഘവനും പറഞ്ഞു. രണ്ടു സോഷ്യലിസ്ററുകാരെക്കുറിച്ച്, രണ്ടു വിഭാഗമുണ്ടെന്ന്. ശ്രീ. ചന്ദ്രശേഖരൻ ഏതുഭാഗത്താണെന്ന് വ്യക്തമായി സർ. രാഘവൻ ഉദ്ദേശിച്ചതിനേക്കാൾ എതിർഭാഗത്താണ് ബഹുമാന്യനായ ചന്ദ്രശേഖരൻ. യാതൊരു സംശയവും എനിക്കില്ല. പക്ഷെ ചന്ദ്രശേഖരൻ അത്രത്തോളം പോകുമെന്ന് ഞാൻ പ്രതീക്ഷിച്ചില്ല സർ. ജനതാപാർട്ടിയിലെ സംഘടനാ തെരഞ്ഞെടുപ്പുകൂടി ലക്ഷ്യംവച്ചുകൊണ്ടാണ് ചന്ദ്രശേഖരൻ ഇവിടെ സംസാരിച്ചത് എന്നുള്ളത് ഏററവും ഖേദകരമാണു സർ. പറയാതിരിക്കാൻ നിർവ്വാഹമില്ല.

ഏതായാലും ബഹുമാനപ്പെട്ട ചന്ദ്രശേഖരൻ ഇവിടെ ഒരുകാര്യം ചൂണ്ടിക്കാണിച്ചു സർ. ജനതാ പാർട്ടിയുടെ വലിയ ഒരു നേട്ടം. ഹരിജനങ്ങളെസംബന്ധിച്ച ഏററവും വലിയ കാര്യം. എയർ ഹോസ്ററസായിട്ട് ഒരു ഹരിജനെ വച്ചു. ഞാൻ മറെറാരു നേട്ടം പറഞ്ഞുതരാം സർ. ഈ തിരുവനന്തപുരം എയർപോർട്ടിൽ സ്വീപ്പറായിട്ട് ഒരു ഹരിജനെ

വച്ചിട്ടുണ്ട്. ആ കാര്യംകൂടി നിങ്ങളുടെ നേട്ടമായി പറയണമെന്ന് ഞാൻ പറയുകയാണ്. സർ, മനസിലാക്കണം ഈ രാജ്യത്ത് ഹരിജനങ്ങളെ മുഴുവൻ അംഗീകരിച്ച് പദവിയും ഉണ്ടാക്കിക്കൊടുത്ത ഒരു അവസ്ഥയി ലാണ്, ഈ രാജ്യത്ത് അധികാരവും എല്ലാവിധത്തിലുള്ള സ്ഥാനങ്ങളും അനുവദിച്ചുകൊടുത്തിട്ടുള്ള ഒരു രാജ്യത്താണ്, നിങ്ങൾ പറയുന്നത് ഒരു എയർഫോഴ്സ്റ്റേസിനെ എടുത്തു എന്ന്.

സർ, ഒരുകാര്യംകൂടി പറഞ്ഞുകൊണ്ട് ഞാൻ അവസാനിപ്പിക്കാം. ഇവിടെ ബഹുമാനപ്പെട്ട ചന്ദ്രശേഖരൻ പറഞ്ഞ ഒരുകാര്യം പറയാതിരിക്കാൻ നിവൃത്തിയില്ല സർ. ജവഹരിലാൽ നെഹ്റുവും അതുപോലെതന്നെ ലാൽബഹദൂർ ശാസ്ത്രിയുമൊക്കെ ആർ.എസ്.എസ്.-ന്റെ സേവന ങ്ങളെക്കുറിച്ചു പറഞ്ഞുവെന്ന് അദ്ദേഹം പരാമർശിച്ചു. ഒരുകാര്യം വളരെ വ്യക്തമാണ്. ശ്രീമാൻ ചന്ദ്രശേഖരൻ ആർ.എസ്.എസ്.-നെ ന്യായീകരിക്കാൻ വേണ്ടി ഉപയോഗിച്ച വാചകമായിരുന്നു അത്. ഒരു വസ്തുത നാം മനസ്സിലാക്കണം. ആ കാലത്ത്, ഈ രാജ്യത്തെ ഏതെങ്കിലും ഭാഗത്തുനിന്ന് ആക്രമിക്കുമ്പോൾ എല്ലാവരും കൂടി അതിനെ ചെറുക്കും. ആ രീതിയിൽ ആർ.എസ്.എസ്.-കാർ ചെറിയ പങ്കുവഹിച്ചപ്പോൾ അതു പറഞ്ഞിട്ടുണ്ടെങ്കിൽ അത് ആർ.എസ്.എസ്. നുള്ള സർട്ടിഫിക്കറ്റായി കണക്കാക്കി അത് ആർ.എസ്.എസ്.-നെ ന്യായീകരിക്കാനുള്ള വാദഗതിയായി പൊക്കിക്കൊണ്ടുവരുന്നത് വാസ്ത വത്തിൽ ജനതാപാർട്ടി ഏതുഭാഗത്തുനിൽക്കുന്നു, ആർ.എസ്.എസ്.-ന്റെ കാര്യത്തിൽ ഏതുഭാഗത്തു നിൽക്കുന്നു എന്നുള്ള കാര്യം ഇനിയെങ്കിലും ബഹുമാനപ്പെട്ട രാഘവൻ മനസ്സിലാക്കാൻ അവസരമായല്ലോയെന്ന് ഞാൻ കരുതുകയാണ്.

സർ, കേരളത്തെ സംബന്ധിച്ചിടത്തോളം ഈ രാജ്യത്തെമതന്യൂന പക്ഷങ്ങളോട് ഒരുകാര്യം പറയാതിരിക്കാൻ നിവൃത്തിയില്ല. ഇവിടത്തെ മതന്യൂനപക്ഷങ്ങൾ ഒരുകാര്യം ശ്രദ്ധിക്കേണ്ടതായിട്ടുണ്ട്. ഈ രാജ്യത്തെ ഭൂരിപക്ഷസമുദായങ്ങളുടെ ഇടയിൽ ആർ.എസ്.എസ്.-ന് പ്രവർത്തി ക്കാനുള്ള വളക്കൂർ ഉണ്ടാക്കിക്കൊടുക്കുന്ന പ്രവർത്തനത്തിൽ ഇവിടത്തെ മതന്യൂനപക്ഷങ്ങൾ ഏർപ്പെടുന്നത് ഈ സംസ്ഥാനത്തിനും ഈ രാജ്യത്തിനും ഈ സമുദായങ്ങൾക്കും ആപത്താണെന്നുള്ളകാര്യം ഞാൻ പറയാൻ മടിക്കുന്നില്ല സർ. ഞാൻ ഇത്രയും പറഞ്ഞുകൊണ്ട് ഈ പ്രമേയത്തെ പിൻതാങ്ങുന്നു.

ശ്രീ. കെ. കരുണാകരൻ: സർ, ഇന്ന് രാജ്യത്തെ അഭിമുഖീകരിക്കുന്ന ഈ അതിഗൗരവമായ പ്രശ്നം ചർച്ച ചെയ്യപ്പെടാൻ ഇടയായതിൽ എനിക്ക് സന്തോഷവും ചാരിതാർത്ഥ്യവുമുണ്ട്. സർ, ഞങ്ങളെസംബന്ധിച്ചിട ത്തോളം ആർ.എസ്.എസ്.-നോടുള്ള സമീപനം ഏതടിസ്ഥാനത്തിൽ നിന്നുള്ളതാണെന്ന് വ്യക്തമാണ്. ആർ.എസ്.എസ്.-ന്റെ അക്രമ രാഷ്ട്രീയം ആരംഭിക്കുന്നത് ഇൻഡ്യയിൽ മതന്യൂനപക്ഷങ്ങളുടെ ആരാധനാ സ്വാതന്ത്ര്യം നിഷേധിച്ച അവസരത്തിൽ ആരാധനാ സ്വാതന്ത്ര്യം പുനഃസ്ഥാപിക്കുന്നതിനുവേണ്ടി ഭൂരിപക്ഷസമുദായങ്ങളിൽ മാനസാ ന്തരമുണ്ടാക്കാൻ മഹാത്മാഗാന്ധി നിരാഹാരവ്രതം തുടങ്ങുകയും മഹാത്മാഗാന്ധിയുടെ നേതൃത്വത്തിൽ സ്വതന്ത്ര ഇൻഡ്യ ഒരു മതേതര രാഷ്ട്രമായിരിക്കുമെന്നും ഇവിടെ പലരും സൂചിപ്പിച്ചതുപോലെ ആര്യൻമാരുടെ ആധിപത്യം സ്ഥാപിക്കാൻ ആഗ്രഹിച്ച ബ്രാഹ്മണ മേധാവിത്വത്തിന് ഗാന്ധിജിയുടെ നിലപാടു മുന്നോട്ടു കൊണ്ടുപോകാൻ അനുവദിച്ചാൽ തങ്ങളുടെ ആധിപത്യം സ്ഥാപിക്കാൻ സാധിക്കുകയി ല്ലെന്നും ബോധ്യമായപ്പോൾ ഗാന്ധിജിയുടെ ജീവൻ അപഹരിക്കാൻ

പൂനയിൽവച്ച് ചുരുക്കം ചില ചെറുപ്പക്കാർ ഗൂഢാലോചന നടത്തിയ അന്നാണ്. അന്നു മുതൽ ഇന്നുവരെ ഈ പ്രസ്ഥാനത്തെ ശക്തിയായി എതിർത്ത ഒരു പാർട്ടിയിലെ അംഗമെന്നനിലയിൽ, കഴിഞ്ഞ രണ്ടുവർഷമായി ഈ ആപത്തിന്റെ ഗൗരവം മനസ്സിലാക്കി അതിനു മുൻതൂക്കം കൊടുത്ത് അതിനെതിരായ പ്രചരണവും പ്രസ്ഥാനവും ആരംഭിച്ച ഞങ്ങളെ സംബന്ധിച്ചിടത്തോളം അത് ഇന്ന് പരക്കെ അംഗീകരിക്കപ്പെട്ടു കാണുന്നതിൽ ചാരിതാർത്ഥ്യവും സന്തോഷവും ഉണ്ട്. അൽപ്പം ചില ആളുകൾ ഇപ്പോഴും ഇതു മനസ്സിലാക്കിയിട്ടില്ലെന്നുള്ളത് നിർഭാഗ്യകരമാണെങ്കിൽപോലും ഈ ആപത്തേറിയ സ്ഥിതിവിശേഷം മനസ്സിലാക്കാൻ അതിനെ നേരിടാൻ മററുള്ളവരെങ്കിലും തയ്യാറാകുന്നതിൽ ഞങ്ങൾ അത്രത്തോളം ആശ്വാസം കൊള്ളുന്നു. അതിൽ അഭിമാനം കൊള്ളുന്നു. ആർ.എസ്.എസ്.-ന്റെ പ്രവർത്തനത്തെക്കുറിച്ച് ബഹുമാനപ്പെട്ട മുഖ്യമന്ത്രി പരാമർശിച്ച കാര്യങ്ങളോടൊന്നും ഞങ്ങൾക്കെതിർപ്പില്ല. പക്ഷേ ആർ.എസ്.എസ്.-ന്റെ പ്രവർത്തനം നിയന്ത്രിക്കാൻ ഗവൺമെൻറ് ശക്തമായ നടപടി സ്വീകരിക്കുന്നുണ്ടോ? സംസ്ഥാന ഗവൺമെൻറിന്റെ നടപടിയിൽ ഊററം കൊള്ളുന്നതും അഭിമാനംകൊള്ളുന്നതുമൊക്കെ കണ്ടു. അവരുടെ പ്രവർത്തനത്തെ ഫലപ്രദമായി നേരിടാൻ ഈ ഗവൺമെൻറ് എന്തുനടപടി സ്വീകരിച്ചാലും എന്റെയും എന്റെ പാർട്ടിയുടെയും പൂർണ്ണമായ പിന്തുണയുണ്ടായിരിക്കുമെന്ന് വീണ്ടും ഞാൻ ആവർത്തിക്കുകയാണ്. മററ് എന്തെല്ലാം കാര്യത്തിൽ ഈ ഗവൺമെൻറുമായി അഭിപ്രായവ്യത്യാസമുണ്ടെങ്കിലും ആ കാര്യത്തിൽ യോജിക്കാൻ ഞങ്ങൾ തയ്യാറാണ്. ആർ.എസ്.എസ്.-ന്റെ പ്രവർത്തനം നിയന്ത്രിക്കുന്നതിന്റെ ഭാഗമായി സ്ക്കൂളുകളിൽ പരിശീലനം തടഞ്ഞിട്ടുണ്ടെന്നും ആയുധമേന്തിയ പരിശീലനം തടഞ്ഞിട്ടുണ്ടെന്നും മുഖ്യമന്ത്രി ഇവിടെ പരാമർശിച്ചു. ആ തീരുമാനത്തിനുശേഷമാണ് ഈ തിരുവനന്തപുരത്ത് ഒരു സ്ക്കൂളിൽവച്ച് ആർ.എസ്.എസ്.-ന്റെ ക്യാമ്പുനടന്ന കാര്യം ഞാനിവിടെ സൂചിപ്പിച്ചത്. അപ്പോൾ മുഖ്യമന്ത്രി പറഞ്ഞത് ഞങ്ങൾപറഞ്ഞ കാര്യം അവർ മനസ്സിലാക്കാത്തതുകൊണ്ടാണങ്ങനെ സംഭവിച്ചത് എന്നാണ്. അവിടെയാണ് എനിക്കു പരാതിയുള്ളത്. ഇത്രയും ആപത്ക്കരമായ ഒരു പ്രസ്ഥാനത്തെ നിയന്ത്രിക്കുന്നതിനു സ്വീകരിച്ച നടപടിയുടെ പോരായ്മയും പരാതിയുമാണ് അതു കാണിക്കുന്നത്. ഈ തലസ്ഥാന നഗരിയിൽ ഒരു ക്യാമ്പു നടന്നത്, ഞാൻ മനസ്സിലാക്കിയിടത്തോളം പരിപാടികൾ അംഗീകരിച്ചു നടപ്പാക്കിയ ക്യാമ്പാണ്. സർ, ഇവിടത്തെ രഹസ്യപ്പോലീസ് ഈ മാതിരി വിവരങ്ങളെല്ലാം ശേഖരിക്കാൻ നല്ലകഴിവുള്ളവരാണ്, ഫലപ്രദമായി കൈകാര്യം ചെയ്യുന്നവരാണ്. അങ്ങനെയൊരു ക്യാമ്പു നടന്നിട്ട് ഇവർക്കതു തടയാൻ കഴിഞ്ഞില്ല. ഈ പ്രമേയം നാം പാസാക്കിയാലും അതു ഫലപ്രദമായി നടപ്പിലാക്കുന്നുണ്ടോ എന്നുള്ളതാണ് പ്രശ്നം. ഒരുകാര്യം വ്യക്തമാണ്. നമ്മൾ എത്ര തന്നെ പറഞ്ഞാലും നമ്മുടെ സംസ്ഥാനത്തുള്ള പിന്നോക്കവിഭാഗങ്ങളിൽ നല്ല ഒരു ഭാഗം ആർ.എസ്.എസ്.-ൽ ഉണ്ട്. എന്നുള്ളതു നാം മറന്നിട്ടു കാര്യമില്ല. അത് ഏതേതുവിഭാഗമാണെന്നു പറയാൻ ഞാനാഗ്രഹിക്കുന്നില്ല. അവർക്കെതിരായി നിലകൊള്ളുന്ന ഒരു പ്രസ്ഥാനമാണിതെന്നു മനസ്സിലാക്കാത്തതുകൊണ്ടായിരിക്കും അങ്ങനെ നിൽക്കുന്നത്. എങ്കിലും മററുചില സാഹചര്യങ്ങളാണ് അവരെ അവിടെ കൊണ്ടെത്തിച്ചത് എന്ന കാര്യവും നാം വിസ്മരിച്ചുകൂടാ. അത്തരക്കാരെ പ്രചരണത്തിലൂടെ കാര്യം മനസ്സിലാക്കി മാനസാന്തരപ്പെടുത്താനുള്ള നടപടി വളരെ പ്രയോജനകരമാണ്, അഭിനന്ദനാർഹമാണ്. അക്രമത്തിൽകൂടി ഈ പ്രസ്ഥാനം കൈകാര്യം ചെയ്യാമെന്നതാണല്ലോ ആർ.എസ്.എസ്.-ന്റെ ലക്ഷ്യം.

ഗാന്ധിജിയുടെ വിരിമാറിൽ ഉണ്ടപൊഴിച്ച അന്നുമുതലാണ് ഈ അക്രമ രാഷ്ട്രീയത്തിനു ആരംഭം കുറിച്ചത്. അത്തരത്തിലുള്ള ആളുകളെ നേരിടുന്നതിനു നാം സ്വീകരിക്കുന്ന നടപടി പൂർണ്ണമാണോ എന്നുളളതു നാം ആലോചിക്കേണ്ടതുണ്ട്. തീരെ അപര്യാപ്തമാണെന്നല്ല ഞാൻ പറയുന്നത്. നമ്മുടെ സംസ്ഥാനത്തെ സ്ഥിതിയെന്താണ്? സർ, ഞാൻ ഇവിടത്തെ എല്ലാ പഞ്ചായത്തുകളും സന്ദർശിച്ച ആളാണ്. ജനങ്ങൾ ക്കൊക്കെ ഒരു ഭീതി ഉണ്ടായിരിക്കുകയാണ്. തങ്ങൾക്കാവശ്യമായ സംര ക്ഷണം കിട്ടുകയില്ല എന്നുള്ള ഭയപ്പാടാണ് മതന്യൂനപക്ഷങ്ങൾക്കും ഹരിജനങ്ങൾക്കും പിന്നോക്കവിഭാഗങ്ങൾക്കും ഉള്ളത്. ആലുവായിൽ നടന്ന ആർ.എസ്.എസ്.ൻെറ പ്രകടനം നമുക്കറിയാം. അതിനുശേഷം അവരുടെ നേതാവ് ദേവരശ് ചെയ്ത പ്രസംഗം ജനങ്ങളിൽ വളരെയധികം ഭീതിയും ഉൽകണ്ഠയും ഉണ്ടാക്കിയിട്ടുണ്ട്. അദ്ദേഹം പറഞ്ഞത് ഇൻഡ്യയിൽ മതന്യൂനപക്ഷങ്ങൾക്കും ഹരിജനങ്ങൾക്കും പിന്നോക്ക വിഭാഗങ്ങൾക്കും സംവരണവും സംരക്ഷണവും ഏർപ്പെടുത്തിയിട്ടുള്ളത് അശാസ്ത്രീയ മാണ്, മനുഷ്യത്വപരമല്ല അതുകൊണ്ട് അതിനെ ഞങ്ങൾ എതിർക്കും എന്നാണ്. അവരുടെ സമീപനം എന്താണെന്നുള്ളത് അതിൽനിന്നു വ്യക്തമാകുന്നതാണ്. ആർ.എസ്.എസ്.ന് രണ്ടു മുഖ്യലക്ഷ്യങ്ങളാ ണുള്ളത്. ഒന്ന് സാമ്പത്തിക ലക്ഷ്യം. അതിനെ നമുക്കു പ്രചാരണ പരമായി നേരിടാം. മറെറാന്ന് അക്രമത്തിൻെറ കാര്യമാണ്. അതിന് ചെറിയൊരുദാഹരണം പറയാം. ഞാൻ കാലടിയിൽ ചെന്നപ്പോൾ അവിടെ നിന്നും കിട്ടിയ ഒരു മെമ്മോറാണ്ടത്തിൽ പറയുന്ന കാര്യമാണ്. കാലടി യിൽ ജോണി എന്നുപറയുന്ന ഒരാളെ ആർ.എസ്.എസ്.കാർ കൊന്നു. എന്നിട്ട് ശവത്തിൻെറ മുൻപിൽ പതിനഞ്ചുമിനിട്ടുനേരം പ്രകടനം നടത്തി എന്നാണു പറയുന്നത്. ആ സംഭവം സംബന്ധിച്ച് പോലീസ് സ്റേറഷനിൽ പരാതികൊടുത്തു. പോലീസ് വരികയാകട്ടെ, അക്രമം കഴിഞ്ഞു പ്രകടനം നടത്തിയ ആളുകളെ അറസ്ററു ചെയ്യുകയാകട്ടെ ചെയ്തില്ല. ഇത്തരം സന്ദർഭങ്ങളിൽ, സാധാരണഗതിയിൽ കിട്ടേണ്ട നിയമസംരക്ഷണം പോലും കിട്ടാതെ വരികയും ആർ.എസ്.എസ്.ൻെറ അഴിഞ്ഞാട്ടം നടക്കുകയും ചെയ്യുമ്പോൾ ജനങ്ങൾക്കു ഭീതിയുണ്ടാവുക സ്വാഭാവികമാണ്. ആർ.എസ്.എസ്.നെ സംബന്ധിച്ചിടത്തോളമാ ണെങ്കിൽ അവരുടെ മനസ്സിലുള്ള ഔദ്ധത്യം കേന്ദ്രത്തിൽ ഭരണം നടത്തു ന്നവർ അവരാണെന്നതാണ്. അക്കാര്യത്തിൽ ശ്രീമാൻ ചന്ദ്രശേഖരൻെറ വ്യക്തിപരമായ അഭിപ്രായമെന്താണെന്നറിയില്ല. ജനതാപാർട്ടിയുടെ കേരള സംസ്ഥാന ചെയർമാൻ എന്നുള്ള നിലയിൽ അദ്ദേഹം പറഞ്ഞത് ആർ.എസ്.എസ്. ൻെറ ആധിപത്യത്തെ ചോദ്യം ചെയ്യുന്നതിൽ ഭയപ്പെ ടുന്നു എന്നാണ്. ഇൻഡ്യയിലെ പ്രധാനമന്ത്രിക്കറിയാം താൻ ഇരിക്കുന്ന കസേരയുടെ ഉറപ്പ് ആർ.എസ്.എസ്.ൻെറ പിന്തുണയെ അടിസ്ഥാന പ്പെടുത്തിയാണെന്ന്. ഞാനതിനെ ആക്ഷേപിക്കുകയല്ല സർ. ഞാനൊന്ന് ചോദിക്കട്ടെ, ബഹുമാനപ്പെട്ട ചന്ദ്രശേഖരൻെറ അഭിപ്രായമാണോ ശ്രീ. ജോർജ്ജിനുള്ളത്? ഈ അഭിപ്രായമാണോ എൻെറ സ്നേഹിതൻ ഇട്ടൂ പ്പിനുള്ളത്? ശ്രീ. നീലലോഹിദാസനുള്ളത്? ബഹുമാനപ്പെട്ട ബാല കൃഷ്ണപിള്ളയ്ക്കുള്ളത്? ന്യൂനപക്ഷത്തിൻെറയും പിന്നോക്കവിഭാ ഗത്തിൻെറയും പേരിൽ ജനതാ ഗവൺമെൻറ് സ്വീകരിക്കുന്ന നില പാട് നമുക്കറിയാം. സർ, ആർ.എസ്.എസ്. നെ നേരിടുന്നതിൽ നമുക്കു കൂട്ടായി പ്രവർത്തിക്കാൻ സാധിക്കുന്ന മേഖലകളുണ്ട്. ഇന്ദിരാ വിരോധമോ ഇന്ദിരാകോൺഗ്രസ്സ് വിരോധമോ അല്ല അവിടെ പ്രശ്നം.

ഈ രാജ്യത്തെ പൊതുവായി ബാധിക്കുന്ന ഒരു പ്രശ്നത്തെ ഒരു പരിധി വരെയെങ്കിലും നേരിടുക എന്നതാണവിടത്തെ പ്രശ്നം. അതുകൊണ്ടാണ് ഈ ഗവൺമെൻറുമായി എന്തെല്ലാം അഭിപ്രായവ്യത്യാസമുണ്ടെങ്കിലും അക്കാര്യത്തിൽ യോജിക്കാമെന്നു ഞങ്ങൾ പറയുന്നത്. ഈ അഴിഞ്ഞാട്ടം തടയാൻ കുറെക്കൂടി കർശനമായ നടപടി സ്വീകരിക്കണം. ആയുധമേന്തിയ പരിശീലനം തടയുന്നതിനു നിർദ്ദേശം കൊടുത്തിട്ടുണ്ടെന്നാണ് പറയുന്നത്. സർ, ഞാൻ ബഹുമാനപ്പെട്ട ... മന്ത്രിയുടെയും ആഭ്യന്തരമന്ത്രിയുടെയും അറിവിലേക്കായി പറ... ആയുധത്തിൻെറ മാതൃകയിൽ മരംകൊണ്ട് ആയുധമുണ്ടാക്... ...ലും പരിശീലനം നടത്തുകയാണ്. അവ കണ്ടുപിടിച്ച് തടയുന്നതിനു ഗവൺമെൻറ് കർശനമായ നടപടി സ്വീകരിക്കണം. അപ്പോൾ ജനങ്ങൾക്കു അസൗകര്യമുണ്ടാക്കാതിരിക്കാൻ, നിരപരാധികൾ ദ്രോഹിക്കപ്പെടാതിരിക്കാൻ ഞങ്ങളുടെയെല്ലാം സഹകരണം തരാൻ തയ്യാറാണ്. ഏകപക്ഷീയമായി ചെയ്യണമെന്നല്ല പറയുന്നത്. പക്ഷേ ആപത്തുതടയാൻ ശക്തമായ നടപടി സ്വീകരിക്കണം. അതിനു തയ്യാറുണ്ടെങ്കിൽ ഈ പ്രമേയത്തിൽ പറയുന്ന പരാമർശം ദൗർഭാഗ്യകരമായിപ്പോയി എന്നുള്ള ചില അംഗങ്ങളുടെ അഭിപ്രായത്തോടു ഞാനും യോജിക്കുന്നു. ക്രിയാത്മകമായ ഒരു സമീപനംതന്നെ ഈ കാര്യത്തിലുണ്ടാകണം. ആർ.എസ്.എസ്.ന് ചില സർട്ടിഫിക്കററുകൾ ഇവിടെ ഹാജരാക്കി. ഞാൻ അവരോടു സഹതപ... കയാണ്. 1962-ൽ ചൈന ഇൻഡ്യയെ ആക്രമിച്ചപ്പോൾ ജവഹർ... നെഹ്റു പറഞ്ഞതിനെക്കുറിച്ചൊക്കെ ഇവിടെ പരാമർശിച്ചു. നല്ല ...ഷ്യരായാലുംശരി ചെകുത്താനായാലും ശരി നല്ല കാര്യങ്ങൾ ചെയ്ത... അതംഗീകരിക്കുകയും ചീത്തകാര്യങ്ങളാണെങ്കിൽ അവയെ തിരസ്ക... ക്കുകയും ചെയ്യുക എന്നുള്ളത് നമ്മുടെ സംസ്ക്കാരമാണ്. ഒ... ഒരു സ്ഥലത്തുവന്ന് തിരികെപ്പോകുമ്പോൾ അയാളുടെ ചെരിപ്പെടുക്കാൻ മറന്നുപോയാൽ നമ്മൾ ഓർമ്മപ്പെടുത്തുമ്പോൾ വളരെ നന്ദി എന്നുപറഞ്ഞ് എടുത്തുകൊണ്ടു പോകയല്ലേ ചെയ്യുന്നത്? അല്ലാതെ നമ്മോടു കയർക്കുകയാണോ ചെയ്യുന്നത്? ഇൻഡ്യാ-ചൈനാ യുദ്ധകാലത്ത് പ്രധാനമന്ത്രി നൽകിയ സർട്ടിഫിക്കററുമായി നടക്കേണ്ട ഗതികേടിലാണ് ഈ പ്രസ്ഥാനം വന്നിട്ടുള്ളതെങ്കിൽ അതിൽ സഹതപിക്കുകയല്ലാതെ നിവൃത്തിയില്ല. അതെപ്പററിയൊന്നും ഞാൻ കൂടുതൽ പറയുന്നില്ല. സർ, അപ്പുറത്തിരിക്കുന്നവരും ഇപ്പുറത്തിരിക്കുന്നവരും തമ്മിൽ വ്യത്യാസമുണ്ടാകും. പക്ഷേ ആപത്തിനെ നേരിടാൻ നാം കൂട്ടായി ശ്രമിക്കണം. അങ്ങനെ ചെയ്യുമ്പോൾ മററുചിലതു കണ്ടിട്ട് അവയെക്കുറിച്ചൊന്നും പറയേണ്ട കാര്യമില്ല. മാർക്സിസ്ററുപാർട്ടിയെ സംബന്ധിച്ചാണെങ്കിൽ അവർക്ക് വ്യക്തമായ കാഴ്ചപ്പാടുണ്ട്. അക്രമരാഷ്ട്രീയത്തിൽ വിശ്വസിക്കുന്ന ഒരു പാർട്ടി അക്രമരാഷ്ട്രീയം തടയാൻ സജീവമായി പ്രവർത്തിക്കുമെന്നു പറഞ്ഞാൽ വിശ്വസിക്കാൻ നിവൃത്തിയില്ല. സ്വേച്ഛാധിപത്യം വരാതിരിക്കാൻ എപ്പോഴും ഞങ്ങൾ അവരുടെകൂടെയാണെന്നാണ് അവർ പറയുന്നത്. എന്നുവച്ചാൽ സഹപ്രവർത്തകൻെറ നെഞ്ചിൽ കഠാര കുത്തിയിറക്കിയാലും ശരി ഞങ്ങൾ അവരുടെകൂടെയാണ് എന്നാണോ? അക്രമരാഷ്ട്രീയം നടക്കുന്ന കേന്ദ്രങ്ങളിൽ അക്രമരാഷ്ട്രീയത്തെ നേരിടാൻ മററു മാർഗ്ഗങ്ങളില്ലാതെ വരുമ്പോൾ മാനസികമായി ആർ.എസ്.എസ്. മായി ചേരാൻ തയ്യാറല്ലാത്തവർപോലും ആർ.എസ്.എസ്. ൻെറ പാളയത്തിലേക്ക് പോകുന്ന സ്ഥിതിവിശേഷം ഉണ്ടാകുന്നതു അക്രമരാഷ്ട്രീയത്തിൻെറ സ്വഭാവമാണ്. ആർ.എസ്.എസ്. ൻെറ അക്രമപരമായ സമീപനത്തെ നിയന്ത്രിക്കേണ്ടത് സർക്കാരിൻെറ ചുമതലയാണ്. ആ

സർക്കാരിന് പിന്തുണ നൽകുന്നതിനുപകരം സർക്കാർ ചെയ്തില്ലെങ്കിൽ ഞങ്ങൾ ആയുധമെടുക്കും എന്നു പറയുന്നത് ഏതു പ്രസ്ഥാനത്തെ ഇല്ലായ്മചെയ്യാനാണോ ആഗ്രഹിക്കുന്നത് അതിനെതിരായ ഒരു സമീപനമാണ്. അതുകൊണ്ട് ആ സമീപനം ഉപേക്ഷിച്ച് ആർ.എസ്.എസ്. നയിക്കുന്ന ഉൾപ്പെടുന്ന ഒരു വിഭാഗത്തിന്റെ അഭിപ്രായം ... സ്സി ... ആപൽഘട്ടത്തിൽ ഒരുമിച്ചു പ്രവർത്തിക്കുകയാണു വേണ്ടത്. ... ജനങ്ങളുടെ ജീവിതവും രാജ്യത്തിന്റെ പൊതുവായ ... കണക്കിലെടുത്ത് അതിനുവേണ്ടി പ്രവർത്തിക്കുന്ന ... ഈ ഗവൺമെന്റിന് നാളിതുവരെ നൽകിയിട്ടില്ലാത്ത പിന്തുണ പ്രഖ്യാപിക്കാൻ ഞാനീയവസരം വിനിയോഗിക്കുകയാണ്. ഈ പ്രമേയത്തിന്റെ കേവലം നാമമാത്രമായ സമീപനം വിട്ട് ഫലപ്രദമായ നടപടി സ്വീകരിക്കണമെന്നഭ്യർത്ഥിച്ചുകൊണ്ട് ഈ പ്രമേയത്തെ പിന്താങ്ങുന്നു.

മുഖ്യമന്ത്രി (ശ്രീ. പി.കെ. വാസുദേവൻ നായർ): സർ, ഞാൻ ഇവിടെ അവതരിപ്പിച്ച പ്രമേയത്തെ സംബന്ധിച്ച് വളരെ പ്രയോജനകരമായ ഒരു ചർച്ച പൊതുവിൽ നടന്നുകഴിഞ്ഞിരിക്കുകയാണ്. സഭയുടെ എല്ലാ ഭാഗത്തുനിന്നും ഈ പ്രശ്നത്തിന്റെ ഗൗരവം മനസ്സിലാക്കി അഭിപ്രായ പ്രകടനങ്ങൾ നടത്തുകയുണ്ടായി. ജനതാപ്പാർട്ടിയുടെ നേതാവ് ചന്ദ്ര...ന്റെ ഭാഗത്തു നിന്നു മാത്രം വ്യത്യസ്തമായ ഒരു ശബ്ദം ഉയർന്നു. ... അതിനെപ്പററി ഒന്നും പറയുന്നില്ല. ബഹുമാനപ്പെട്ട പല മെമ്പർ... പറഞ്ഞു. അദ്ദേഹത്തിന്റെ ബുദ്ധിമുട്ട് എനിക്കു മനസ്സി...ലാകുന്നുണ്ട്. എങ്കിൽപ്പോലും സർ, ഈ രാജ്യത്തെ, ഇവിടെ മററു ചില ...വർമാർ ചൂണ്ടിക്കാണിച്ചതുപോലെ പാർട്ടി അതിർത്തിവരമ്പുകൾക്കു ...യായി ജനാധിപത്യത്തിലും മതേതരത്വത്തിലും വിശ്വസിക്കുന്ന ...ഡ്യയിലെ ജനങ്ങൾ ഈ ആപത്തിനെതിരായി ശബ്ദമുയർത്തുന്നുണ്ടെന്നും ആ കൂട്ടത്തിൽ ശ്രീ. ചന്ദ്രശേഖരന്റെ പാർട്ടിയിൽപ്പെട്ട ആളുകൾ കൂടുതൽ കൂടുതലായി മുന്നോട്ടു വരുന്നു എന്നും കാണുന്നത് ഞങ്ങൾക്കെല്ലാവർക്കും സന്തോഷകരമാണ്. അദ്ദേഹത്തിന്റെ നിലപാടും ഇന്നല്ലെങ്കിൽ നാളെ മാറും എന്നുള്ള ശുഭപ്രതീക്ഷയാണ് എനിക്ക് ആ കാര്യത്തിൽ ഉള്ളത്.

ഞാൻ ഇവിടെ ചുരുങ്ങിയ സമയത്തിനുള്ളിൽ പറയാനാഗ്രഹിക്കുന്നത്, ബഹുമാനപ്പെട്ട പ്രതിപക്ഷനേതാവ് പറഞ്ഞതും, മാർക്സിസ്ററു പാർട്ടിക്കുവേണ്ടി സംസാരിച്ച ശ്രീ. എം.വി. രാഘവൻ ഉന്നയിച്ചതുമായ ഒററക്കാര്യത്തെ സംബന്ധിച്ചാണ്. അതായത് ഗവൺമെന്റ് ഫലപ്രദമായ നടപടികൾ എടുക്കുന്നില്ല. ശക്തമായ നടപടികൾ സ്വീകരിക്കുന്നില്ല. സർ, ഞാൻ ഈ ആരോപണങ്ങൾ നിഷേധിക്കുകയാണ്. അഥവാ ഈ ആക്ഷേപം സ്വീകരിക്കുന്നില്ല. ആർ.എസ്.എസ്സിന് എതിരായി ആദ്യ നടപടി ഉണ്ടായത് കേരളത്തിൽ ആണെന്ന് ഈ രാജ്യത്ത് എല്ലാവർക്കും അറിയാവുന്ന വസ്തുതയാണ്. ആർ.എസ്.എസ്. അക്രമത്തിനെതിരായി നടപടി എടുക്കുന്നതിൽ നിന്ന് പിൻവലിയേണ്ട യാതൊന്നുംതന്നെ ഈ ഗവൺമെന്റിനോ ഐക്യകക്ഷികൾക്കോ ഇല്ലായെന്നത് പകൽവെളിച്ചം പോലെ വ്യക്തമാണ്. പിന്നെ പ്രായോഗികമായി ഏതെങ്കിലും പ്രത്യേക സംഭവം ഉണ്ടെങ്കിൽ, അല്ലെങ്കിൽ പ്രത്യേക കേസ് ഉണ്ടെങ്കിൽ എടുത്തിട്ട് അതിനെ സംബന്ധിച്ച് അഭിപ്രായ പ്രകടനം നടത്താം. അതിൽ അഭിപ്രായ വ്യത്യാസം ഉണ്ടാകാം. അങ്ങനെ ചെയ്യേണ്ടതായിരുന്നു, ഇങ്ങനെ ചെയ്യേണ്ടതായിരുന്നു. അതെല്ലാം ഓരോ പ്രത്യേക കേസിൽ ഉണ്ടാകാവുന്ന അഭിപ്രായ വ്യത്യാസങ്ങളാണ്. അതായത്, ഈ രാജ്യത്ത്

രാഷ്ട്രീയ പ്രവർത്തനമാകട്ടെ, വാദത്തിനുവേണ്ടി സാംസ്ക്കാരിക പ്രവർത്തനമാകട്ടെ, നടത്തിക്കൊണ്ടിരിക്കുന്ന ഒരു സംഘടന ചെയ്യാത്ത ഒരു കാര്യം ആർ.എസ്.എസ്. ചെയ്തു. ആയുധ പരിശീലനം, ആയുധ സംഭരണം. അക്രമികാം ആയുധങ്ങാം എടുത്തു പ്രയോഗിക്കുന്നു. ആയുധങ്ങാംകൊണ്ടു ഭീഷണമായ റൂട്ടുമാർച്ച് നടത്തുററു. അതു നടത്തുന്ന ഒരു സംഘടന ആർ.എസ്.എസ്. ആണ്. അതുകൊണ്ടാണ് ഈ നടപടി കളും ഗവൺമെൻറു നിരോധിച്ചത്. ആശയപരമായ, പ്രത്യയശാസ്ത്ര പരമായ രാഷ്ട്രീയമൊന്നും ഇല്ല എന്നു പറയുന്നത് പച്ചക്കള്ളമാണ്. മററുള്ളവർക്ക് എല്ലാം സ്വാതന്ത്ര്യം ഉണ്ട്. ആർ. എസ്. എസ്. എത്ര വിഷലിപ്തമായ ആശയങ്ങാം പ്രചരിപ്പിച്ചാലും അതിന് ഒക്കെ അവർക്ക് സ്വാതന്ത്ര്യമുണ്ട്. എന്നാൽ ആയുധമെടുത്തു പെരുമാറാനുള്ള ലൈസൻസ് അവർക്കു കൊടുക്കാൻ സാദ്ധ്യമല്ല. അത്തരം ഒരു ലൈസൻസ് അവർക്കു നൽകേണ്ട എന്നു തീരുമാനിച്ചത് ഈ ഗവൺമെൻറാണ്. ആയുധം എടുത്തു പെരുമാറാൻ ആരെയുംതന്നെ അനുവദിക്കുകയില്ല. സമാധാന പരമായി ജീവിക്കാൻ ആഗ്രഹിക്കുന്ന ജനതതിയുടെ സമാധാനം നശിപ്പിക്കുന്നതിന് ആരെയും അനുവദിക്കുകയില്ല. ഇൻഡ്യയിൽ ആദ്യ മായി ഇതിനെതിരെ ശബ്ദം ഉയർത്തിയ ഗവൺമെൻറ് കേരള ഗവൺമെൻറ് ആണ്.

ശ്രീ. കെ. കരുണാകരൻ: ആ നടപടി ഫലപ്രദമായില്ല എന്നു തോന്നിയതനുസരിച്ചാണ് പറഞ്ഞത്. ഫലപ്രദമാക്കിയാൽ മതി.

ശ്രീ. പി.കെ. വാസുദേവൻനായർ: അതു മറെറാരു കാര്യം. ആയുധ പരിശീലനം നിരോധിച്ചതു സംബന്ധിച്ച് വിദഗ്ദ്ധൻമാർ പരിശോ ധിച്ചപ്പോാം, ഡിസ്ട്രിക്ട് കളക്ടർക്ക് ചില സംഭവങ്ങളുടെ വെളി ച്ചത്തിൽ ചില സന്ദർഭങ്ങളിൽ നിരോധിക്കാനുള്ള അധികാരം ഉണ്ട് എന്നു മനസ്സിലായി. അത് ഇവിടെ ബഹുമാനപ്പെട്ട ആഭ്യന്തര വകുപ്പുമന്ത്രി കഴിഞ്ഞദിവസം അദ്ദേഹത്തിൻെറ വകുപ്പിൻെറ ചർച്ച നടത്തിയപ്പോാം പറയുകയുണ്ടായി. ഞാനും പലപ്പോഴും പറഞ്ഞിട്ടുണ്ട്. വളരെ കൂടുതൽ ഫലപ്രദമായി ഈ നിരോധനം നടപ്പിലാക്കുന്നതിന് ഒരു നിയമനിർമ്മാണം കൊണ്ടുവരുന്നതിനെപ്പററി സത്വരമായ തീരുമാനം എടുക്കുന്നുണ്ട്. അത് ആവശ്യമാണെന്നും ആണ് നമുക്കു കിട്ടിയി ട്ടുള്ള നിയമോപദേശം. അതിന് കാലതാമസം ഉണ്ടാകുകയില്ല. രണ്ടു ദിവസം ഞാൻ കണ്ണൂർ ജില്ലയിൽ ഉണ്ടായിരുന്നു. കളക്ടറും എസ്.പി. യും മററ് അധികാരികളുമായി ഈ വിഷയത്തെപ്പററി വിശദമായ ചർച്ച നടത്തുകയുണ്ടായി. ഈ നിരോധനം ഏർപ്പെടുത്തിയതിനു ശേഷം കണ്ണൂർ ജില്ലയിൽ ഉാംപ്പെടെ മുമ്പുണ്ടായിരുന്നതിൽനിന്നും വ്യത്യാസം ഉണ്ടായി എന്ന് എനിക്ക് അവകാശപ്പെടാൻ കഴിയും. 95 ശതമാനം ആയുധ പരിശീലനം ഇന്നു നടക്കുന്നില്ല. അവസാനിച്ചിട്ടുണ്ട്. ഞാൻ പറയുന്നതിൻെറ അർത്ഥം ഒരിടത്തും ആയുധ പരിശീലനം................

(ശ്രീ. എം. വി. രാഘവൻ ഒരു ചോദ്യം ചോദിക്കുവാനായി എഴുന്നേററു.)

ശ്രീ. രാഘവന് ഞാൻ പറയുന്നത് മനസ്സിലാകും. കണ്ണൂർ ജില്ലയിൽ പ്രവർത്തിക്കുന്ന മെമ്പർമാർ പറയുന്നത് വിശ്വസിക്കാൻ തയ്യാ റാണ്. ഉദ്യോഗസ്ഥൻമാർ തരുന്ന റിപ്പോർട്ടിനെക്കാാം എം.എൽ.എ. മാർ പറയുന്നത് വിശ്വസിക്കാൻ തയ്യാറാണ്. തർക്കത്തിന് അല്ല. ചിലയി ടത്ത് ആയുധ പരിശീലനം നടക്കുന്നുണ്ട്. എവിടെയാണ്? ക്ഷേത്ര സങ്കേതങ്ങളിൽ. ഈ പ്രഖ്യാപനം വരികയും അതു നടപ്പിലാകുകയും

ചെയ്തപ്പോൾ അവർ പിൻവാങ്ങിയത് പ്രധാനമായും സ്വകാര്യക്ഷേത്ര പരിസരങ്ങളിൽ ആയിരുന്നു. ദേവസ്വം ബോർഡിന്റെ ക്ഷേത്രങ്ങളിൽ പോലും അല്ല. തിരുവിതാംകൂർ–കൊച്ചി പ്രദേശത്തും ഉണ്ട് ക്ഷേത്ര പരിസരങ്ങളിൽ പരിശീലനം നടത്തുന്നതും പോലീസ് വീക്ഷിക്കുന്നുണ്ട്. എവിടെയൊക്കെ അത് നടത്തുന്നു എന്ന കാര്യത്തെക്കുറിച്ച് കൃത്യമായ റിപ്പോർട്ടുകൾ ഉണ്ട്. ഈ ക്ഷേത്രങ്ങളിൽ സുരക്ഷിതത്വം ഉണ്ടെന്ന് ആർ.എസ്.എസ്. കാർ വിശ്വസിക്കുന്നുണ്ടെങ്കിൽ അവർക്ക് തെററു പററിയിരിക്കുന്നു എന്ന് ഈ സഭയോടു പറയാൻ ഞാനാഗ്രഹിക്കുന്നു. പക്ഷേ ഒരു നടപടി സ്വീകരിക്കുന്നതിനു മുമ്പ് എനിക്ക് ഒരു അഭ്യർത്ഥന നടത്താൻ ഉണ്ട്. ഈ ക്ഷേത്രങ്ങൾ ഹൈന്ദവജനതയുടെ പൊതുസ്വത്താണ്. ആരാധന നടത്തേണ്ട ക്ഷേത്രങ്ങളിൽ നിന്ന് ഒരുകൂട്ടം അക്രമികളെ തുരത്തി ഓടിക്കാൻ ഹൈന്ദവ ജനതതന്നെ തയ്യാറാകണമെന്നും അവർ ഈ കാര്യത്തിൽ മുന്നോട്ടു വരണമെന്നും ആദ്യം അവരോടു പറയേണ്ടത് നമ്മുടെ എല്ലാവരുടേയും കടമയാണ്. പ്രതിപക്ഷപാർട്ടികൾ തീർച്ചയായും എന്റെ അഭിപ്രായത്തോടു യോജിക്കുമെന്നു വിശ്വസിക്കുന്നു. അങ്ങനെ അവർ മുന്നോട്ടുവരുമെന്നാണ് എന്റെ വിശ്വാസം. ഇത് ഒരു ചെറിയകൂട്ടം ആളുകളാണ്. ഞാൻ തീർച്ചയായും ഇവിടെ ശ്രീ. എം.വി. രാഘവനും മററും പറഞ്ഞ അഭിപ്രായങ്ങളോടു കുറച്ചൊക്കെ യോജിക്കുകയാണ്: ഈ കേരളത്തിൽ ഇത് ആകെയങ്ങോട്ടുപടർന്നു പിടിച്ചുപോയി എന്നോ അനിയന്ത്രിതമായി എന്നോ ഒന്നും ഉള്ള അഭിപ്രായം ഗവൺമെൻറിനില്ല. കുറച്ചൊക്കെ വളർന്നിട്ടുണ്ട്. കുറച്ചു ശക്തി വർദ്ധിച്ചിട്ടുണ്ട്. ഈ രണ്ടുകൊല്ലത്തിനുള്ളിൽ ശ്രീ. ചന്ദ്രശേഖരൻ ഞാൻ പറഞ്ഞതിന്റെ ഉദ്ദേശ്യം എന്തു മനസ്സിലാക്കിയാലും കൊള്ളാം. ഈ രണ്ടുകൊല്ലത്തിനുള്ളിൽ–കുറച്ചു കൂടുതൽ ആത്മധൈര്യം അവർക്കു കിട്ടി. അതിനുള്ള കാരണമൊക്കെ നമുക്കറിയാം. അതുകൊണ്ടു കുറച്ചു കൂടുതൽ തെമ്മാടിത്തം കാണിക്കുന്നു; കുറച്ച് അഹങ്കാരം കൂടുതൽ കാണിക്കുന്നു. അതൊക്കെ നമുക്കറിയാം. അല്ലാതെ, അനിയന്ത്രിതമായി എന്നൊന്നും ഞങ്ങൾക്കും അഭിപ്രായമില്ല. കേരളത്തെസംബന്ധിച്ചിടത്തോളം, എന്തുതന്നെ ആയാലുംശരി എന്റെ പൂർണ്ണമായ വിശ്വാസം, ആരെത്ര തലകുത്തിമറിഞ്ഞാലും ഈ കേരളത്തിന്റെ മണ്ണിൽ ആർ.എസ്.എസ്. ഒരു ബഹുജനപ്രസ്ഥാനമാവുകയില്ല എന്നാണ്. എനിക്കതിൽ പൂർണ്ണമായ വിശ്വാസമുണ്ട്. ഈ കേരളത്തിലെ ജനങ്ങളുടെ ജനാധിപത്യബോധത്തിലും പുരോഗമന ചിന്താഗതിയിലും എനിക്കു തികഞ്ഞ ബോദ്ധ്യമുള്ളതുകൊണ്ടാണ് ഞാനിതു പറയുന്നത്. എന്നു മാത്രമല്ല ഈ കേരളത്തിലെ ന്യൂനപക്ഷങ്ങളെ സംബന്ധിച്ചിടത്തോളം എനിക്ക് ഉറപ്പായിട്ടു പറയാൻ കഴിയും, ആ ന്യൂനപക്ഷങ്ങളെ രക്ഷിക്കാനുള്ള കഴിവും കരുത്തും കേരളത്തിലെ ജനാധിപത്യത്തിനുണ്ട്; കേരളത്തിലെ മതേതരത്വത്തിൽ വിശ്വസിക്കുന്ന മുഴുവൻ ജനങ്ങൾക്കുമുണ്ട്. ഈ കേരളത്തെ സംബന്ധിച്ചിടത്തോളം അങ്ങനെയുള്ള ഭയംകൊണ്ടൊന്നുമല്ല ഞങ്ങൾ ഈ കാര്യങ്ങൾ പറയുന്നത്. എന്നാൽ ഒരൊററ യുവാവാണെങ്കിൽപ്പോലും, അയാളെ ഇത്രയും അപകടംനിറഞ്ഞ, വിഷലിപ്തമായ, ഒരാശയത്തിന്റെ തടവുകാരനായിത്തീരുന്നതിൽ നിന്നു രക്ഷിക്കാൻ കഴിയുമോ; കഴിയുമെങ്കിൽ നമ്മളെല്ലാവരും ചേർന്നു രക്ഷിക്കണം, എന്നുള്ള ആഗ്രഹമാണു സർ, ഈ പ്രമേയം ഇവിടെ അവതരിപ്പിക്കുവാൻ പ്രധാനമായും എന്നെ പ്രേരിപ്പിച്ചത്. അതുകൊണ്ടാണ് കേവലം നിയമസമാധാനപ്രശ്നങ്ങളെപ്പററിയും ഭരണപ്രശ്നങ്ങളെപ്പററിയും കൂടുതൽ പറയുന്നതിനുപകരം ആർ.എസ്.എസ്സിന്റെ ആശയങ്ങളെപ്പററി, അവരുടെ രാഷ്ട്രീയങ്ങളെപ്പററി, അൽപ്പം കൂടുതൽ

പറയാൻ ഞാൻ മുതിർന്നത്. ഇത്തരത്തിലുള്ള നിലപാടു സ്വീകരിക്കേണ്ടതന്നെ ഫലപ്രദമായ നടപടികൾ സ്വീകരിക്കണമെന്നതിനോടു ഞാൻ പരിപൂർണ്ണമായും യോജിക്കുന്നു. അതിന് ഇപ്പോൾ സ്വീകരിച്ച നടപടികൾ ഏറെ മുന്നോട്ടുപോയിട്ടുണ്ട്. എന്നാൽ ആവശ്യമെങ്കിൽ ഒരു നിയമനിർമ്മാണം ഉൾപ്പെടെയുള്ള മററു നടപടികളും സ്വീകരിക്കും. ക്ഷേത്രസങ്കേതങ്ങളിൽ അഭയം തേടാമെന്നു വിചാരിച്ചിട്ടുണ്ടെങ്കിൽ അവിടെ അവർക്ക് അങ്ങനെ സൈ്വരമായി കഴിയാമെന്ന് അവർ ധരിക്കേണ്ട. ദേവസ്വം ബോർഡിനോടും എനിക്ക് ഈ സന്ദർഭത്തിൽ അവരുടെ ഉത്തരവാദിത്വത്തെപ്പററി പ്രത്യേകിച്ച് ഓർമ്മിപ്പിക്കാനുണ്ട്. ഇക്കാര്യത്തിൽ അവർ തീർച്ചയായും അവരുടെ കടമ നിർവ്വഹിക്കുമെന്ന് എനിക്കു വിശ്വാസമുണ്ട്. ഇതൊരു പ്രധാനപ്പെട്ട പ്രശ്നമാണ്. സർ, അതിൽക്കൂടുതലായി എനിക്ക് ഈ നടപടികളെപ്പററി പറയാനില്ല. പോലീസ് വളരെ ബുദ്ധിമുട്ടുള്ള, ക്ലേശകരമായ, ഒരു ജോലി ചെയ്തുകൊണ്ടിരിക്കുകയാണ്. 1978-ൽ ആർ.എസ്.എസ്സ്കാരുൾപ്പെട്ട 127 സംഭവങ്ങൾ കേരളത്തിലുണ്ടായി. 1979 മാർച്ച് 31-ാം തീയതിവരെ 37 സംഭവങ്ങൾ ഉണ്ടായി. അവർ എല്ലായിടത്തും ശ്രമിക്കുന്നത്, ഒരു വ്രണമുണ്ടാകുമ്പോൾ ഈച്ച പററുന്നതുപോലെ, വല്ല ചില്ലറ പ്രശ്നവും സമുദായത്തിൻെറ പേരിലോ ഒററപ്പെട്ടോ ഉണ്ടായാൽ അവിടെയൊക്കെ ചെന്ന് സമുദായപ്രശ്നമാക്കാനും ഊതിവീർപ്പിക്കാനുമാണ്. അത് അവരുടെ ഒരു സ്ഥിരം തൊഴിലാണ്. എന്നാൽ ഈ കേരളത്തിൽ നല്ല രാഷ്ട്രീയ പ്രബുദ്ധതയുള്ള, പുരോഗമന വീക്ഷണമുള്ള, രാഷ്ട്രീയപാർട്ടികൾ പ്രവർത്തിക്കുന്നു എന്നുള്ളതുകൊണ്ട്, ആ പാർട്ടികൾ ഈ വർഗ്ഗീയ വൈരം വമിക്കുന്ന ശക്തിക്കെതിരായി മുൻപന്തിയിൽ വരുന്നു എന്നുള്ളതുകൊണ്ട്, സംഘട്ടനങ്ങൾ ഭൂരിപക്ഷവും രാഷ്ട്രീയപാർട്ടികളും ആർ.എസ്.എസ്സും തമ്മിലാണ് ഇവിടെ ഉണ്ടായത്. നേരെമറിച്ച് അത് ഒരു മതസംഘട്ടനമായോ സമുദായവൈരമായോ വളർത്തിയെടുക്കുന്നതിൽ അവർ വിജയിച്ചിട്ടില്ല. അവിടെ നമ്മുടെ രാഷ്ട്രീയപാർട്ടികളുടെ രാഷ്ട്രീയ ജാഗ്രതയാണ് കാണാൻ കഴിയുന്നത്. അതു വളരെ സ്വാഗതാർഹമായ ഒരു കാര്യമാണ്. തീർച്ചയായും അതിൽ മാർക്സിസ്ററുപാർട്ടിയും ഒരു പങ്കുവഹിക്കുന്നുണ്ട്; അതിൽ നമ്മുടെ മറെറല്ലാ പാർട്ടികളും ഒരു പങ്കുവഹിക്കുന്നുണ്ട്. സർ, ഈ പശ്ചാത്തലത്തിൽ നമ്മുടെയെല്ലാം യോജിച്ചുള്ള പ്രവർത്തനത്തിൽക്കൂടെയും അതേസമയം വളരെ ജാഗ്രതയോടുകൂടി ഫലപ്രദമായിട്ട് ഗവൺമെൻറ് നടത്തിക്കൊണ്ടിരിക്കുന്ന പ്രവർത്തനത്തിൽകൂടെയും മാത്രമേ ഈ അക്രമപ്രവർത്തനങ്ങളെ തടയാനാവൂ, ഒതുക്കാനാവൂ, എന്നു ഗവൺമെൻറു പൂർണ്ണമായി വിശ്വസിക്കുന്നു. അക്കാര്യത്തിൽ പ്രതിപക്ഷപാർട്ടികളുടെ ഭാഗത്തുനിന്നുണ്ടായിട്ടുള്ള സഹായവാഗ്ദാനത്തിന് എനിക്കു പ്രത്യേകമായ നന്ദിയുണ്ട്. എന്നാൽ ഇതെല്ലാം ഞാൻ പറയുമ്പോൾ, നമ്മുടെ ഈ ചർച്ച നമ്മുടെ രാജ്യത്ത് ജനങ്ങളുടെയിടയിൽ, പ്രത്യേകിച്ച് യുവജനങ്ങളുടെയിടയിൽ ആശയപരമായ ഒരു ചർച്ചയ്ക്ക് ആരംഭമിടണം. അതാണു സർ, ഇതിൻെറ ഉദ്ദേശ്യം. ശ്രീ. പി.ആർ. കുറുപ്പ് ഇവിടെ പറഞ്ഞു, ഗുരുജി ഗോൾവാൾക്കർ പറഞ്ഞതൊക്കെ ഇവിടെ ആർക്കാണറിഞ്ഞുകൂടാത്തത് എന്ന്. സർ, അദ്ദേഹത്തിനറിയാം; എനിക്കും അറിയാം, നമുക്കെല്ലാവർക്കും അറിയാം. പക്ഷേ ശ്രീ. പി.ആർ. കുറുപ്പോ ഞാനോ മററു ബഹുമാനപ്പെട്ട മെമ്പർമാരോ ഇവിടെ ഇങ്ങനെ ഒരു ചർച്ചയിൽ പങ്കെടുത്തു സംസാരിക്കുന്നത് നമ്മൾ തമ്മിൽ അങ്ങോട്ടുമിങ്ങോട്ടും അറിവുകൾ കൈമാറാനല്ല സർ. നേരേമറിച്ച് ഈ രാജ്യം ഉണ്ട്; ജനങ്ങളുണ്ട്. അവരിതുനോക്കുന്നുണ്ട്. അവരിതു മനസ്സിലാക്കാനാഗ്രഹിക്കുന്നുണ്ടു സർ. ആ

വീക്ഷണത്തോടുകൂടിയാണ് ഈ ചർച്ച നടത്താൻ ഞങ്ങളാഗ്രഹിച്ചത്. അദ്ദേഹം ഉരുണ്ടുകളിയെപ്പററിയും ഒളിച്ചുകളിയെപ്പററിയും കൈ പറഞ്ഞത് അദ്ദേഹത്തിനു മാത്രമുള്ള കളികളാണ്. അതിൽക്കവിഞ്ഞ് ഒന്നും അതിൽ ഇല്ല. ഞാൻ കൂടുതൽ എന്തെങ്കിലും പറയാനാഗ്രഹിക്കുന്നില്ല. ഈ പ്രമേയം ഏകകണ്ഠമായിത്തന്നെ, ശ്രീ. ചന്ദ്രശേഖരൻ ഉൾപ്പെടെയുള്ളവർ അനുകൂലിച്ച് പാസാക്കിത്തരണമെന്നാണ് എനിക്ക് അപേക്ഷിക്കാനുള്ളത്. സത്യംപറഞ്ഞാൽ ഇതിൽ എതിർക്കാൻ കാര്യമൊന്നുമില്ല; ഈ കേരളത്തിലെ ജനങ്ങളുടെ വികാരങ്ങളെയും ആശയങ്ങളെയും പ്രതിഫലിപ്പിക്കുന്ന ഒരു പ്രമേയമെന്ന നിലയ്ക്ക് ഏകകണ്ഠമായി ഈ സഭ ഈ പ്രമേയം പാസാക്കിത്തരണമെന്ന് അപേക്ഷിക്കുന്നു.

The amendment moved by Shri P. Karunakaran was by leave withdrawn.

The amendments moved by Shri P.R. Kurup were, by leave withdrawn.

The question that the resolution moved by the Chief Minister namely; ''ഇൻഡ്യൻ ഭരണഘടന അനുശാസിക്കുന്ന മതേതര സിദ്ധാന്തങ്ങൾക്കു വിരുദ്ധമായി മത വിദ്വേഷം ഇളക്കി വിടുകയും മത ന്യൂനപക്ഷങ്ങൾക്കെതിരായി ആക്രമണങ്ങൾ സംഘടിപ്പിക്കുകയും രാജ്യത്തിന്റെ ഐക്യത്തിനും ഭദ്രതയ്ക്കും ജനാധിപത്യത്തിനും ഭീഷണി ഉയർത്തുകയും ചെയ്യുന്ന ആർ.എസ്.എസ്. പ്രവർത്തനങ്ങളിൽ ഉൽക്കണ്ഠ രേഖപ്പെടുത്തുകയും അർദ്ധ സൈനിക മാതൃകയിലുള്ള ഡ്രില്ലുകളും ആയുധ പരിശീലനങ്ങളും ആയുധസംഭരണവും അവ പ്രകടിപ്പിച്ചുകൊണ്ടുള്ള റൂട്ടു മാർച്ചുകളും പ്രവർത്തന ശൈലിയായി സ്വീകരിച്ചിട്ടുള്ള ആർ.എസ്.എസ്സിന്റെ പരിപാടികളെ സഭ ശക്തിയായി അപലപിക്കുകയും ചെയ്യുന്നു.'' be adopted was put and carried.

**Shri N. I. Devassykutty**: Sir, I demand a poll.

A poll was taken when the House divided as follows:

Ayes 82

1. ശ്രീ. പി.എം. അബൂബേക്കർ
2. ഡോക്ടർ കെ.ജി. അടിയോടി
3. ശ്രീ. ഇ. അഹമ്മദ്
4. ശ്രീ. ആര്യാടൻ മുഹമ്മദ്
5. ശ്രീ. ബേബി ജോൺ
6. ശ്രീ. എൻ.കെ. ബാലകൃഷ്ണൻ
7. ശ്രീ. പി. ബാലൻ
8. ശ്രീ. യു.എ. ബീരാൻ
9. ശ്രീമതി ഭാർഗ്ഗവി തങ്കപ്പൻ
10. ശ്രീ. എൻ. ചന്ദ്രശേഖരക്കുറുപ്പ്
11. ശ്രീ. ചന്ദ്രശേഖരൻ നായർ
12. ശ്രീ. ചടയൻ ഗോവിന്ദൻ
13. ശ്രീ. പി.കെ. ചാത്തൻ മാസ്ററർ
14. ശ്രീ. ജെ. ചിത്തരഞ്ജൻ
15. ശ്രീ. സിറിയക് ജോൺ
16. ശ്രീ. എൻ.ഐ. ദേവസ്സിക്കുട്ടി

17. ശ്രീ. ഈപ്പൻ കണ്ടക്കുടി
18. ശ്രീ. ഈപ്പൻ വർഗ്ഗീസ്
19. ശ്രീ. പി.പി. എസ്തോസ്
20. ശ്രീ. പി.ആർ. ഫ്രാൻസിസ്
21. ശ്രീ. ഇ.പി. ഗോപാലൻ
22. ശ്രീ. എം.കെ. ഹേമചന്ദ്രൻ
23. ശ്രീ. എ.എൽ. ജേക്കബ്
24. ശ്രീ. ടി.എം. ജേക്കബ്
25. ശ്രീ. ടി.എസ്. ജോൺ
26. ശ്രീ. പി.സി. ജോസഫ്
27. ശ്രീ. വി.ജെ. ജോസഫ്
28. ശ്രീ. കെ. കരുണാകരൻ
29. ശ്രീ. പി. കരുണാകരൻ
30. ശ്രീ. ഇ.കെ. പിള്ള
31. ശ്രീ. എം.കെ. കൃഷ്ണൻ
32. ശ്രീ. കെ.ടി. കുമാരൻ
33. ശ്രീ. കാന്തലോട്ടു കുഞ്ഞമ്പു
34. ശ്രീ. പാണാറത്ത് കുഞ്ഞിമുഹമ്മദ്
35. ശ്രീ. എ.പി. കുര്യൻ
36. ശ്രീ. സി.എ. കുര്യൻ
37. ശ്രീ. കെ.വി. കുര്യൻ
38. ശ്രീ. ലോനപ്പൻ നമ്പാടൻ
39. ശ്രീ. ടി.എ. മജീദ്
40. ശ്രീ. ജി.പി. മംഗലത്തുമഠം
41. ശ്രീ. കെ.എം. മാണി
42. ശ്രീ. എം. വി. മാണി
43. ശ്രീ. കെ.എ. മാത്യു
44. ശ്രീ. എൻ.പി. മൊയ്തീൻ
45. ശ്രീ. സി.എച്ച്. മുഹമ്മദുകോയ
46. ശ്രീ. കെ. നാരായണക്കുറുപ്പ്
47. ശ്രീ. കല്പട നാരായണൻ
48. ശ്രീ. ഇ. നാരായണൻ നായർ
49. ശ്രീ. കെ. എസ്. നാരായണൻ നമ്പൂതിരി
50. ശ്രീ. കെ.പി. നൂറുദ്ദീൻ
51. ശ്രീ. ഉമ്മൻ ചാണ്ടി
52. ശ്രീ. ടി.എ. പരമൻ
53. ശ്രീ. എം.വി. രാഘവൻ
54. ശ്രീ. കെ. രാഘവൻ മാസ്റ്റർ
55. ശ്രീ. എ.എ. റഹീം
56. ശ്രീ. വി.കെ. രാജൻ
57. ശ്രീ. ടി.കെ. രാമകൃഷ്ണൻ
58. ശ്രീ. കെ.പി. രാമൻ
59. ശ്രീ. എം. രാമപ്പ
60. ശ്രീ. പി. ആർ. കുറുപ്പ്
61. ശ്രീ. പി. ശങ്കർ
62. ശ്രീ. കെ. ശങ്കരനാരായണൻ
63. ശ്രീ. വി.ടി. സെബാസ്റ്റ്യൻ
64. ശ്രീ. ബി.എം. ഷെറീഫ്

65. ശ്രീ. പി.ആർ. ശിവൻ
66. ശ്രീ. പി.കെ. ശ്രീനിവാസൻ
67. ശ്രീ. പി.എസ്. ശ്രീനിവാസൻ
68. ശ്രീ. സുബ്രഹ്മണ്യ ഷേണായി
69. ശ്രീ. കെ. സുകുമാരനുണ്ണി
70. ശ്രീ. എ.വി. താമരാക്ഷൻ
71. ശ്രീ. പി.ജെ. തോമസ്
72. ശ്രീ. തോമസ് ജോസഫ്
73. ശ്രീ. ത്യാഗരാജൻ
74. ശ്രീ. കെ.സി. വാമദേവൻ
75. ശ്രീ. എസ്. വരദരാജൻ നായർ
76. ശ്രീ. സി. വാസുദേവമേനോൻ
77. ശ്രീ. പി.കെ. വാസുദേവൻ നായർ
78. ശ്രീ. പിണറായി വിജയൻ
79. ശ്രീ. കെ.പി. വിശ്വനാഥൻ
80. ശ്രീ. സേവ്യർ അറയ്ക്കൽ
81. ശ്രീ. എ.എൻ. യൂസഫ്
82. ശ്രീ. സ്റ്റീഫൻ പാദുവ

Noes Nil

Neutrals Nil

Mr. Deputy Speaker:

| | |
|---|---|
| For the Resolution | 82 |
| Against the Resolution | Nil |
| Neutrals | Nil |

The Resolution was declared adopted.

Chief Minister **(Shri P. K. Vasudevan Nair)**: Sir, I move that the Payment of Salaries and Allowances (Amendment) Bill, 1979 may also be taken up in the afternoon session on April 5th, 1979.

Minister for Public Health **(Shri K.P.Prabhakaran)**: Sir, I second it.

The question that the motion moved by the Chief Minister be adopted was put and carried.

The motion was adopted.

Mr. Deputy Speaker: Order............order............The House will now adjourn to meet again tomorrow at 8.30.a.m.

1979 ഏപ്രിൽ 4-ാം തീയതി ബുധനാഴ്ച രാവിലെ 8.30 ന് വീണ്ടും സമ്മേളിക്കുന്നതിനായി സഭ വൈകുന്നേരം 7.41ന് പിരിഞ്ഞു.